ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

ശ്രീ

# രാമതീർത്ഥപ്രതിധ്വനികൾ

## തരംഗം മൂന്ന് — ഓജസ്സിന്റെ ഉറവസ്ഥാനം



വിവർത്തകൻ,

റ്റി. ആർ. നാരായണൻനമ്പ്യാർ

ബി. എ., ബി. എൽ.



ശ്രീ

# രാമതീർത്ഥപ്രതിധ്വനികൾ

സ്വാമിരാമതീർത്ഥന്റെ പൂർണ്ണകൃതികളായ
**"In Woods of God - Realization"**
എന്ന ഇംഗ്ലീഷ് ഗ്രന്ഥത്തിന്റെ പരിഭാഷ.

## തരംഗം മൂന്ന് — ഓജസ്സിന്റെ ഉറവസ്ഥാനം

വിവർത്തകൻ,
റ്റി. ആർ. നാരായണൻനമ്പ്യാർ B. A. & B. L.

പ്രകാശകർ,
ശ്രീരാമവിലാസം പ്രസ്സ് & ബുക്കഡിപ്പോ,
കൊല്ലം.



ശ്രീരാമവിലാസം പ്രസ്സ്, കൊല്ലം.

ഒന്നാംപതിപ്പ് കാപ്പി 500. വില രൂ. 1 ണ. 8.

**1126.**

# വിഷയാനുക്രമണിക


| | | | പേജുനമ്പർ |
|---|---|---|---|
| 1. | അഭിപ്രായങ്ങൾ | .... | i |
| 2. | അവതാരിക (ശിവ്യശ്രീ സി. എഫ്. ആൻസ്ട്രൂസ് എം. എ.) | .... | iii |
| 3. | ആസ്വാദനം (ടി) | .... | xx |
| 4. | വിജയത്തിൻെറ രഹസ്യം (ടോക്കിയോ പ്രസംഗം) | .... | 1 |
| 5. | വിജയരഹസ്യം (അമേരിക്കൻ ടി) | .... | 14 |
| 6. | പ്രചോദനത്തിൻെറ പ്രകൃതം | .... | 61 |
| 7. | സകലകാമങ്ങളും പ്രാപിക്കാനുള്ള മാർഗ്ഗം | .... | 78 |
| 8. | വിജയിക്കുന്ന അധ്യാത്മശക്തി | .... | 96 |
| 9. | വേദാന്തം—മോശയുടെ വടി | .... | 132 |
| 10. | പാപപ്രശ്നം | .... | 153 |
| 11. | ബുദ്ധി അഭിജ്ഞാനം | .... | 164 |
| 12. | ഗണിതശാസ്ത്രത്തിൽ എങ്ങിനെ സമർത്ഥനാകാം? | .... | 174 |
| 13. | ഗണിതശാസ്ത്രപഠനത്തിൻെറ പ്രാധാന്യം | .... | 187 |

## അഭിപ്രായങ്ങൾ

(രണ്ടാമത്തുരംഗത്തിൽനിന്നു തുടർച്ച)

### ആചാര്യ ജെ. ബി. കൃപലാനി

സ്വാമി രാമതീർത്ഥൻെറ ജീവിതവും സൂക്തങ്ങളും അദ്ദേഹത്തിൻെറ രാജ്യക്കാർക്ക് എന്നന്നേയ്ക്കും പ്രചോദനത്തിൻെറ ഒരു ഉല്പത്തിസ്ഥാനമായി തുടർന്നുകൊണ്ടിരിക്കും. ഈശ്വരാനുഭൂതികൊണ്ടു ഉന്മത്തനായിത്തീർന്ന അദ്ദേഹം എല്ലായിടത്തും, എല്ലാ മനുഷ്യജാതിയിലും ഈശ്വരസാന്നിധ്യം സാക്ഷാൽക്കരിച്ചിരുന്നു. അദ്ദേഹം സഞ്ചരിച്ചിരുന്നിടത്തെല്ലാം തിളങ്ങിക്കൊണ്ടിരുന്ന പുഞ്ചിരിയും മുഖഭാവവും സൌരഭ്യംപരത്തിക്കൊണ്ടു വിജയിച്ചു. അദ്ദേഹത്തിൻെറ സ്മരണയ്ക്കു നമുക്കു സമർപ്പിക്കാനുള്ള ഏററവും നല്ല ആരാധന നമ്മുടെ ദൈനന്ദിനജീവിതത്തിലും പ്രവൃത്തികളിലും നാം നിഷ്കളങ്കരും സ്വാർത്ഥരഹിതരും ആയിരിക്കുമെന്നുള്ള പരിപാവനപ്രതിജ്ഞ ചെയ്യുകയാണു്.

---

### ശ്രീ തുഷാരകാന്തിഘോഷ്

(അമൃതബസാർ പത്രിക)

നമ്മുടെ മാതൃഭൂമിയെ പരിപാവനമാക്കിത്തീർത്ത മഹർഷിപ്രവരന്മാരിൽ ഒരാളാണു് സ്വാമി രാമതീർത്ഥൻ. നശ്വരമായ ഈ ലോകത്തിൽനിന്നു അദ്ദേഹത്തിൻെറ ശരീരം പോയിട്ടു വളരെക്കാലമായെങ്കിലും, അദ്ദേഹത്തിൻെറ ആധ്യാത്മിക പ്രേരണാശക്തി എന്നെന്നും നിലനില്ക്കും. അദ്ദേഹത്തിൻെറനേരെ തിരിയുന്നവർക്കു ഇത്തരമുള്ള പുണ്യസന്ദർഭങ്ങളിൽ അതിൻെറ ഓജസ്സു പ്രകർഷേണ അനുഭവസിദ്ധമാകും. അദ്ദേഹത്തിൻെറ മാതൃകയിലുള്ള മനുഷ്യർ ഇൻഡ്യായെ സംരാംശത്തിൽ മഹത്വനിധിയാക്കിയിരിക്കുന്നു.

---

### എസ്. കെ. പട്ടീൽ

**ബാംബേ സംസ്ഥാനകോൺഗ്രസ് പ്രസിഡണ്ടു്**

എൻെറ ചെറുപ്പകാലത്തു് മാതൃഭൂസേവനത്തിനുള്ള ചൈതന്യം എന്നിൽ പ്രചോദിപ്പിച്ച മഹാന്മാരിൽ ഒന്നാണു് സ്വാമി രാമതീർത്ഥൻ. ഇൻഡ്യായുടെ ഈ മഹൽചിന്തകൻെറ തത്വജ്ഞാനപദ്ധതിയാൽ തങ്ങളുടെ ജീവിതപ്രവാഹങ്ങൾ രൂപീകൃതമാക്കപ്പെട്ട സഹസ്രക്കണക്കിലുള്ള യുവാക്കന്മാർ ഈ രാജ്യത്തുണ്ടു്.

---

## ഡാക്ടർ അമരനാഥ ഝാ

ഈ ശതാബ്ദത്തിൻെറ പ്രാരംഭവഷങ്ങളിൽ ഇൻഡ്യായിൽ സമുജ്ജ്വലമായി പ്രകാശിച്ചുകൊണ്ടിരുന്ന മഹാത്മാക്കളിൽ ഒന്നാണ് സ്വാമി രാമതീത്ഥൻ. തൻെറ പ്രസംഗങ്ങളും, ലേഖനങ്ങളും, സർവ്വോപരി കാന്തസദൃശമായ ആകഷണശക്തി പ്രസരിപ്പിച്ചിരുന്ന തൻെറ വ്യക്തിവൈശിഷ്ട്യവും മുഖേന അദ്ദേഹം തൻെറ സമകാലീനന്മാരിൽ, നിലനില്ക്കുന്ന ഒരു മുദ്ര പതിപ്പിച്ചു.

ഇൻഡ്യാ ഇപ്പോൾ സ്വാതന്ത്ര്യയാണ്; എന്നാൽ കഴപ്പുങ്ങളിൽനിന്നു സ്വാതന്ത്ര്യയല്ലാ. ഭൌതികവും ആത്മീയവും ആയ പ്രശ്നങ്ങൾ നമ്മെ തുറിച്ചുനോക്കുന്നു. ഇപ്രകാരമുള്ള ഒരു ഘട്ടത്തിൽ സ്വാമി രാമതീത്ഥൻെറ വാക്കുകൾ നമുക്കു ആശ്രയും, വിശ്വാസവും, ആനന്ദവും പ്രദാനംചെയ്യുന്നു. നമുക്കു സ്വയം ഭാരതമാതൃസേവനത്തിനായി സമപ്പിക്കാം. ഭാരതീയസംസ്കാരത്തിൻെറ ആദശങ്ങൾ അനുസരിച്ചുജീവിക്കാം. താഴെപ്പറയുന്ന വാക്കുകളിൽ സ്വാമി രാമൻ കൊണ്ടുവന്നുതന്നിട്ടുള്ള ഉപദേശത്തെക്കാൾ ഉൽകൃഷ്ടതരമായിട്ടു മറെറാന്നുമില്ല:—

"ഭൂതകാലത്തിനെ രൂപഭേദംവരുത്തി വത്തമാനത്തോടു യോജിപ്പിക്കയും, ഭാവിയിലേയ്ക്കുള്ള പാച്ചിലിൽ നിങ്ങളുടെ പരിശുദ്ധവും ബലിഷ്ടവും ആയ വത്തമാനം സുധീരം മുമ്പോട്ടു തള്ളിവിടുകയുംചെയ്യു. നമ്മുടെ പൂവ്വികന്മാരിൽനിന്ന് അവകാശപ്പെട്ടതുക്രൂടാതെ കണ്ടു കഴിക്കാവതല്ലാ; അതു കൈവിട്ടുകളയുന്ന ജനസമുദായം പുറമേ നിന്നു ധ്വംസിക്കപ്പെട്ടും; അതു അത്യധികശക്തിയോടെ ഏതു സമുദായത്തിൽ ഒരിക്കുന്നുവോ, ആ സമുദായം അകത്തുനിന്നു നശിപ്പിക്കപ്പെടണം."

## ശ്രീ. ശ്രീപ്രകാശ്

മഹാത്മാവായ സ്വാമി രാമതീത്ഥൻ നിരവധിജനങ്ങൾക്കു പ്രചോദനപ്രദനായിരിക്കുന്നു. അദ്ദേഹത്തിൻെറ നന്മ നിറഞ്ഞ സ്വാധീനശക്തി സുദീർഘം ജീവിക്കണമെന്നും, വ്യക്തികൾക്കു ആനന്ദവും സുഖവും പ്രദാനം ചെയ്യണമെന്നും, യഥാത്ഥസാഹോദയ്യവും, ഐക്യവും ജനങ്ങളിൽ എല്ലാം പ്രചരിപ്പിക്കണമെന്നും ഞാൻ പ്രാത്ഥിക്കുന്നു.

---

ഇംഗ്ലീഷുപ്രസിദ്ധീകരണത്തിന ദീനബന്ധു ദിവ്യശ്രീ
സി. എഫ്. ആൻഡ്രൂസ് എം. ഏ. എഴുതിയ

# അവതാരിക

---

ഡൽഹി, 1909

കാലംചെയ്ത സ്വാമി രാമതീൎത്ഥന്റെ സ്നേഹിതന്മാർ എന്നോടുചെയ്ത അപേക്ഷയെ സ്വീകരിക്കാനും, ഈ പുസ്തകത്തിൽ ഉൾപ്പെടുന്ന പ്രസംഗപരമ്പരകൾക്കു് ഒരു സംക്ഷിപ്തമായ അവതാരിക എഴുതാനും എനിക്കു ബഹു സന്തോഷമുണ്ടു്. സ്വാമിയുടെ പ്രധാന സ്വാധീനബലം പ്രചരിച്ചു കണ്ടിട്ടുള്ള പഞ്ചാബിലെ താമസംമൂലം ഞാൻ ആരാധിക്കാൻ പഠിച്ചിട്ടുള്ള ഒന്നാണു് അദ്ദേഹത്തിന്റെ നാമധേയം. അദ്ദേഹത്തിന്റെ പേരുപറയുമ്പോൾതന്നെ സുപ്രസന്നമായിത്തീരുന്ന നിരവധി മുഖങ്ങൾ ഞാൻ അടിക്കടി കണ്ടിരിക്കുന്നു. അവർ എത്രമാത്രം അദ്ദേഹത്തോടു കടപ്പെട്ടിരിക്കുന്നുവെന്നു ആ മനുഷ്യർ എന്നോടു പറഞ്ഞിട്ടുമുണ്ടു്. മതപരമായ സത്യങ്ങളെ സംബന്ധിച്ചു് അഭ്യസ്തവിദ്യരായ ഇൻഡ്യൻ വിദ്യാൎത്ഥികൾക്കു അവരുടെ മനസ്സിൽ ഗൌരവമേറിയ ഒരു അയവും ശൈഥില്യവും വരുകയും, ഭൌതികലോകത്തിന്റെ അവകാശവാദങ്ങൾ അവരെ കഠിനമായി ഗ്രസിക്കയുംചെയ്തുവന്നകാലത്താണു് സ്വാമിജി അവതരിച്ചതു്. സൎക്കാർ സ്ഥാപനങ്ങളിൽനിന്നു ധാൎമ്മികസംസ്കാരം മാററിനിൎത്തിയിരുന്നതുകൊണ്ടു്, അതുകൂടാത്ത പാശ്ചാത്യശാസ്ത്ര (Science) പരിശീലനം പ്രകൃത്യാ മതത്തോടു തീരെ ഉദാസീനമായ ഒരു മനോഭാവം ഉല്പാദിപ്പിക്കുവാൻ ഇടവന്നു. കോളേജുവിദ്യാഭ്യാസകാലശേഷം, ലോകത്തിലെ ജീവിതമത്സരംമൂലം, മനുഷ്യരുടെ ആഭ്യന്തരപ്രകൃതിയെ പോഷിപ്പിക്കാനുള്ള സന്ദൎഭം ഇല്ലാതെയോ, കുറഞ്ഞോ പോകയും, പഞ്ചാബിലെ അഭ്യസ്തവിദ്യരുടെ ജീവിതത്തിനു കേവലം ഭൌതികജീവിതമെന്നു ഒരു ദൃഷ്ടിത്തി ഉണ്ടാകയും ചെയ്തിരുന്നു. ഈ ദൃഷ്ടിത്തി മുഴുവനും ന്യായീകരിക്കത്തക്കതല്ല. എന്തെന്നാൽ ഏററവും ഗണ്യമായ എതിർദൃഷ്ടാന്തങ്ങൾ ഉണ്ടായിട്ടുണ്ടു്. എന്നാൽ പരിവൎത്തനകാലവിപത്തുകൾ വളരെ വലുതും, ഫലങ്ങൾ ഗൌരവാവഹവും ആയിരുന്നു.

ഇത്തരം ആയവ്യയപരിഗണനകൾ അന്തർഭവിക്കുന്ന ഒരന്തരീക്ഷത്തിൽ സ്വാമി രാമന്റെ അപ്രാപഞ്ചിക ചൈതന്യം വന്ന് അതിന്റെ താരതമ്യനിലകൊണ്ടുതന്നെ അതിന്റെ സന്ദേശത്തിന് അസാമാന്യമായ ഒരു ശ്രദ്ധ ഹഠാൽ ആകർഷിച്ചുകൊടുത്തു. ജീവിതത്തിലെ അത്യുന്നതസൌഭാഗ്യം ഭൌതികസംഗതികളിൽ കാണപ്പെടുന്നതല്ലെന്നും, പിന്നെയോ ആദ്ധ്യാത്മികകാര്യങ്ങളിലാണ് അതിരിക്കുന്നതെന്നും, ഉള്ള ഒരു ഭാവനാവിശേഷം ഉണ്ടാകാതെ ആരും അദ്ദേഹത്തിന്റെ സന്നിധിയിൽ കുറെനേരമെങ്കിലും ഇരിക്കാൻ കഴിഞ്ഞിരുന്നില്ല. അദ്ദേഹം അത്യധികം വില മതിച്ചിരുന്ന സത്യങ്ങളെ ആരും അദ്ദേഹത്തിനെ പഠിപ്പിച്ചിരുന്നതല്ലെന്നു പറയുന്നതിൽ വലിയതെററില്ല. എന്തെന്നാൽ, ഈ പുസ്തകത്തിന്റെ മുഖവുരയിൽനിന്നു കാണാവുന്നതുപോലെ, അദ്ദേഹം അതി ശൈശവം മുതൽ തന്നെ ആദ്ധ്യാത്മികതത്വങ്ങളുടെ സാക്ഷാൽക്കാരത്തോടുകൂടി വളരുകയും, തന്റെ പ്രകൃതത്തിലുള്ള ഓരോ വാസനയും ഭക്തിപൂർവ്വമുള്ള മതാനുഷ്ഠാനജീവിതത്തിലേയ്ക്കു അദ്ദേഹത്തെ നിർബന്ധിക്കയും ചെയ്തിരുന്നതായി തോന്നുന്നു. (അദ്ദേഹം വിദ്യാർത്ഥിയും പിന്നീടു പ്രഫസ്സറും ആയിരുന്ന ഫോർമൻ ക്രിസ്ത്യൻ കോളജിന്റെ ഉദാരമായ സ്വാധീനശക്തികൾ എത്രയ്ക്കു ഇതിലേയ്ക്കു സഹായകരമായിരുന്നുവെന്നു പറയാൻ അദ്ദേഹം തീർച്ചയായും മടിക്കുമായിരുന്നില്ല). ഞാൻ സംഭാഷണം ചെയ്തിട്ടുള്ള അനവധിയാളുകൾ അദ്ദേഹത്തിൽ ലയിച്ചുകിടന്നിരുന്ന ആഭ്യന്തരശക്തികളെപ്പററി എന്നോടു പറഞ്ഞിരുന്നു. അവർ അദ്ദേഹത്തെ കാണുകയും സംസാരിക്കയും ചെയ്തപ്പോഴെല്ലാം ഈ ശക്തികൾ പ്രബലമായി അവരെ ചലിപ്പിച്ചിരുന്നു; ലൌകികവിഷയങ്ങളിൽനിന്നു അവരുടെ ചിന്തകളെ പിൻതിരിപ്പിക്കയും, തൽക്കാലത്തേയ്ക്കെങ്കിലും ആദ്ധ്യാത്മികാനുഭവങ്ങളുടെ സത്യാവസ്ഥയെക്കുറിച്ച് അവൎക്കു ഒരു ബോധ്യം ഉണ്ടാകുകയും ചെയ്തിരുന്നു.

എന്റെ വാക്കുകളെക്കാൾ, ഇപ്പോൾ ആദ്യമായി പ്രസിദ്ധം ചെയ്യപ്പെടുന്ന ഈ പ്രസംഗങ്ങളും സംഭാഷണങ്ങളും സ്വാമിയുടെ മഹാശക്തിയുടെ രഹസ്യം അധികം വ്യക്തമായി കാണിക്കുന്നതാണ്. അദ്ദേഹം എഴുതീട്ടുള്ളതിൽ ശിശുസദൃശമായ ഒരു ലാളിത്യം കാണുന്നുണ്ട്. കരകവിഞ്ഞു് ഒഴുകുന്ന ആഹ്ളാദവും ആനന്ദവും കളിയാടുന്നുണ്ട്. വലിയ ആത്മനിയന്ത്രണവും, യാതനകളും മുഖേനയാണിവ സമ്പാദിക്കപ്പെട്ടതു്. ഇവയിൽനിന്നു് സ്വയം തന്നിൽതന്നെ ശാന്തി സമ്പാദിച്ച ഒരു ആത്മാവ് പ്രത്യ

ക്ഷപ്പെട്ടിരിക്കുന്നു. അന്യന്മാർക്കു പ്രദാനം ചെയ്യാനുള്ള—അങ്ങിനെ കൊടുക്കാൻ അതു് ആഗ്രഹിക്കുന്ന—വിലതീരാത്ത ഒരു ദാനവസ്തുവും അതിലുണ്ടെന്നു കാണപ്പെടുന്നു. തന്റെ ഭാഷയിലും, വസ്ത്രധാരണത്തിലുംതന്നെ വശീകരണശക്തിയുള്ള ഒരു പ്രത്യേക വ്യക്തിവൈശിഷ്ട്യം താനെ പ്രത്യക്ഷപ്പെടുന്നു. അതേസമയം തന്നെ ലോകജീവിതത്തിൽ വിജയപ്രദമാണെന്നു സാധാരണ കരുതി ജനങ്ങൾ പ്രോത്സാഹിപ്പിക്കുന്ന ക്ഷുദ്രമായ ലക്ഷ്യങ്ങളെ പൊക്കിക്കാണിക്കാൻ നിഷ്കൃഷ്ടമായ ഒരു മടിയും ഓരോ പേജുകളിലും കാണപ്പെടുന്നു. മാത്രമല്ലാ, ബാഹ്യപരിതഃസ്ഥിതിഗതികളിൽനിന്നു് കിട്ടാൻ തരമില്ലാത്ത സകല യഥാർത്ഥശാശ്വതാനന്ദവും നേടാനുള്ള രഹസ്യം ആത്മാവിൽതന്നെ സ്ഥിതിചെയ്യുന്നുണ്ടെന്നുള്ള ദൃഢമായ ഒരു തീരുമാനവും അതുകളിൽ കാണപ്പെടുന്നു.

നിർഭാഗ്യവശാൽ ഈ പ്രസംഗങ്ങൾ അവയുടെ കർത്താവിന്റെ പുനഃപരിശോധനയ്ക്കു വിധേയമായിട്ടില്ല. അദ്ദേഹം തീർച്ചയായും പലതും മാററുകയും, ചിലതു ചുരുക്കുകയും ചെയ്യുമായിരുന്നു. അദ്ദേഹത്തിന്റെ കവിതകളിലെ വൃത്തങ്ങളുടെ രൂപം പലതും അദ്ദേഹം തിരുത്തുമായിരുന്നു. എന്തെന്നാൽ ബുദ്ധിമുട്ടി ശരിപ്പെടുത്താൻ സന്ദർഭം ലഭിക്കാതെ, എഴുതാൻ ഒരു പ്രചോദനം തോന്നിയസമയം അദ്ദേഹം അവ എഴുതിവെച്ചതാണെന്നു സ്പഷ്ടമാകുന്നുണ്ടു്. ഈ നോട്ടപ്രകാരം വായനക്കാർക്കു അത്യധികം നഷ്ടമുണ്ടെങ്കിലും, മററുവിധത്തിൽ വലിയ ലാഭം ഉണ്ടാകുന്നുമുണ്ടു്. എന്തെന്നാൽ മോടിയും ഭംഗിയും പോരാത്തതിനുപകരം ഒരു നവീന ചൈതന്യവും, ഓജസ്സും, ഹൃദ്യതയും പ്രത്യേകം ലഭിക്കുന്നു. കയ്യെഴുത്തു കടലാസിലെ ഓരോ വാക്കും അനുഭാവഭക്തിപൂർവ്വം പരിരക്ഷിച്ചുവെച്ചിട്ടുള്ളതു് ഗ്രന്ഥകാരന്റെ സുഹൃത്തുക്കൾ ചെയ്തിട്ടുള്ള ഒരു ന്യായം മാത്രമാണെന്നുള്ളതിൽ എനിക്കു സംശയലേശമില്ല. കയ്യെഴുത്തു ലിഖിതങ്ങൾ മുഖേന വ്യക്തമായും വെളിവായും സ്വാമിജിയുടെ വ്യക്തിവിശേഷം മുമ്പിൽ കാണുമ്പോൾ, വായനക്കാർ ചർവ്വിതചർവ്വണം, ഭംഗികേടു മുതലായതുകൊണ്ടുള്ള ദൂഷ്യങ്ങൾക്കു മതിയായ സമാധാനം കണ്ടുകൊള്ളും; വായിക്കുമ്പോൾതന്നെ നാം അദ്ദേഹത്തോടും, അദ്ദേഹം നമ്മോടും സംസാരിക്കുന്നതായി തോന്നും; സ്വാമിതന്നെ ഈ വാക്കുകളിൽ സന്നിഹിതനാണെന്നു നമുക്കു തോന്നുകയും, സംസാരിക്കുന്ന അദ്ദേഹത്തിന്റെ ചിത്രം മിക്കവാറും നമ്മുടെ മുമ്പിൽ നാം കാണുകയും ചെയ്യുന്നു.

ഈ കൃതികളിൽ കാണപ്പെടുന്ന പ്രത്യേക ഗുണങ്ങൾ എന്തെല്ലാമാണെന്ന എന്നോടു ചോദിക്കപ്പെടുന്നപക്ഷം, ഞാൻ ആദ്യമായി ചൂണ്ടിക്കാണിക്കുന്നതു് മുൻസൂചിപ്പിച്ചിട്ടുള്ളതും പുസ്തകത്തിൻെറ ഓരോ വശത്തിലും പ്രത്യക്ഷമായി കാണുന്നതും ആയ അപ്രാപഞ്ചികത്വം തന്നെയാണു്. ധനം, സമ്പത്തു്, ലൌകിക മോഹങ്ങൾ, ആഡംബരങ്ങൾ—എന്നിവ യാതൊരു വെറുപ്പം മുറുമുറുപ്പും കൂടാതെ മാററിവെയ്ക്കപ്പെടുന്നു. സമ്പത്തിൻെറയും, ലോകപദവികളുടെയും സമ്പാദ്യംകൊണ്ടു് ഉണർത്തപ്പെടുന്ന, പ്രക്ഷോഭകാരികളായ വികാരങ്ങൾ എത്താത്ത ഒരു പ്രശാന്ത പുണ്യരക്ഷാസ്ഥലം സ്വാമിയുടെ സ്വന്തജീവൻ പ്രാപിച്ചിരുന്നു. അത്തരം വസ്തുക്കളിൽനിന്നു് അദ്ദേഹത്തിൻെറ ആഭ്യന്തരജീവിതം സ്വതന്ത്രമായിരുന്നു. അദ്ദേഹത്തിനു് അവയെ മനസ്സിലാക്കാൻ കൂടി കഴിയുമായിരുന്നില്ല. അവയെപ്പററി പറയുമ്പോൾതന്നെ തൻെറ ശിശുപ്രകൃതം പ്രകാശിക്കുന്നതായി തോന്നുന്നു. തൻെറ സുരക്ഷിതസ്ഥാനത്തു നിന്നുകൊണ്ടു് അദ്ദേഹം മിക്കവാറും ശിശുസഹജമായ ഒരു ചിരികൊണ്ടു് അവയുടെ നേക്കു മന്ദഹസിക്കയും, സൌമ്യമായ അവഹേളനംകൊണ്ടു് അവയെ കളിയാക്കുകയും ചെയ്യുന്നു. അദ്ദേഹത്തിൻെറ പദ്യങ്ങളിൽ ഈ ചിരി ഏററവും അധികം പ്രകടിതമായി ഭവിക്കുന്നു.

രണ്ടാമതായിട്ടു്, അദ്ദേഹത്തിൻെറ കുലങ്കഷമായ ഔദാര്യബുദ്ധി, കരുണാചൈതന്യം, വിരോധമോ പൈശുന്യമോ സ്പർശിക്കാത്ത—സ്പർശിക്കാൻ അസാദ്ധ്യമായ—പ്രകൃതവിശേഷം എന്നിവ ചൂണ്ടിക്കാണിക്കാൻ ഞാൻ ആഗ്രഹിക്കുന്നു. സദാ മനുഷ്യരെ സ്വാധീനപ്പെടുത്താനല്ലാതെ അവരെ ഓടിക്കാൻ അദ്ദേഹം ശ്രമിക്കുന്നില്ല; അവരെ നന്നാക്കാനല്ലാതെ കുററപ്പെടുത്താനോ, ശകാരിക്കാനോ തുനിയുന്നില്ല; തൻെറ ആദർശബലംകൊണ്ടു് അവരെ ആകർഷിക്കയല്ലാതെ, നിരുപയോഗവും തൃപ്തികരമല്ലാത്തതും ആയ യുക്തിവാദത്തിനു മുതിരുന്നില്ല. അസൂയയോ, പ്രതികാരബുദ്ധിയോ, നിരാശതയോ യാതൊന്നും പ്രകടിപ്പിക്കാതെ, അനുഭാവവും, സഹിഷ്ണുതയും നിറഞ്ഞ ഒരു ചൈതന്യം സദാ അദ്ദേഹത്തിൽ കളിയാടുന്നു. തൻേറതിൽനിന്നു് ഭിന്നമായ വിശ്വാസ സമ്പ്രദായങ്ങളെപ്പററി പരാമർശിക്കുമ്പോൾ ഇതു് സവിശേഷം ഗണിക്കപ്പെടാവുന്നതാണു്. ഇവിടെ അദ്ദേഹം സർവ്വദാ മര്യാദയും വിനയവും സഹാനുഭൂതിയും സ്പഷ്ടീകരിക്കുന്നു. ഒരാക്ഷേപം പറയാനുള്ളപ്പോൾ അദ്ദേഹം അതു് ക്ഷമാപണപൂർവ്വം പറയുന്നു. സ്വാഭാ

രണ്ട അദ്ദേഹത്തിന്റെ ശ്രമം തനിക്കു സ്വീകരിക്കാവുന്നതെല്ലാം സ്വീകരിച്ചു് സ്വായത്തമാക്കി ലയിപ്പിക്കുകയാണു്. പ്രത്യേകിച്ചു് ക്രിസ്തുമതത്തെപ്പററിപ്പറയുമ്പോൾ ഇങ്ങിനെയാണു്. എന്നിട്ടു അതുകളെ തന്റെ ധാർമ്മികചിന്തകളിലേയ്ക്കു രൂപഭേദം വരുത്തി യോജിപ്പിക്കുന്നു. ഈ കാര്യത്തിൽ അദ്ദേഹം വാസ്തവമായ വിശാലഹൃദയത്വം കാണിക്കുന്നു ഇതു് മതഭ്രാന്തിനു് നേരെ വിപരീതമാണല്ലൊ. "തിന്മയെപ്പററി ചിന്തിക്കാതെ"യും "സത്യത്തോടു ചേർന്നാഹ്ളാദിച്ചും" ഇരിക്കുന്ന മഹാമനസ്കതയുടെ ഒരു വലിയ പങ്കു് അദ്ദേഹത്തിനുണ്ടു്. സ്വാമി രാമന്റെ ഈ പ്രത്യേകസ്വഭാവത്തിനു് അനുരൂപമായിട്ടാണു് അദ്ദേഹത്തിന്റെ കൃതികൾ പ്രസിദ്ധംചെയ്യുമ്പോൾ അദ്ദേഹത്തിന്റെ സ്നേഹിതന്മാർ അവതാരിക എഴുതാനുള്ള പ്രത്യേകാവകാശം ഒരു ക്രൈസ്ത്യൻ മിഷനറിയായ എനിക്കു സദയം പ്രദാനംചെയ്തതെന്നും അതോടുകൂടി സ്വാഭിപ്രായ പ്രകടനത്തിനും, സ്വതന്ത്രവിമർശനത്തിനും ഉള്ള സ്വാതന്ത്ര്യംകൂടി എനിക്കു തന്നതെന്നും ഉള്ളതു് എത്ര അഗാധമായി ഞാൻ വിലമതിക്കുന്നുവെന്നുകൂടി ഇവിടെ ചേർത്തുകൊള്ളട്ടെ. അതേ വിശാലമനസ്കതയോടുകൂടി ഞാൻ എന്റെ കർത്തവ്യം നിർവ്വഹിക്കണമെന്നാണു് എന്റെ ആഗ്രഹവും.

സ്വാമിയുടെ ജീവിതത്തിലും, കൃതികളിലും, പ്രസംഗങ്ങളിലും ഞാൻ കാണുന്ന മൂന്നാമത്തെ പ്രത്യേകത സദാ തുള്ളിക്കളിക്കുന്ന ആനന്ദം ആണു്. ത്യാഗമാർഗ്ഗത്തെ സ്വീകരിച്ചു്, സകല സൌഖ്യവും, രസികത്തവും പുറകിൽ തള്ളിക്കളഞ്ഞുവെന്നു തോന്നത്തക്കവിധം വിഷാദാത്മകത്വം പ്രകടിപ്പിക്കുന്നതരം സന്യാസിമാരുടെ കൂട്ടത്തിൽ അദ്ദേഹം ലവലേശം ഉൾപ്പെട്ടുന്നില്ല. വളരെ അപൂർവ്വംപേർക്കുമാത്രം അനുഭവപ്പെട്ടിരിക്കാവുന്ന ശരീരയാതനകളും സങ്കടങ്ങളും എന്താണെന്നു അദ്ദേഹം ഒരു പ്രകാരത്തിൽ അറിഞ്ഞിരുന്നു. എന്നാൽ ഇതു് അദ്ദേഹത്തെ വെറുപ്പിച്ചില്ല. അദ്ദേഹത്തിന്റെ സന്ദേശത്തെ കർക്കശപ്പെടുത്തിയില്ല; നേരെമറിച്ചു്, തന്റെ പ്രസംഗങ്ങളുടെ തലക്കെട്ടുതന്നെ തന്റെ സ്വന്തം മനസ്സിന്റെ പ്രകൃതത്തെ വേണ്ടതുപോലെ ചിത്രീകരിക്കുന്നതായിരുന്നു. "ആനന്ദം അകക്കാമ്പിൽ", "നിങ്ങളുടെ ഗൃഹം ആനന്ദമയമാക്കുന്നതെങ്ങിനെ?"—ഇത്തരം വിഷയങ്ങളാണു് അദ്ദേഹത്തിനെ ആകർഷിക്കുന്നതു്. തന്റെ സന്ദേശം വ്യക്തമായി പ്രസ്താവിക്കുന്നതിനുദ്യമിക്കുമ്പോൾ ഓരോ വാക്കോടുകൂടി അദ്ദേഹത്തിന്റെ ഹൃദയം പുറത്തേയ്ക്കു പുറപ്പെ

ടുന്നു. ആ സന്ദേശം അന്യരുടെ അനുഭവഫലമല്ലാ തന്റെ സ്വന്തം പരിചയത്തിന്റെ ഫലംതന്നെയാണു്. അദ്ദേഹം സ്വയം ആനന്ദസമ്പൂർണ്ണനാണു്; അതു് അന്യന്മാൎക്കു വിതരണം ചെയ്യാൻ അദ്ദേഹം ആഗ്രഹിക്കുന്നു; ഈ ആനന്ദം തന്റെ പ്രസംഗവിഷയമായി വരുമ്പോൾ അദ്ദേഹം സദാ അതിമാത്രം ആഹ്ളാദപൂർണ്ണനുമാണു്. ഇതുതന്നെയാണു് അദ്ദേഹത്തിന്റെ കവിതകളിലും തിളയ്ക്കുന്നതും, അന്യന്മാരെ ഉണൎത്തി പൊട്ടിച്ചിരിയുടെ ഒരു മാറ്റൊലി ഉല്ലാദിപ്പിക്കുന്നതും; ഈ പദ്യങ്ങളുടെ ബാഹ്യ സംവിധാനവും, രൂപവും, ഞാൻ മുമ്പേ പറഞ്ഞതുപോലെ, പലപ്പോഴും പ്രാകൃതവും, ഗോഷ്ഠിപോലും ആയിട്ടിരിക്കാം. എന്നാൽ ഈ അപൂർണ്ണപ്രകടനവാഹനത്തിനുള്ളിൽ തിളങ്ങുന്ന ആഭ്യന്തരചൈതന്യം സാനുഭാവനായ വായനക്കാരനു് പിടികിട്ടാതെ വരാൻ തരമില്ല. ഉല്ലാസവാനായ ഈ ചൈതന്യമൂൎത്തിയുടെ സന്ദേശം—കഷ്ടപ്പാടുകളിൽ മന്ദഹസിക്കുകയും, വേദനയിങ്കൽ പൊട്ടിച്ചിരിക്കയും ചെയ്യുന്ന മഹാത്മാവിന്റെ സന്ദേശം—ആണു്, ഇൻഡ്യായുടെ ആധുനികജീവിതത്തിന്റെ അത്യധികമായ മനഃക്ഷയത്തിനിടയിൽ, ദയനീയനിലയിൽ ഇരിക്കുന്ന ഭാരതത്തിനു് ഇപ്പോൾ അത്യാവശ്യമുള്ളതു്.

അദ്ദേഹത്തിന്റെ കവിതകളെപ്പറ്റി പ്രതിപാദിക്കുമ്പോൾ ഞാനിവിടെ പരാമൎശിക്കാൻ ആഗ്രഹിക്കുന്നതും, അദ്ദേഹത്തിന്റെ ജീവിതം, കൃതികൾ ഇവയുടെ കടശിപ്രകൃതമായി എനിക്കു തോന്നുന്നതും ആയ വിഷയത്തിലേയ്ക്കു ഞാൻ പ്രവേശിക്കുന്നു. വളരെ ഭീതിയോടുകൂടിയാണു് ഞാനിതു പറയുന്നതു്. എന്തെന്നാൽ മററുപലരും പക്ഷേ എന്റെ അഭിപ്രായത്തോടു് തീരെ യോജിച്ചില്ലെന്നു വരാവുന്നതാണു്. എന്നാൽ ചുരുക്കമായിട്ടെങ്കിലും ഞാൻ ഇവിടെ ഉപന്യസിക്കാൻ സാഹസപ്പെടുന്നതു് സ്വാമി രാമതീൎത്ഥന്റെ കവിതാചൈതന്യത്തെക്കുറിച്ചാണു്. അദ്ദേഹത്തിന്റെ തത്വജ്ഞാനപദ്ധതിയുടെ പുറകിൽ ലിഖിതകൃതികൾക്കു് ഒരത്യുന്നത മാഹാത്മ്യം പ്രദാനം ചെയ്തുകൊണ്ടു ശോഭിക്കുന്നതു് ഈ ചൈതന്യവിശേഷമാണു്. ഇതിൽ അതിന്റെ സവിശേഷമായ പുതുമയും, സ്വകപോലകല്പിതത്വവും, പ്രത്യേകതയും, ചിന്താലോകത്തിനു് അതിന്റെ സന്ദേശവും കിടക്കുന്നുവെന്നു തോന്നുന്നു. ജീവിതത്തിലും, മരണത്തിലും ബലവത്തായിരുന്ന അദ്ദേഹത്തിന്റെ വികാരനിർഭരമായിട്ടുള്ള പ്രകൃതിപ്രണയം; ത്യാഗത്തോടും, വൈരാഗ്യത്തോടും അദ്ദേഹത്തിനുണ്ടാ

യിരുന്ന ആവേശം. സത്യാന്വേഷണത്തിൽ പരമാർത്ഥത്തിനും ആത്മത്യാഗത്തിനും വേണ്ടി അദ്ദേഹത്തിനുണ്ടായിരുന്ന പ്രബലമായ ആർത്തി; താൻ സമ്പാദിച്ചിരുന്ന വിജയത്തിൽ അദ്ദേഹത്തിന്റെ ആത്മാവിനുണ്ടായ ആനന്ദവും ചിരിയും—ഇവ സകലതും, ഇതുപോലുള്ള മററു ഗുണങ്ങളുംകൂടി അദ്ദേഹത്തെ ഗാനത്തിലേക്കു തള്ളിത്തുറന്നുവിട്ടു. തത്വജ്ഞാനിയുടെ പിന്നിൽ ഒരു യഥാർത്ഥ കവിയെക്കൂടി വെളിപ്പെടുത്തി നിർത്തിയിരിക്കുന്നു. ഈ ഗുണവിശേഷങ്ങളിലേയ്ക്കാണു് എന്റെ സ്വന്തം ഹൃദയം ചൂടോടുകൂടി പ്രത്യാകർഷിക്കപ്പെടുന്നതു്. ഈ വശങ്ങളിൽക്കൂടിതന്നെയാണു് എനിക്കു ഗ്രന്ഥകാരനോടു അത്യന്തം വശീകരണം തോന്നുന്നതു്.

സ്വാമി രാമന്റെ കൃതികളിൽ പലപ്പോഴും പ്രതിപാദിക്കപ്പെട്ടുകാണുന്ന അദ്വൈതവേദാന്തത്തിന്റെ തത്വജ്ഞാനത്തോടു് എനിക്കു വളരെ മന്ദവും, വിദൂരവും ആയ അനുഭാവം മാത്രമേ ഉള്ളൂ എന്നു ഞാൻ സമ്മതിച്ചുകൊള്ളട്ടെ. മനുഷ്യാനുഭവങ്ങളുടെ സുസ്ഥിരമായ ചില വസ്തുതകളെ വിഗണിച്ചുകൊണ്ടുള്ള ഒരു പരിഹാരമായി, ജീവിതാസ്തിത്വപ്രശ്നത്തെ ലഘൂകരിക്കാനുള്ള പൂർണ്ണന്യായപൂർവ്വമല്ലാത്ത ഒരു കുറുക്കുവഴിയെന്ന നിലയിൽ മാത്രമേ എനിക്കു് അതു കാണപ്പെടുന്നുള്ളൂ. ഈ അഭിപ്രായം തെററാണെന്നും വരാം. ശരിയാണെന്നും വരാം. അദ്വൈതവാദം സ്വയം വളരെ ഗൌരവപൂർവ്വം പരിഗണിക്കുന്നതായി തോന്നുന്നില്ലാത്ത ഈശ്വരൻ, ആത്മാവു്, പ്രപഞ്ചം—എന്നിവയുടെ വിവരണത്തിൽ ഉള്ള നിഷ്ഠൂരവും, ലഘൂകരിക്കാൻ പാടില്ലാത്തതും ആയ ഘടകങ്ങളെപ്പററി ഞാൻ സദാ ബോധമുള്ളവനാണു്. ഉദാഹരണത്തിനു് ഈ പുസ്തകത്തിലുള്ള, "പാപത്തിന്റെ കാരണവും നിദാനവും" എന്ന പ്രസംഗം നോക്കുക. അതിൽ ചില വിലയേറിയ ചിന്തകൾ അടങ്ങിയിട്ടുണ്ടെന്നിരിക്കെ, ആ പ്രസംഗത്തിലെ തീരുമാനങ്ങൾ തീരെ തൃപ്തികരമല്ലെന്നു എന്റെ എളിയ ഹൃദയത്തിൽ തോന്നുന്നു. എന്തെന്നാൽ തിന്മ—പാപം—ഇതിന്റെ ഉത്ഭവം, അതിനെ മനുഷ്യഹൃദയങ്ങളിൽനിന്നു് ഉച്ചാടനം ചെയ്യുക—എന്നീ പ്രശ്നങ്ങൾക്കു് ഒരു അന്തിമമായ ഉത്തരമായിട്ടാണു് ഈ പ്രസംഗം സങ്കല്പിക്കപ്പെട്ടിരിക്കുന്നതു്.

എന്നാൽ, നേരെമറിച്ചു, സ്വാമി രാമന്റെ ചിന്താപ്രവാഹം പരിണാമഗതിയിൽ ഇരിക്കയും, ഒരു പ്രത്യേക സാങ്കേതികയുക്തിവാദമായി കേന്ദ്രീകരിക്കാതിരിക്കയും ചെയ്യുന്ന ഒരു സ്ഥാനമായ

തന്റെ കവിതാചൈതന്യത്തോട് എനിക്കുള്ള അനുഭാവം ഒട്ടും മന്ദമല്ല; വളരെ അഗാധമാണ്. ഇവിടെ ഞാനും അദ്ദേഹവും ഒരു പൊതുസ്ഥാനത്തു നില്ക്കുന്നതായി പരിഗണിക്കാം. "സനാതനജീവിത നിയമം" എന്ന നിലയിൽ ത്യാഗത്തെപ്പററി എഴുതപ്പെട്ടിട്ടുള്ള മനോഹര പദ്യങ്ങളുടെ കർത്താവിനോട്—സ്വാമി രാമനോട്—എന്റെ ഹൃദയം പരിപൂർണ്ണം ആകൃഷ്ടമാകുന്നു. അതുപോലെ, പ്രകൃതിസൌന്ദര്യത്തെ ശക്തിയുക്തമായും, സുസ്പഷ്ടമായും അദ്ദേഹം ആസ്വദിക്കുന്നതും. വീണ്ടും ഒരു ദൃഷ്ടാന്തംകൂടി മാത്രം പറയാമെങ്കിൽ, ദാമ്പത്യജീവിതത്തിന് അദ്ദേഹം കാണിച്ചുതരുന്ന ആദർശവും എനിക്കു വളരെ ഹൃദയംഗമമായി തോന്നുന്നു. ഉപനിഷത്തുകളിലെ ചില കവിതകളും, ഹൈന്ദവകാവ്യങ്ങളിൽ വെച്ച് ഏററവും ഉത്തമമായ ഭഗവൽഗീതയിലെ ചില ഭാഗങ്ങളും വായിക്കുമ്പോൾ എനിക്ക് ഒരളവിൽ അതേവിധം ഉള്ള അനുഭാവം അനുഭവഗോചരമാകുന്നു. അവിടെയും, സ്വാമി രാമന്റെ കൃതികളിൽ അനേകംസ്ഥലത്ത് കേൾക്കപ്പെടുന്ന സ്വരം—അതായതു് പ്രപഞ്ചത്തിന്റെ—പ്രകൃതിയുടെ—ദിവ്യരമ്യത ആത്മാവിന്റെ അകലുഷിതമായ മൌനത്തിലും, ശാന്തിയിലും മാത്രമേ കേൾക്കപ്പെടുകയുള്ളു എന്ന തത്വം പ്രകർഷേണ ശ്രുവിക്കപ്പെടുന്നു.

ഗാഢാനുഗ്രഹീതമാം യാതൊരുഭാവത്തിങ്കൽ,
ഗൂഢതത്വത്തെസ്സംബന്ധിച്ചുള്ള മഹാഭാരം—
ജ്ഞാതവ്യമല്ലാതുള്ള പ്രപഞ്ചത്തിന്റെയെല്ലാം
സ്ഫീതഗൌരവമായും, മാനസംമടുപ്പിച്ചും
നിൽക്കുന്നമഹാഭാരം—തനിയേകുറയുന്നി—
തുഗ്രശാന്തഗംഭീരധന്യധന്യമാബ്ഭാവം,
കായത്തിൻ ചട്ടക്കൂട്ടിൽ ശ്വാസസഞ്ചാരം മന്ദ-
മായരക്തത്തിൻ പാച്ചിൽ തന്നെയും മിക്കവാറും
നിലയ്ക്കുംവരെ, നമ്മൾദേഹത്തിൽ ഉറങ്ങവേ
ചാലവേ ജീവിക്കുന്നോരോജസ്സായ്തീരുംവരെ,
സൌമ്യഹൃദ്വികാരങ്ങൾ നമ്മളെനയിക്കുന്ന
രമ്യമായിരിപ്പോരാ മഹനീയഭാവത്തിൽ,
ഐക്യഭാവനാശക്തി ആനന്ദഘനശക്തി-
യുക്തമായ് നേത്രങ്ങളെശാന്തമായ് തീർക്കുന്നേരം
വസ്തുസംഘാതങ്ങളിലുള്ള ജീവനെ നമ്മൾ
വ്യക്തമായ് വീക്ഷിക്കുന്നു, സാരങ്ങൾ ഗ്രഹിക്കുന്നു.

(വേർഡ്സ്‌വർത്ത്)

സ്വാമിരാമന്റെ ഹൃദയത്തോടു വളരെ അടുത്ത ആനന്ത്യം കാണുന്നുവെന്നു എനിക്കു തോന്നിയതിനാലാണു് ഞാൻ വേർഡ്സ്‌വർത്തിന്റെ മേൽക്കാണിച്ച വരികൾ ഉദ്ധരിച്ചതു്. ഈ പ്രസംഗങ്ങളുടെ കർത്താവു്—സ്വാമി—ഹിമാലയൻ പർവ്വതങ്ങളിൽ അലഞ്ഞുതിരിഞ്ഞുനടന്നിരുന്ന അവസാനകാലത്തു് പ്രകൃതിയോടുള്ള നിർഭരമായ പ്രേമാവേശംകൊണ്ടു് അടിയിൽ കാണുന്ന പ്രശസ്തതരമായ വരികളെ പ്രതിധ്വനിപ്പിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു:—

യൌവനകാലത്തിലേ ചിന്താഹീനമാം നില-
കൈവിട്ടു പ്രകൃതിയെ വീക്ഷിപ്പാൻ പഠിച്ചു ഞാൻ,
ഇപ്പോഴും ഞാൻ പലപ്പൊഴുമതിലേപ്രശാന്തത
ശില്പമായ്ശ്രവിക്കുന്നു, മിന്നസപ്പെട്ടത്താനും,
മെല്ലവേനിയന്ത്രണം ചെയ്യാനും വേണ്ടശക്തി-
യുല്ലസിക്കവേ, അപസ്വരമോ, വിഘാതമോ
കൂടാതെ, മനുഷ്യത്വസംഗീതമാധുര്യവും
കൂടി ഞാൻ സന്ദർശിച്ചു സുഖിയായ് നിന്നീടുന്നു.
ഉന്നതവിചാരങ്ങൾമൂലമുള്ളാനന്ദത്താൽ
എന്നെസ്പർശിക്കുമൊരുസാന്നിധ്യം കാണുന്നു ഞാൻ.
അസ്തമനാർക്കൻ പ്രഭാപൂരവു,മുരുണ്ടീടും
വിസ്തൃതാബ്ധിയും ജീവൽഗന്ധവാഹനുംപിന്നെ
നീലവ്യോമവും സർവ്വം വ്യാപിച്ചുനിമഗ്നമായ്
ചാലവേനില്ക്കുമേതാണ്ടൊന്നിന്റെ ഭാവംതന്നെ
മനുഷ്യമനസ്സിലും കാണുന്നതായിട്ടൊരു
മാനനീയമായ് മഹത്തായുണ്ടുബോധം മമ,
ഭാവനാശക്തിയുള്ള സർവ്വവസ്തുക്കളെയും,
ഭാവനാസർവ്വസ്വത്തിൻ വിഷയം സകലതും
പ്രേരിപ്പിച്ചുകൊണ്ടെല്ലാംത്രേപങ്ക്തിയിൽക്കൂടി-
യുരുണ്ടുനില്ക്കുമൊരു ചലനം—ഒരു ജീവൻ.
തന്മൂലം മൈതാനങ്ങൾ, വനങ്ങൾ പർവ്വതങ്ങൾ
നന്മയിൽ ഗാഢമായിപ്രേമിച്ചു നില്ക്കുന്നു ഞാൻ,
പച്ചബ്ഭൂമിയിൽനിന്നു കാണുന്നതിന്റെയെല്ലാം,
സ്വച്ഛാക്ഷിശ്രോത്രങ്ങടെ പ്രബലലോകത്തിന്റെ
സർവ്വവും, അവപാതിസൃഷ്ടിച്ചീടുന്നതും
സർവ്വദാ പാതി കണ്ടീടുന്നതും പ്രേമിപ്പൂഞാൻ.

(വേർഡ്സ്‌വർത്തു്)

ഇത്തരം കവിതാഭാഗങ്ങൾ ദീർഘമായി ഉദ്ധരിക്കുന്നതിനു് എനിക്കുശേഷം മടിയില്ല. എന്തെന്നാൽ പാശ്ചാത്യനാട്ടിലെ തത്വജ്ഞാനത്തെയും സയൻസിനേയുംകാൾ ഈ വിധമുള്ള

കവിത—വേർഡ്സ്വത്തിനെയും, കോളറിഡ്ജിനെയും, ഷെല്ലിയെയും, കീററ്സിനെയും ജനിപ്പിച്ച ഇംഗ്ലീഷുസാഹിത്യത്തിലെ അത്ഭുതകരമായ ഉദ്ധാരണകാലത്തെ (Restoration Period) കവിത പ്രത്യേകിച്ചും ഇൻഡ്യായുടെ ഹൃദയത്തോടു ഏററവും സമീപിച്ചുവരുന്നുവെന്നു ഞാൻ വിശ്വസിക്കുന്നു. അതേപ്രകാരത്തിൽ, ആധുനികഭാരതത്തിലെ കവികൾ അഗാധമായും, പാരമ്പരാഗതമായും അവകാശപ്പെടുന്ന അവരുടെ ഭൂതകാലത്തെ ആദ്ധ്യാത്മികവാസനകൾ ഇദാനീന്തനകാലത്തെ പ്രസ്ഥാനങ്ങളെ സജീവം സ്പർശിക്കത്തക്കവിധം ആനയിക്കുമ്പോൾ അവരും പാശ്ചാത്യരുടെ ഹൃദയത്തോടു വളരെ അടുത്തുവരുന്നുവെന്നു വിശ്വസിക്കാനും ഞാൻ ധൈര്യപ്പെടുന്നു. അധുനാതനഭാരതത്തിലെ കവികളുടെ കൂട്ടത്തിൽ കഴിഞ്ഞശതാബ്ദത്തിൽ നാട്ടിന്റെ നാനാഭാഗങ്ങളിൽ പ്രത്യക്ഷപ്പെട്ട മതനേതാക്കന്മാരുടെ പ്രസ്താവ്യമായ പരമ്പരയെ ഞാൻ ഉൾപ്പെടുത്തി കണക്കുകൂട്ടുന്നു. അവരിൽ സ്വാമി രാമന്റെ മൃദുലചൈതന്യം പരിപൂർണ്ണതയുടെ ലക്ഷണം നേരത്തേതന്നെ പ്രകടമാക്കിയിട്ടുണ്ട്. ഇൻഡ്യൻ ജീവിതത്തിന്റെ മറെറാരു വശത്തുനിന്നു്, ഒരു പ്രത്യേക വ്യക്തി പരകൃതജ്ഞതയോടും, ആസ്വാദനരസത്തോടുംകൂടി ഞാൻ വേറൊരു നാമധേയംകൂടി ഇവിടെ പ്രസ്താവിക്കുന്നു. അതു് സവിശേഷം സുഭഗവും, മിനസവും അതിന്റെ കാലത്തു വികസിക്കുന്നതും ആയ ആ പുഷ്പം—മിസ്സസ്സ് സരോജനിനായിഡുവിന്റെ കവിതയാണു്. ഈ മഹതിക്കു് ദരിദ്രരോടു് സൌമ്യമായ അനുഭാവംനിറഞ്ഞ ഒരു ജീവിതമാണുള്ളതു്. അതുതന്നെ ഒരു കാവ്യമാണു്.

ഇപ്രകാരം ഇന്ത്യയും പാശ്ചാത്യരാജ്യങ്ങളും തമ്മിലുള്ള ആനന്ദരൂപ്യത്തെ ചിത്രണം ചെയ്യുന്നതിൽ ക്രിസ്ത്യൻ ചിന്താഗതിക്കു് അന്തിമമായി അംഗീകരിക്കാൻ കഴിയാത്ത പലതും ശേഷിക്കും. എന്നാൽ നേരെ മറുവശത്തു് ഭക്തിപൂർവ്വം പോഷിപ്പിക്കപ്പെടുന്ന ക്രിസ്ത്യൻ സത്യങ്ങൾക്കു പ്രകാശം കൊടുക്കയും, അവയ്ക്കൊരു പുതിയരൂപം കൊടുക്കയും ചെയ്യുന്ന ഭാവങ്ങളും വളരെയുണ്ടു്. ഈ ഘട്ടത്തിൽ, എന്റെ അഭിപ്രായത്തെ ദൃഷ്ടാന്തീകരിക്കുന്നതിനു് സ്വാമി രാമന്റെ പ്രസംഗങ്ങളിൽനിന്നു് ഒരു ഭാഗം എടുത്തുകാണിക്കാൻ എനിക്കു മടിക്കാവതല്ല:—

"ഒരിടത്തു് 'ഞങ്ങൾക്കു ഇന്നേദിവസം ഞങ്ങളുടെ പ്രതിദിന ഭക്ഷണം തരുക' എന്നും, വേറൊരു സ്ഥലത്തു് 'മനുഷ്യൻ

ഭക്ഷണം കൊണ്ടുമാത്രം ജീവിക്കുന്നില്ല' എന്നും കർത്താവിന്റെ പ്രാർത്ഥനയിൽ രണ്ടു പ്രസ്താവനകൾ കാണുന്നുണ്ടു്." (സ്വാമി രാമൻ പറയുന്നു.) "ഈ പ്രസ്താവനകൾ രണ്ടും തമ്മിൽ യോജിപ്പിക്കുക. അതുകളെ പൂർണ്ണമായി ഗ്രഹിക്കുക. 'ഞങ്ങൾക്കു ഇന്നു് ഞങ്ങളുടെ പ്രതിദിനഭക്ഷണം തരുക' എന്നുള്ള കർത്താവിന്റെ പ്രാർത്ഥനയുടെ അർത്ഥം നാം യാചിച്ചു്, മോഹിച്ചു്, ആഗ്രഹിച്ചുകൊണ്ടിരിക്കണമെന്നല്ല, തീർച്ചയായും അല്ല. അതല്ലാ അതിന്റെ താല്പര്യം. ഒരു രാജാവും, ചക്രവർത്തിയുംപോലും—പ്രതിദിനഭക്ഷണം കിട്ടുമോ എന്നവിപത്തില്ലാത്തവർപോലും—തനിക്കു തന്റെ ഭക്ഷണം കിട്ടുമെന്നു് ഉറപ്പുള്ള രാജകുമാരൻപോലും—ഈ പ്രാർത്ഥനചെയ്യണമെന്നാണു് അതിന്റെ താല്പര്യം. അങ്ങിനെയാണെങ്കിൽ, നമുക്കു നമ്മുടെ പ്രതിദിനഭക്ഷണം തരുക' എന്നു പറയുമ്പോൾ, നാം ഒരു ഭിക്ഷയാചിക്കുന്നനിലയിൽ, ഭൌതികസമ്പത്തു്വേണമെന്നു ഇരക്കുന്നനിലയിൽ ഇരിക്കുന്നില്ല; അതല്ലാ അതിന്റെ അർത്ഥംഎന്നുള്ളതു സുസ്പഷ്ടമത്രെ. ഒരു രാജാവായാലും, രാജകുമാരനായാലും, സന്ന്യാസിയായാലും, ആരായാലും തനിക്കു ചുററുമുള്ള സകലവസ്തുക്കളും, സകലസമ്പത്തും, വിഭവങ്ങളും, എല്ലാധനങ്ങളും, സുന്ദരവും ആകർഷകവുമായ എല്ലാപദാർത്ഥങ്ങളും തന്റേതല്ലെന്നും, തന്റെ സ്വന്തമല്ലെന്നും,എന്നാൽ ഈശ്വരന്റേതാണെന്നും, ദൈവത്തിന്റെ വകയാണെന്നും പരിഗണിക്കണം. എന്റേതെല്ലാ, എന്റേതല്ലാ എന്നു വിചാരിക്കണം. ഇതു് യാചിക്കുന്ന നിലയല്ലാ; പിന്നെയോ പരിത്യജിക്കുകയാണു്. ഉപേക്ഷിക്കുകയാണു്. ഈശ്വരങ്കലേയ്ക്കു് സമർപ്പിക്കുകയാണു്. സാധാരണ അർത്ഥത്തിൽ മനസ്സിലാക്കുകയാണെങ്കിൽ ഒരു രാജാവു് 'എനിക്കെന്റെ പ്രതിദിനഭക്ഷണം ഇന്നേയ്ക്കു തരണം' എന്നു പ്രാർത്ഥിക്കുന്നതു് എത്ര യുക്തിഹീനം ആണെന്നു നിങ്ങൾക്കറിയാം. എത്ര അർത്ഥഹീനം! എന്നാൽ രാജാവു് ഈ പ്രാർത്ഥന ചെയ്യുമ്പോൾ തന്റെ ഖജനാവിലുള്ള സകലരത്നങ്ങളും, സകലസമ്പത്തും, അതെല്ലാം ഇരിക്കുന്ന ഗൃഹവും—ഇവയൊക്കെ ഉപേക്ഷിക്കുന്നതായും, ഉടമസ്ഥാവകാശം നിഷേധിക്കുന്നതായും ഉള്ള ഒരു ഭാവനയിൽ—നിലയിൽ—സ്വയം പ്രതിഷ്ഠിക്കുന്നുവെന്നു് വന്നാൽ പ്രാർത്ഥന എത്ര അർത്ഥവത്തും യുക്തിയുക്തവും ആയി ഭവിക്കുന്നു! അവയുമായിട്ടുള്ള ബന്ധം താൻ ശിഥിലമാക്കുന്നു; താൻ അവയിൽ നിന്നു മാറിനില്ക്കുന്നു. അപ്പോൾ അദ്ദേഹം സന്ന്യാസിമാരുടെ സന്ന്യാസിയാണു്. ഇതെല്ലാം—മേശയും, മേശപ്പുറത്തുള്ളതു് സകലതും ഈശ്വരന്റേതാണു്. തന്റേതല്ല. താൻ ഒന്നിന്റേയും

ഉടമസ്ഥനല്ല. തന്റെപക്കൽ വരുന്നതെല്ലാം തന്റെ പ്രിയപ്പെട്ട ഏകനിൽ—ദൈവത്തിൽ—നിന്നു വരുന്നു."

ഇത്തരം ഒരുഭാഗം സ്വാമി രാമന്റെ ഭാഷാപ്രയോഗരീതിക്കു് ഒരു നല്ലദൃഷ്ടാന്തം ആണു്: ലളിതവും നേരിട്ടുള്ളതും; ചർവ്വിതചർവ്വണത്തിനു തീരെ മടിയില്ലായ്മ; അർത്ഥഗ്രഹണത്തിനുള്ള നിഷ്കർഷ—ഇതെല്ലാം ഒരുവശത്തു പറയാം. മറുവശത്തു് രണ്ടു ഭാഗങ്ങളിൽ—രണ്ടു് ഉത്ഭവസ്ഥാനങ്ങളിൽനിന്നു പുറപ്പെടുന്ന മനുഷ്യചിന്തയുടെ, രണ്ടു വിഭിന്നചിന്താപ്രവാഹത്തിന്റെ സംയോജനം എന്നു ഞാൻ വർണ്ണിക്കുന്ന സംഗതിയും ഇതു തെളിയിക്കുന്നു. മനുഷ്യജീവിതബീജം വിതയ്ക്കപ്പെട്ട ഭൂമിയെ പരിപുഷ്ടമാക്കുന്നതിനു് ഈ രണ്ടുതരം വളങ്ങളും ചേർന്നാൽ വളരെ ഭംഗിയാകും.

ഇൻഡ്യായിൽ നമുക്കു് ഗംഗയ്ക്കും യമുനയ്ക്കും മദ്ധ്യേ ഡൂആബു് എന്നുവിളിക്കപ്പെടുന്ന ഒരു ഭൂവിഭാഗം ഉണ്ടു്. ഈ രണ്ടു നദികൾക്കും ഇടയിൽ ഫലപുഷ്ടിയുള്ള, വിലയുള്ള, നല്ല വളമണ്ണു നിറഞ്ഞ, സമതലപ്രദേശങ്ങൾ ഉണ്ടു്. വിതയ്ക്കുന്ന വിത്തു് സ്വീകരിക്കാൻ ഈ ഭൂമി തയ്യാറാണു്. ഒരു നദിയിൽനിന്നു് മറ്റതിലേയ്ക്കു തോടുകൾ വെട്ടിയാൽ രാജ്യം മുഴുവനും കൃഷിസേചനത്തിനു സൌകര്യമാകും. ഇങ്ങിനെ പ്രതിവർഷം ഭംഗിയായി നനക്കപ്പെട്ട മണ്ണിൽനിന്നു മനുഷ്യജാതിയുടെ ആവശ്യം നിർവ്വഹിക്കത്തക്കവിധം വിളവുകൾ ഉണ്ടാക്കാൻ കഴിയും.

ഭിന്നമായ ഉറവകളിൽനിന്നു പുറപ്പെടുന്ന രണ്ടു വലിയ നദികളെപ്പോലെയാണു് പൌരസ്ത്യ പാശ്ചാത്യാത്മീയ ജീവിതചിന്തകൾ ഇന്നു പ്രവഹിച്ചുകൊണ്ടിരിക്കുന്നതു്. കിഴക്കും പടിഞ്ഞാറും ഉള്ള ഒരുതരം, മനുഷ്യാനുഭവങ്ങളുടെ നദിയെ മറ്റുവിധമുള്ള നദിയുമായി ഘടിപ്പിക്കാൻ സാധിക്കുന്ന കവി ചിന്തകന്മാരെ നമുക്കാവശ്യമാണു്. ഈ വഴിക്കു രമ്യത ഉണ്ടാക്കി, മനുഷ്യജീവിതഭൂമി പരിപുഷ്ടമാക്കി അതിന്റെ വിസ്താരം വർദ്ധിപ്പിച്ചുംകൊണ്ടു പോകാം.

ഇപ്പോൾ പുതുതായി വെട്ടിത്തുറക്കപ്പെടുന്ന ഭിന്നഭിന്ന നവീനചിന്താതോടുകളിൽ രണ്ടെണ്ണം തല്ക്കാലം പ്രത്യേകപ്രാധാന്യം അർഹിക്കുന്നവയാണെന്നു എനിക്കു തോന്നുന്നു.

(1) 'ഉന്നത പ്രകൃത്യാരാധന' (Higher Pantheism) എന്നു് ടെന്നിസൻകവി വിളിക്കുന്നതിൽക്കൂടി പാശ്ചാത്യചിന്ത ഒരു പുറമേ കിഴക്കോട്ടു സംക്രമിച്ചുതുടങ്ങുന്നു.

ഭാസ്കരൻ, നിശാകരൻ, താരങ്ങൾ, ജലധികൾ'
പൊക്കമൊന്നു ശൈലങ്ങൾ, നിരന്ന ഭൂമികളും,
ഒക്കെയുമെന്നാത്മാവേ! പ്രപഞ്ചം ഭരിക്കുന്ന
ശക്തൻെറ സാന്നിധ്യത്തിൻ ദർശനംതന്നെയല്ലേ?
ഇക്കാഴ്ചയവനല്ലേ? അദ്ദേഹം കാണപ്പെട്ടു
നിൽക്കുന്നതില്ലെന്നാലും?; സ്വപ്നങ്ങൾ കാണുന്നോളം
നോക്കുന്ന കാഴ്ചയെല്ലാം സത്യമായിരിക്കില്ലേ?
പേക്കിനാവിലല്ലയോ ജീവിച്ചുലസിപ്പു നാം?

The Ancient Sage (പുരാണമഹർഷി) എന്നു പിന്നീടുള്ള കവിതയിൽ അദ്ദേഹം ഈ വരികളിലെ ആശയം കൂടുതൽ സ്പഷ്ടമാക്കി ഇങ്ങിനെ വിശദീകരിക്കുന്നു.

നാമഹീനമാമത് ശ്രവിച്ച നിൻെറസ്വന്തം
ത്തുമചേർന്നോരാത്മാവാം ക്ഷേത്രഗഹ്വരത്തിൽ നീ
ചുഴിഞ്ഞുമുങ്ങിനോക്കുമെന്നാകിൽ തത്ര കാണും
മുഴച്ചകേന്ദ്രഗർഭഗൃഹത്തെ ചിന്തിക്കുമ്പോൾ
നാമമറ്റതിനുണ്ട ശബ്ദമൊന്നെന്നും, പിന്നെ
നീമതിമാനെന്നാകിൽ, ജ്ഞാതവ്യമല്ലെങ്കിലും,
നിനക്കുഗ്രഹിച്ചീടാമെന്നുപാലശബ്ദത്തെ-
യനുവാസരമനുസരിക്കാമെന്നും കാണാം.
അസ്സരോവരത്തിൻെറ മേൽത്തട്ടിലുള്ളനിഴൽ
സോത്സാഹംകണ്ടു ചലിപ്പിച്ചുനിൽക്കുന്ന ഹംസം
കേവലംജ്ഞാനംതന്നേ, യെങ്കിലുമിതേവരെ
നീ വിലത്തിലെയ്യൊന്നു മുങ്ങിനോക്കിയതില്ലം,
ഗ്രഹകൾക്കെല്ലാം ഗ്രഹമാണുള്ളിലുംകീഴും
മഹിയിൻപച്ചയിലും, വ്യോമത്തിൻ നീലത്തിലും,
വാരിധിതലത്തിലും, ധാന്യത്തിന്നൊരുവിത്തു-
കീറിക്കീറിലക്ഷാംശം, കോട്യംശമാക്കീടുകിൽ,
അല്പരൂപതാകുമണുതന്നിലും, മാറിക്കൊണ്ടും
നിശ്ചലംമാറാതെയും, ആയതു ശോഭിക്കുന്നു;
നിന്നാമമതെക്കാളും, എനിക്കീയെന്നെക്കാളും
നന്ദന! ബഹുതരശുദ്ധമായിരിക്കുന്നു.
ദിവ്യമണ്ഡലംവഴി നിൻെറമുക്താത്മാവിനെ-
യവ്യഥമയക്കയും, നിസ്സീമതചു സീമകൾ
ഗ്രഹിക്കാതിരിക്കയും ചെയ്യുമ്പോൾ, സംഖ്യാതീതം
വഹിച്ചുകാണുംനാമം നാമഹീനമാമത്;
നാമമില്ലാത്തോരതു സകലത്തിലുംനിന്നു
കാമമൊന്നുപിൻവാങ്ങി നിന്നുപോമെന്നാകിലോ
നിന്നുടെയശക്തത്വം പ്രത്യക്ഷതമമാകും
നിൻനിഴലിരുട്ടിലെപ്പോൽമായും ലോകംതവ.

ഈ ഭാഗവും, ഇതുപോലെയുള്ള ഇതരപദ്യങ്ങളും നാം വായിക്കുമ്പോൾ, ബഹുശതാബ്ദങ്ങൾക്കുമുമ്പേ ഉച്ചരിക്കപ്പെട്ടിരുന്ന ഇൻഡ്യൻ ചിന്തകളെ ഉരുക്കഴിച്ചുകൊണ്ടു തിരിയെ ഉപനിഷത്തുകളിലേക്കു ചെന്നുനില്ക്കുന്നതായി നമുക്കു തോന്നും. ഈ പദ്യങ്ങളുടെ പ്രചോദനം നേരിട്ടല്ലാതെയെങ്കിലും ധാരാളമായി ഇൻഡ്യാ പ്രദാനം ചെയ്തതാണെന്നുള്ളതിനു വളരെ സംശയമില്ല.

അതേസമയം, സർവ്വവ്യാപിയായ ഒരു ദിവ്യപ്രകൃതിയുടെ ഈ ഭാവനയോടുകൂടിത്തന്നെ, ആധുനികകാലങ്ങളിൽ, പാശ്ചാത്യനാടുകളിൽ, സനാതനമായി ജീവിക്കുന്ന മനുഷ്യവ്യക്തിത്വത്തിൻെറ ഒരു ഭാവനയും സുവ്യക്തമായും വെളിവായും പരിപുഷ്ടമായി വന്നിട്ടുണ്ടെന്നുള്ളതു് ശ്രദ്ധേയമാണു്.

ഇവയ്ക്കു ലോകമല്ലാമന്ധകാരമോ? എന്നാൽ
താവകമാത്മാതന്നെ കാരണമതിനോർത്താൽ,
"ഞാൻതന്നെഞാൻ" എന്നോതാൻകെല്പുള്ള സകലത്തും
സന്തതംവിട്ടുമാറി നില്പവനല്ലേ പരൻ?

അതിനാൽ ശ്രീശങ്കരാചാര്യരുടെയും, അദ്വൈതവേദാന്തത്തിൻെറയും പദ്ധതിയെക്കാൾ ശ്രീരാമാനുജാചാര്യരുടെയും വിശിഷ്ടാദ്വൈതത്തിൻെറയും സമ്പ്രദായം പാശ്ചാത്യർക്കു അധികം അടുത്തുവരുമെന്നു ഞാൻ സദാ വിചാരിക്കുന്നു.

വീണ്ടും, ആത്മാവിൻെറ അന്തിമലക്ഷ്യത്തിൽ, വ്യക്തിപരസ്സത്ത നഷ്ടപ്പെടുകയോ, 'സമ്പൂർണ്ണം' വിലയിക്കയോ ചെയ്യുമെന്നുള്ള ഭാവനയുടെ പ്രതിലോമോപാധിയിൽ, അതിനെ ഹാർദ്ദമായി സ്വീകരിക്കുന്നതിനു പകരം, അതിൽനിന്നു പാശ്ചാത്യകവികൾ ഭയചകിതരായി പിൻവാങ്ങുകയാണു് ചെയ്യുന്നതു്. കഴിഞ്ഞ ശതാബ്ദത്തിലെ ഏററവും വലിയ ആദ്ധ്യാത്മിക കവിതകളിൽ ഒന്നായ In Memorium എന്ന ഗ്രന്ഥത്തിലെ സുപ്രധാന ചിന്താവിഷയങ്ങളിൽ ഒന്നായി ഇതു സ്ഥാനം പിടിക്കുന്നു:—

വേറെവേറെയായ്ക്കണ്ടു പൂർണ്ണമായ്ത്തോന്നപ്പെട്ട-
മോരോരുത്തനും ചുററിസ്സഞ്ചരിച്ചവസാനം
സ്വന്തവ്യക്തിരൂപത്തെ ത്യജിച്ചു നശിച്ചോരു
വൻതരം പൊതുവാകുമാത്മാവിൽ ലയിച്ചീടും
എന്നുചൊല്ലുന്നതത്വമസ്സുഷ്ടമത്രേതുലോം
എന്നുമാത്രമല്ലതു സർവ്വമാധുര്യഹരം,
ശാശ്വതരൂപംസദാ ശാശ്വതാത്മാവുതന്നെ
വിച്ഛിന്നമാക്കിത്തന്നെ നിർത്തിടും നിസ്സംശയം.

അവനെവീണ്ടും കാണുന്നേരത്തുതിരിച്ചറിയാ-
നവികല്പമായ്ധരിച്ചിട്ടുണ്ടു താനും

ഇങ്ങിനെ കവി തന്റെ മരിച്ചുപോയ സുഹൃത്തിനെക്കുറിച്ചു പാടുന്നു. വീണ്ടും ഒടുക്കം അധികം വികാരവേശസ്വരത്തിൽ അദ്ദേഹം പറയുന്നു:—

എൻസുഖദുഃഖങ്ങളിലടുത്തുനിന്നുംകൊണ്ടി-
ട്ടെന്നാശയശേഷവും നഷ്ടമാക്കിയുംവെച്ച്
എത്രയോ ദൂരെപ്പോയി നിൽക്കുമെൻ പ്രിയപ്പെട്ട
മിത്രമേ! താഴത്തൊന്നു മുച്ചത്തിലൊന്നുമായി
ജ്ഞാതാജ്ഞാതങ്ങളായി മാനുഷദിവ്യങ്ങളായ്
രണ്ടുണ്ടെന്നുള്ളബോധ മതിയായ്‌വരുന്നേര-
ത്തുണ്ടാകുമെന്റെ പുരുപ്രേമത്തിന്നാസ്പദമേ!
ഉൽകൃഷ്ടമാനവഹസ്തം, പുഷ്പകം, കണ്ണുകളു-
മൊത്തമനുഷ്യമിത്രം മരിക്കില്ലൊരിക്കലും.
എന്നെന്നുമെന്റേതായി, സ്സർവ്വദാനിലനിൽക്കു-
മെന്നു ഞാൻ കരുതുന്നേൻ പൂർണ്ണമായ് ദൃഢമായി

ഇങ്ങിനെ ശതാബ്ദകാലങ്ങളായിട്ട് പരിപുഷ്ടമാക്കിക്കൊണ്ടു വന്ന ആശയം—അതായത് പ്രേമം സനാതനമാണെന്നുള്ള മതം നവീനപാശ്ചാത്യലോകം ഇന്നും പ്രഖ്യാപനം ചെയ്യുന്നു.

പ്രേമമാണെന്റെരാജാ—പ്രാണനായകൻ, മുമ്പു-
മാമട്ടിലിരുന്നിട്ടു, മേലുമങ്ങിനെതന്നെ;
ഞാനിഹ ഭൂവിലവൻ തന്റെ രാജസഭാ-
സ്ഥാനത്തുതന്നേ നിന്നേൻ; അവന്റെ വിശ്വാസ്യമാം
സൂക്ഷിപ്പിലുറങ്ങുന്നേൻ. ചിലപ്പോൾ അവന്റെ
രക്ഷാകർത്തൃശബ്ദങ്ങൾ കേൾക്കുന്നുമുണ്ടു സുഖാൽ
അവന്റെ കാവൽപുള്ളി വിസ്തൃതപ്രപഞ്ചത്തിൽ
വിവിധസ്ഥലങ്ങളിൽ സഞ്ചരിച്ചനാരതം
"സകലം ഭദ്രംതന്നെ" യെന്നഗാധമാംരാവിൽ
സുഖമായ് സാവധാനം പറഞ്ഞുഗമിക്കുന്നു;

വീണ്ടും, ഇപ്പോഴത്തെ ഇംഗ്ലീഷുകവികളിൽ ഏററവും ഓജസ്വിയും, ശക്തിമാനും ആയ ബ്രൌണിംഗിന്റെ കവിതയുടെയും പ്രധാനപല്ലവി ഇതുതന്നെയാണ്. അതായത്, ദ്രഷ്ടാവും ദൃശ്യവും തമ്മിൽ വ്യക്തിപരമായ ഭേദവും, വ്യക്തിപരമായ ഏകത്വവും ഉൾക്കൊള്ളുന്ന, പ്രേമത്തിന്റെ സനാതനത്വത്തെയും, അന്തിമയാഥാർത്ഥ്യത്തെയും സംബന്ധിച്ച, കേന്ദ്രസ്ഥമായ ബോധമാണത്.

ശുദ്ധമിത്രത്തെ വിശ്വസിക്കുക, ദുഃഖങ്ങളും
ഹൃദ്യമാം സുഖങ്ങളും, ഭീതിയും, ആശകളും
യുക്തമായ് നൽകുന്നൊരു ജീവിതം ബുദ്ധിയോടെ
വർത്തിക്കും പ്രേമത്തിന്റെ സമ്മാനം യദൃച്ഛയാം
ഇന്നമുക്കുകിട്ടുന്നതാണ്, പ്രേമത്തിൻപങ്കി-
യിന്നലെ,യിന്നും, ഭാവിതന്നിലുമെവ്വിധമോ?

വ്യക്തി പ്രത്യേകത്വത്തെ അതിന്റെ നാനാരൂപങ്ങളിൽ ഊന്നിപ്പറയുന്ന ഈ രീതിയിൽ ഒരു പ്രത്യേക വിപത്തുണ്ടു്; അതു ചിലപ്പോൾ പാശ്ചാത്യലോകത്തു് അഹങ്കാരപ്രതിഷ്ഠയ്ക്കും, സ്വാർത്ഥപര മാതൃകയിലുള്ള വ്യഷ്ടിത്വമതത്തിനും പ്രേരകമായിട്ടുണ്ടു്. അതിനു് ഒരു സമത്വസ്ഥിതിയും, തെററുതിരുത്തലും നൽകേണ്ടതായിരിക്കുന്നുവെന്നതു് യുക്തമായിരിക്കാം. അത്യന്തം അവ്യക്തിപരവും, വ്യഷ്ടിപ്രത്യേകതാരഹിതവും ആണെന്നു പാശ്ചാത്യരായ ഞങ്ങൾ പരിഗണിക്കുന്ന പൌരസ്ത്യസാമാന്യചിന്താപദ്ധതി ആവശ്യമായ ഒരു നിവാരണോപായമായേക്കാം. എന്നാൽ, ഒരുകാര്യം തീർച്ചതന്നെ. മനുഷ്യാത്മാക്കൾ തമ്മിലുള്ള പ്രേമം ഒരു ശാശ്വതമായ സത്യമാണെന്നു വിശ്വസിക്കുവാൻ സമ്മതിക്കാത്ത ഒരു തത്വജ്ഞാനക്രമം പരമതൃപ്തികരമായിട്ടു പാശ്ചാത്യലോകം തീരെ അംഗീകരിക്കയില്ല.

(2) പൌരസ്ത്യവശത്തുനിന്നു സ്വാമി വിവേകാനന്ദനും സ്വാമി രാമതീർത്ഥനും 'പ്രായോഗികവേദാന്തം' എന്നു പറയുന്ന പദ്ധതിമൂലം, പാശ്ചാത്യലോകത്തോടുള്ള ഒരു സമീപനമാർഗ്ഗം ചൂണ്ടിക്കാണിക്കുന്നു. സാമൂഹ്യവും, രാഷ്ട്രീയം അഥവാ ദേശീയവും ആയ പ്രവൃത്തികളിൽ ആധുനികാദ്വൈതവേദാന്തവും, ക്രിസ്ത്യൻ ലോകശുശ്രൂഷാചൈതന്യവും തമ്മിലുള്ള ഐകരൂപ്യം ആണു് ഈ പ്രായോഗികവേദാന്തം! ഇവിടെയും ഈ സമീപനത്തിനു് ചില അതിരുകൾ ഉണ്ടായിരിക്കാം. പൌരസ്ത്യരുടെ സാമൂഹ്യവും ദേശീയവും ആയ, പുതിയ ഹൈന്ദവപ്രചോദനം മൂലമുള്ള പുരോഗതി ഏകദേശം രണ്ടായിരംകൊല്ലമായി ക്രിസ്ത്യൻ പരിശീലനംകൊണ്ടു യൂറോപ്പിൽ വന്നുകൊണ്ടിരിക്കുന്ന പുരോഗതിയോടു താരതമ്യപ്പെടുത്തുമ്പോൾ, അളവിലും, തരത്തിലും വ്യത്യാസം കണ്ടേയ്ക്കാം.

ഓരോവിഷയത്തിലുമുള്ള ഈ ഐകരൂപ്യം ബോധ—പൂർവ്വമോ, മനഃപൂർവ്വമോ ഉണ്ടായിട്ടുള്ളതാണെന്നു ഞാൻ വിവക്ഷിക്കാനാഗ്രഹിക്കുന്നില്ല. നേരെമറിച്ചു്, രണ്ടുഭാഗത്തും അതു് മിക്ക

വാറും മനഃപൂർവ്വമല്ലാതെയും, അപ്രതീക്ഷിതമായും സംഭവിക്കുന്നതാണെന്നു തോന്നുന്നു. എന്റെ ഉപമ ഒന്നു ഭേദപ്പെടുത്തിപ്പറയുന്നപക്ഷം, അതു് രണ്ടന്തരീക്ഷങ്ങളുടെ ഒരു സമ്മേളനഫലമാകാം; എന്തെങ്കിലും പുതിയ നിർവ്വചനങ്ങളോ, സൂത്രങ്ങളോ ബോധപൂർവ്വം അംഗീകരിച്ചതുകൊണ്ടല്ലെന്നു വരാം. ആദ്യത്തെ ഊഹമാണു് അധികം ശരിയായിരിക്കുക. എന്തെങ്കിലും ബന്ധമോ, ഐകരൂപ്യമോ ഉണ്ടെന്നുള്ള വസ്തുതതന്നെ ഇരുവശത്തുമുള്ള നിരവധി ജനങ്ങൾ പക്ഷേ നിഷേധിച്ചേക്കാം. എന്നാൽ ഉപരിതലത്തിന്റെ അടിയിലേയ്ക്കു നിരീക്ഷിക്കുകയും, കിഴക്കും പടിഞ്ഞാറും രണ്ടിടത്തും ഉള്ള ചിന്താഗതിയെ പരിശോധിക്കുകയും ചെയ്യുവർ പറയുന്നതു് അത്തരമൊരു സമ്മേളനം യഥാർത്ഥമായി സംഭവിക്കുന്നുണ്ടെന്നും, അതു് ശ്രദ്ധേയഫലങ്ങൾ പ്രദാനം ചെയ്യുന്നുണ്ടെന്നും അത്രെ.

ഈ സമ്മേളനത്തിനും, ഐകരൂപ്യത്തിനും സ്വാമി രാമതീർത്ഥൻ പലവിധത്തിലും സഹായം ചെയ്യാൻ സവിശേഷം യോഗ്യനാണെന്നു കാണുന്നതുകൊണ്ടും, പാശ്ചാത്യക്ക് പൌരസ്ത്യ ചിന്താഗതി വ്യാഖ്യാനിച്ചുകൊടുക്കാൻ കെല്പുള്ള മഹാത്മാവാണദ്ദേഹം എന്നതുകൊണ്ടും ആണു ഈ പ്രസംഗപരമ്പര എന്റെ നാട്ടുകാർക്കും ഇൻഡ്യാക്കാർക്കുതന്നെയും അനർഘമാണെന്നു ഞാൻ സമർത്ഥിക്കുന്നതു്. സ്വാമി രാമന്റെ ഓർമ്മയെ എന്നും നവമായും ജീവത്തായും സംരക്ഷിക്കുന്നതിനു് എന്റെ ശക്തി ചെല്ലുന്നിടത്തോളം കഴിവതു ചെയ്യാൻ ഞാൻ ആഗ്രഹിക്കുന്നു. അത്തരം സ്മരണ അദ്ദേഹത്തിനെ അറിയുകയും പ്രേമിക്കുകയും ചെയ്യുവർക്കും അദ്ദേഹത്തിന്റെ ചരമശേഷം വളർന്നിട്ടുള്ള ഇന്ത്യൻവിദ്യാർത്ഥിമണ്ഡലജീവിതത്തിനും ഒരുപോലെ ഒരു പ്രചോദനം ആയിരിക്കണം. ഈ പുസ്തകത്തിന്റെ പ്രസിദ്ധീകരണം ഈ ഫലം പ്രദാനം ചെയ്യട്ടെ!

ഒടുവിൽ, ഈ പ്രസംഗങ്ങളെ പൊതുജനസമക്ഷം അവതരിപ്പിക്കുവാൻ വേണ്ട സഹകരണത്തിനായി എന്നോടു സദയം ആവശ്യപ്പെട്ട സ്വാമി രാമതീർത്ഥന്റെ സുഹൃത്തുക്കളോടുള്ള എന്റെ നന്ദി ഏററവും ആത്മാർത്ഥതയോടും, വിനയത്തോടും ഒന്നുകൂടി പ്രകടിപ്പിച്ചുകൊള്ളട്ടെ. അതു ഞാൻ അഗാധമായി വിലമതിക്കുന്ന ഒരു വിശ്വാസത്തിന്റെ ചിഹ്നമാണു്. ഞാനിവിടെ രേഖപ്പെടുത്തിയിട്ടുള്ള, എന്റെ നിലയെ സ്പഷ്ടമാക്കാൻ പ്രസ്താവിച്ചിട്ടുള്ള, വിമർശനങ്ങളിൽ, ഗ്രന്ഥകർത്താവിൽ പ്രകട

മായിക്കാണുന്ന മഹാമനസ്കമായ ഔദാര്യത്തിൻെറയും അനുകമ്പയുടെയും ചൈതന്യത്തിനു യോജിക്കാത്തതു യാതൊന്നും ഇല്ലെന്നു വിശ്വസിക്കുന്നു. പല ഭാഗങ്ങളിലും സ്വാമിയുടെ അഭിപ്രായങ്ങളെ ഞാൻ അനുകൂലിക്കുന്നില്ല; ഞാൻ ചൂണ്ടിക്കാണിച്ചതുപോലെ, ഞാൻ അവിടെ ബഹുദൂരം ഭിന്നിച്ചുനില്ക്കുന്നു. എന്നാൽ സത്യത്തിനുവേണ്ടിയുള്ള ഒരു സോത്സാഹമായ പ്രയത്നമെന്ന നിലയ്ക്കും സവിശേഷം പ്രേമിക്കയും, പ്രേമിക്കപ്പെടുകയും ചെയ്യുന്ന ചൈതന്യത്തിൻെറ ഒരു പ്രകാശമെന്ന നിലയ്ക്കും, ഈ പുസ്തകം പ്രചുരമായി വായിക്കപ്പെടണമെന്നു ഞാൻ ആഗ്രഹിക്കുന്നു. യഥാർത്ഥ പരമേശ്വരൻെറ പരിശുദ്ധമായ ചൈതന്യം സത്യസർവ്വസ്വത്തിലേയ്ക്കു് നമ്മെ നയിക്കട്ടെ!

സി. എഫ്. ആൻഡ്രൂസ്.

---

# ഒരാസ്വാദനം

---

ദീനബന്ധു ദിവ്യശ്രീ സി. എഫ്. ആൻഡ്രൂസ് എം. ഏ.

("The Renaissance in India" എന്ന ഗ്രന്ഥത്തിൽനിന്നു് )

* * *...പലവിധത്തിലും സ്വാമി വിവേകാനന്ദനെക്കാൾ വളരെയധികം ആകർഷണശക്തനായ മറ്റൊരു മഹാപുരുഷൻ നവീനവേദാന്തത്തിൻെറ അന്തസ്സംരംഭത്തിനെ ഉത്തരദേശത്തു് നയിച്ചുകൊണ്ടിരുന്നു. അത്യധികം ദാരിദ്ര്യത്തിൽ വളർത്തപ്പെട്ട ലാഹോറിലെ ഒരു ബ്രാഹ്മണനായിരുന്നു സ്വാമി രാമതീർത്ഥൻ. അവിടെ ഫോർമൻ ക്രിസ്ത്യൻകോളജിൽ അദ്ദേഹം വിദ്യാഭ്യാസം ചെയ്യുകയും, പ്രോജ്വലത്തായ ഒരു സർവ്വകലാശാലാജീവിതത്തിനുശേഷം മാത്തമാറ്റിക്സ്(ഗണിതശാസ്ത്രം)പ്രൊഫസറായിഭവിക്കയുംചെയ്തു. എങ്ങിനെയോ അദ്ദേഹത്തിൻെറ ഹൃദയം മുഴുവനും മതത്തിനു വേണ്ടി സമർപ്പിക്കപ്പെടുകയും, ഒരു പരിവ്രാജകസന്യാസിയും, മതപ്രഭാഷകനും ആകുന്നതിനായി അദ്ദേഹം കോളജിലെ പണി ഉപേക്ഷിക്കയും ചെയ്തു. ഹിമാലയൻപർവ്വതങ്ങളിലെ ഘോരവനപ്രദേശങ്ങളുടെ അന്തർഭാഗത്തേയ്ക്കു് അദ്ദേഹം കടന്നുചെന്നു്, പ്രകൃ

തിയോട്ടമാത്രം സമ്പക്കംചെയ്തുകൊണ്ടു ഏകാന്തതയിൽ ജീവിച്ചു. യഥാത്ഥകവിതയുടെ ചൈതന്യം അദ്ദേഹത്തിൻെറ സ്വഭാവത്തിൽക്കൂടി സഞ്ചരിച്ചു; ആഹ്ളാദിച്ചു തുള്ളിക്കളിക്കുന്ന ഒരു മനോഗതി കക്ശമായ യാതനകളും കഷ്ടപ്പാടുകളും സഹിച്ചുകൊണ്ടു ജീവിക്കാൻ അദ്ദേഹത്തെ നയിച്ചിരുന്നു. അദ്ദേഹത്തിൻെറ പബ്ളിക്ക് പ്രസംഗങ്ങളും ലേഖനങ്ങളും പ്രസിദ്ധീകരിക്കുന്നതിനു ഒരു അവതാരിക എഴുതണമെന്നു അദ്ദേഹത്തിൻെറ ശിഷ്യൻ സ്വാമി നാരായണൻ എന്നോടാവശ്യപ്പെട്ടുകയും, ഞാനതു് അത്യന്നതമായ സന്തോഷത്തോടുകൂടി ചെയ്യുകയുംചെയ്തു. എന്തെന്നാൽ അവയിൽ വിവേകാനന്ദൻെറ കൃതികളിലെക്കാം ക്രസ്ത്യൻ സ്വരം വളരെയധികം ശക്തിമത്തായിരിക്കുന്നു. വിവേകാനന്ദൻെറ ലേഖനങ്ങളിൽനിന്നു ഞാൻ മുമ്പേതന്നെ ഉദ്ധരിച്ചിട്ടുള്ളതും "സ്വസ്ഥനായ" മുതലായ പദങ്ങളുടെ പ്രാകൃതമായ ഒരബദ്ധത്തോടുകൂടിയ, "കത്താവിൻെറ പ്രാത്ഥനാ" വിമശനങ്ങളെ താഴെ കുറിക്കുന്നതും തമ്മിൽ താരതമ്യപ്പെടുത്തിയാൽ ഒരു ദൃഷ്ടാന്തം കാണാം.—

സ്വാമി രാമൻ പറയുന്നു:—"കത്താവിൻെറ പ്രാത്ഥനയിൽ 'ഞങ്ങൾക്കു ഇന്നേദിവസം ഞങ്ങളുടെ പ്രതിദിന ഭക്ഷണം തരേണമേ!' എന്നു നാം പറയുന്നു. എന്നാൽ വേറൊരിടത്തു് 'മനുഷ്യൻ ഭക്ഷണംകൊണ്ടുമാത്രം ജീവിക്കുന്നില്ലാ' എന്നും പറയുന്നു. ഈ പ്രസ്താവനകളെ പുനരാലോചിച്ചു സംയോജിപ്പിക്കുക; അവയെ കൃത്യമായി ഗ്രഹിക്കുക. നിങ്ങൾ യാചിച്ചു മോഹിച്ചു കഴിയണമെന്നല്ലാ കത്താവിൻെറ പ്രാത്ഥനയുടെ അർത്ഥം. ഒട്ടും അങ്ങിനെയല്ല. ആ പ്രാർത്ഥനയുടെ താല്പയ്യം ഇങ്ങിനെയാണു്. തൻെറ പ്രതിദിവസമുള്ള ഭക്ഷണം കിട്ടാതിരിക്കുമെന്നു ഭയപ്പെടേണ്ടാത്ത ഒരു രാജാവും, ചക്രവത്തിയുംപോലും ഈ പ്രാർത്ഥന ചെയ്യണമെന്നവിധമാണു് അതിൻെറ താല്പയ്യം. അങ്ങിനെയാണെങ്കിൽ, സ്പഷ്ടമായിട്ടു് "ഞങ്ങൾക്കിന്നു ഞങ്ങളുടെ പ്രതിദിനഭക്ഷണം തരുക" എന്നതു് നാമൊരു യാചിക്കുന്നു, ഭൌതികശ്രേയസ്സിനായി, അർത്ഥിക്കുന്ന, നിലയിൽ നമ്മെ നിത്തണമെന്നു ഒരിക്കലും വിവക്ഷിക്കുന്നില്ല; അതല്ല വിവക്ഷ. സകലരും—അവർ രാജകുമാരനോ, രാജാവോ, സന്യാസിയോ ആരുമായിരിക്കട്ടെ—അവക്കുള്ള സകല പദാർത്ഥങ്ങളും, എല്ലാസ്വത്തും വിഭവങ്ങളും അവരുടെയായിട്ടല്ലാ, എന്നാൽ ഈശ്വരൻെറ ആണെന്നു നിരീക്ഷിക്കണം; എൻേറതല്ലാ, നിൻേറതല്ലാ എന്നു പരിഗണി

ക്കണം എന്നാണു് പ്രാർത്ഥനയുടെ താല്പര്യം. അതു യാചനയാ
ണെന്നർത്ഥമാകുന്നില്ല. പിന്നെയോ, ത്യാഗമെന്നു ന്യാസമെന്നു്
ആണു് സൂചിപ്പിക്കുന്നതു്. സകലത്തും ഈശ്വരനിലേക്കു സമർപ്പി
ക്കയാണു്. ആ പ്രാർത്ഥന ചെയ്യുന്ന രാജാവു് അപ്രകാരം
ചെയ്യുമ്പോൾ, തന്റെ ട്രഷറിയിലുള്ള രത്നങ്ങളെല്ലാം, വീട്ടിലുള്ള
സമ്പത്തെല്ലാം, ഗൃഹംപോലും—ഇതുകളെല്ലാം താൻ സന്ത്യജി
ക്കുന്നു, ഉപേക്ഷിക്കുന്നു, അവകാശപ്പെടാത്ത ഒരവസ്ഥയിൽ
സ്വയം നില്ക്കുന്നു. ഈ പ്രാർത്ഥന ചെയ്യുമ്പോൾ അയാൾ
സന്യാസിമാരുടെ സന്യാസിയാകുന്നു. അയാൾ പറയുന്നു:—
"ഇതു ദൈവത്തിന്റേതാണു്; ഈ മേശ, മേശപ്പുറത്തുള്ളതെല്ലാം
ഈശ്വരന്റേതാണു്. എന്റേതല്ല; ഞാൻ യാതൊന്നും കൈവശം
വെക്കുന്നില്ല. എനിക്കു കിട്ടുന്നതെല്ലാം എന്റെ ഏററവും പ്രിയ
പ്പെട്ട ഏകനിൽ—ദൈവത്തിൽ—നിന്നു വരുന്നു!

സ്വാമി രാമതീർത്ഥൻ പഞ്ചാബിലെ നദികളിൽ ഒന്നിൽ
മുങ്ങി മരിച്ചുപോകയാണു ചെയ്തതു്. (ഐക്യസംസ്ഥാനത്തിലെ
നദിയിലാണു്. പഞ്ചാബിലേതിലല്ലാ–പരിഭാഷകൻ). അപ്പോൾ
അദ്ദേഹത്തിന്റെ മതപരമായ സാമർത്ഥ്യവിശേഷം സമ്പൽ
പൂർണ്ണമായ ഫലം പ്രദാനം ചെയ്യാൻ ഭാവിച്ച സമയമായിരുന്നു.
പുരാതനവും, ആധുനികവും തമ്മിൽ ഘടിപ്പിക്കുന്ന കണ്ണികളായി
ഭവിക്കുന്ന ഇത്തരം പരിവ്രാജകധർമ്മപ്രചാരകന്മാരുടെ പ്രയത്നം
വിലമതിച്ചാൽ ഒരിക്കലും അധികമാകയില്ല. സ്വാമി ദയാനന്ദ
നെപ്പോലെ, അംഗീകൃതമായ മതദൂഷ്യങ്ങളെ സമൂലം നശിപ്പിച്ചു്
ബലപ്രയോഗത്താൽ കർക്കശപരിഷ്കാരങ്ങൾ വരുത്താൻ അവർ
അപൂർവ്വമായേ പരിശ്രമിക്കുന്നുള്ളു. എന്നാൽ ഹിന്ദുധർമ്മത്തിനു്,
അകത്തുനിന്നു് ഒരു പരിഷ്കാരം വരുത്തേണ്ടതു് ആവശ്യമാ
ണെന്നു വ്യക്തമായി കാണത്തക്കവിധം അവർ ആധുനികസംസ്കാ
രവുമായി വേണ്ടതുപോലെ സമ്പർക്കം പുലർത്തുന്നവരാണു്. ഇതു
കൈവരുത്താൻ അവർ ഒരു പ്രധാനഭാഗം അഭിനയിക്കുകയും
ചെയ്യുന്നുണ്ടു്. യൂറോപ്യൻ ചരിത്രത്തിൽ ഇതിനു് ഒരു ഉപമ
നോക്കുന്നപക്ഷം, പതിനാറാംശതാബ്ദത്തിൽ ഇഗ്നേഷിയസ്
ലോയോലാ കയ്യേററ ഒരു പ്രതിപരിഷ്കാര പദ്ധതിയാണു് കാണ
പ്പെടുന്നതു്. യാഥാസ്ഥിതികഹൈന്ദവമതത്തിന്റെ അകത്തു
നിന്നു് മേല്പറഞ്ഞവർ ചെയ്യുന്ന നവീകരണശ്രമം അതിനോടു
തീരെ സാമ്യമില്ലാത്തതല്ല....* * *

ശ്രീ

# രാമതീൎത്ഥ പ്രതിധ്വനികൾ.

തരംഗം മൂന്നു്.

ഓജസ്സിന്റെ ഉറവാസ്ഥാനം.

---

## ൧. വിജയത്തിന്റെ രഹസ്യം.

(ജപ്പാൻടോക്കിയോയിൽ High Commercial College-ൽ വെച്ചു് 1902 ഒക്ടോബറിൽചെയ്ത പ്രസംഗം.)

വിദ്യാൎത്ഥികളുടേയും, ഉപാധ്യായന്മാരുടേയും രൂപത്തിലുള്ള എന്റെ സ്വന്താത്മാവേ,

ഇൻഡ്യായേക്കാൾ ജപ്പാൻ അധികം ബുദ്ധിപൂൎവ്വം ജീവിതത്തിൽ പ്രയോഗിക്കുന്നുവെന്നു പ്രത്യക്ഷമായ ഒരു വിഷയത്തെക്കുറിച്ചു്, ആ ഇൻഡ്യായിൽനിന്നു ഒരു വിദേശിവന്നു ഇവിടെ പ്രസംഗിക്കുന്നതു അത്ഭുതമായിത്തോന്നുന്നില്ലയോ? അതങ്ങിനെ തോന്നിയേക്കാം. എന്നാൽ ഒന്നിലധികം കാരണംകൊണ്ടു ഞാൻ നിങ്ങളുടെ മുമ്പിൽ ഒരു ഉപാധ്യായനെപ്പോലെയാണു നില്ക്കുന്നതു്.

ഒരു തത്വം സമൎത്ഥമായി പ്രയോഗത്തിൽ കൊണ്ടുവരുകയെന്നതു് ഒന്നു്; അതിന്റെ അടിസ്ഥാനതാല്പൎയ്യം ഗ്രഹിക്കുക എന്നതു് വേറൊന്നു്; ഇങ്ങിനെയാണു്. ചില സാമാന്യതത്വങ്ങളെ അനുഷ്ഠാനത്തിൽ കൊണ്ടുവന്നു് ഒരു രാഷ്ട്രം ഇന്നു അഭിവൃദ്ധി പ്രാപിച്ചാൽപോലും, ആ തത്വങ്ങൾ വ്യക്തമായി ഗ്രഹിച്ചു

രാഷ്ട്രഹൃദയം അതിനെ ദൃഢമായി ഉറപ്പിച്ചു വെക്കാതെയും, സുശക്തമായ സിദ്ധാന്തങ്ങളെക്കൊണ്ടു അവയെ സ്പഷ്ടമായി താങ്ങാതെയും ഇരുന്നാൽ, ആ രാഷ്ട്രത്തിനു അധഃപതനഭീതി യില്ലാതെ വരുകയില്ല. ഒരു രാസികപരീക്ഷണം വിജയകരമായി ചെയ്യുന്ന ഒരു കൂലിക്കാരൻ—വേലക്കാരൻ—ഒരു രസതന്ത്രശാസ്ത്രജ്ഞനാകയില്ല. എന്തെന്നാൽ അയാളുടെ ജോലി ശരിയായ സിദ്ധാന്തങ്ങളാൽ സുസ്ഥാപിതമല്ല. ഒരു ആവിയന്ത്രം വിജയ കരമായി പ്രവർത്തിക്കുന്ന ഒരു അഗ്നികാരൻ ഒരു എൻജിനീയർ ആയിതീരുന്നില്ല; എന്തെന്നാൽ അവന്റെ പണി വെറും യാന്ത്രികമാണു്. ഒരുവാരം മുഴുവനും രോഗബാധിതമായ ശരീരഭാഗങ്ങളെ തുണികൊണ്ടു മൂടിക്കെട്ടിവെച്ചു നിത്യം അതിന്മേൽ ഒരു വാളു കൊണ്ടുതൊട്ടു വ്രണങ്ങൾ ഭേദപ്പെടുത്തുന്ന ഒരു ഡോക്ടരെപ്പററി നാം വായിച്ചിട്ടുണ്ടു്. തുറസ്സിൽനിന്നു വ്രണങ്ങളെല്ലാം മൂടിപ്പൊതിഞ്ഞു വെച്ചതിനാൽ അവ ഭേദമായി. എന്നാൽ വാളുകൊണ്ടുള്ള സ്പർശമാണു് അത്ഭുതകരമായ രോഗനശീകരണഹേതുവെന്നു അയാൾ നിശ്ചയിച്ചുറച്ചു. അയാളുടെ രോഗികളും അപ്രകാരംതന്നെ വിചാരിച്ചു. വെറും മൂടിക്കെട്ടുകൊണ്ടുമാത്രം പ്രയോജനപ്പെടാത്ത വേറെ ചികിത്സകൾ വേണ്ടിവരുന്ന ഇതരകേസ്സുകളിൽ പലതിലും ഈ അന്ധവിശ്വാസം തോൽവിക്കുമേൽ തോൽവിക്കു കാരണമായി. തന്മൂലം ശരിയായ സിദ്ധാന്തവും, ശരിയായ അനുഷ്ഠാനവും പരസ്പരം യോജിച്ചു് ഒന്നൊകെ പുരോഗമിക്കേണ്ടതു് അത്യന്താവശ്യമാണു്. രണ്ടാമതു്, ജപ്പാൻ എന്റെ രാജ്യവും, ജപ്പാൻകാർ എന്റെ നാട്ടുകാരും ആണെന്നു ഞാൻ പരിഗണിക്കുന്നു. ശരിയായ യുക്തികൊണ്ടു് നിങ്ങളുടെ പൂർവ്വീകന്മാർ ഇൻഡ്യയിൽനിന്നു ഇവിടേയ്ക്കു പകർന്നുവന്നവരാണെന്നു ഞാൻ തെളിയിച്ചുതരാം.

നിങ്ങളുടെ പൂർവ്വീകന്മാർ എന്റെ പൂർവ്വീകന്മാരാണു്. അതിനാൽ ഒരു വിദേശിയായിട്ടല്ലാ സഹോദരനായിട്ടു നിങ്ങൾക്കു കൈ തരാനാണു് ഞാൻ ഇവിടെ വന്നിരിക്കുന്നതു്. വേറൊരു കാരണംകൊണ്ടും എനിക്കതിനു് ഒരവകാശവിശേഷം ഉണ്ടു്. എന്റെ മനോഗതി, സ്വഭാവം, അനുഭാവം, പെരുമാററം ഇതു കൊണ്ടെല്ലാം ജന്മനാ ഞാൻ ഒരു ജപ്പാൻകാരനാണു്. ഇത്രയും മുഖവുരയായി പറഞ്ഞുംകൊണ്ടു ഞാൻ പ്രസംഗവിഷയത്തിലേക്കു പ്രവേശിക്കട്ടെ.

വിജയത്തിൻെറ രഹസ്യം ഒരു തുറന്ന രഹസ്യമാണു്. എല്ലാവക്കും ഈ സംഗതിയെപ്പററി വല്ലതും പറയാനുണ്ടു്, പക്ഷേ അതിൻെറ സാധാരണതത്വങ്ങളെ പ്രഖ്യാപിച്ചു പലരും പറഞ്ഞിട്ടുള്ളതു നിങ്ങൾ കേട്ടിരിക്കാം. എന്നാൽ ഈ വിഷയത്തിൻെറ ജീവഗ്രാഹിയായ പ്രാധാന്യംകൊണ്ടു അതു മനുഷ്യഹൃദയങ്ങളിൽ അടിയ്ക്കടി ശക്തിപൂർവ്വം അടിച്ചുകയററി ഊന്നുന്നതു ന്യായീകരിക്കേണ്ടതാണു്.

## വിജയത്തിൻെറ തത്വങ്ങൾ.

### i പ്രയത്നം

ആദ്യമേതന്നെ നമ്മുടെ ചുററുമുള്ള പ്രകൃതിയോടു നമുക്കു ഈ ചോദ്യം ചോദിക്കാം. "ഒഴുകുന്ന അരുവികൾ ആയ ഗ്രന്ഥങ്ങളും പാറകളിലെ പ്രഭാഷണങ്ങളും" എല്ലാം അസ്ഖലിതമായ ശക്തിയോടും സ്പഷ്ടതയോടുംകൂടി പ്രഖ്യാപിക്കുന്നതു് നിരന്തരമായും തുടച്ചയായും നാം അധ്വാനിക്കണം എന്നുള്ള സുവിശേഷമാണു്. പ്രകാശം നമുക്കു കാഴ്ചശക്തി തരുന്നു. അതു എല്ലാ ജീവികൾക്കും പ്രധാനപ്രചോദനം നൽകുന്നു. ആ പ്രകാശം തന്നെ നമ്മുടെ ചോദ്യത്തിൽ എന്തു പ്രകാശമാണു് പതിപ്പിക്കുന്നതു്? നമുക്കു പരീക്ഷിക്കാം. സാധാരണ വെളിച്ചം, വിളക്കു തന്നെ ഞാൻ ദൃഷ്ടാന്തമെടുക്കട്ടെ. തിരിയും എണ്ണയും ലോഭിക്കുന്നില്ല എന്നുള്ളതാണു് വിളക്കിൻെറ പ്രഭയ്ക്കും പ്രഭാവത്തിനും അന്തർല്ലീനമായിക്കിടക്കുന്ന രഹസ്യം. എണ്ണയും തിരിയും ആകുന്ന ചെറിയ സത്ത പ്രതിനിമിഷം ദഹിപ്പിക്കപ്പെട്ടു് അതിൻെറ നിസർഗ്ഗഫലമായിട്ടു പ്രഭ പുറപ്പെടുന്നു. അതാണതു്. വിളക്കു പറയുന്നു:—"നിന്നെ ഒതുക്കിലോഭിച്ചു സൂക്ഷിച്ചുവെയ്ക്കുക. നീ ഉടനെ നശിപ്പിക്കപ്പെടും" നിങ്ങൾ ശരീരത്തിനു സുഖവും, രസവും അന്വേഷിച്ചുകൊണ്ടിരിക്കയും വിഷയരസങ്ങളിലും ഭോഗങ്ങളിലും സമയം വൃഥാ ചെലവാക്കുകയും ചെയ്യുകയാണെങ്കിൽ നിങ്ങൾക്കാശയ്ക്കവകാശമില്ല. പ്രവൃത്തിരാഹിത്യം നിങ്ങളെ മൃത്യുവിൽ എത്തിക്കുന്നു എന്നു വേറെവാക്കുകളിൽ പറയാം. ഉത്സാഹം, പ്രവൃത്തിമാത്രമാണു് ജീവൻ. വെള്ളംകെട്ടിനില്ക്കുന്ന കുളവും, അതു ഒലിച്ചു കൊണ്ടിരിക്കുന്ന അരുവിയുംകൂടി പരിശോധിച്ചു താരതമ്യം നോക്കുക. ഒഴുകുന്ന ആററിലെ തെളിഞ്ഞജലം എപ്പോഴും നവ്യവും, സ്ഫടികശുഭ്രവും, പാനയോഗവും, ആകർഷകവുമാണു്.

നേരെമറിച്ചു്, കെട്ടിനില്ക്കുന്ന തടാകങ്ങ[illegible] നീരസപ്രദവും, ദുർ ഗ്ഗന്ധവാഹിയും, വൃത്തികെട്ടതും, [illegible]വും ആയിരിക്കുന്നു. നിങ്ങൾക്കു വിജയിക്കണമെങ്കിൽ [illegible]ന്നെ പിന്തുടരു്. നദിയുടെ നിത്യപ്രവാ[illegible] [illegible]ന്നു [illegible] തിരിയും ഒളിച്ചുവെച്ചുംവെച്ചു് അത്ര കാത്താസകൊടുക്കാതെയിരുന്നാൽ, അങ്ങിനെ അവയെ വെറുതെ നശിപ്പിക്കുന്ന ഒരു മനുഷ്യനു് ആശയ്ക്കു വഴിയില്ല. നദിയുടെ നയത്തെ പിന്തുടരുക! എപ്പോഴും പുരോഗമിച്ചു്, എപ്പോഴും അനുരഞ്ജിച്ചു്, ചുററുപാടുകളോടു യോജിച്ചു്, എപ്പോഴും വേലചെയ്യുക, പണിയെടുക്കുക, പ്രയത്നിക്കുക, നിരന്തരം അധ്വാനിയ്ക്കുക—ഇതാണു് വിജയത്തിന്റെ ആദ്യത്തെ തത്വം. "ദിനംപ്രതി നന്മയിൽനിന്നു അധികം നന്മയിലേയ്ക്കു പുരോഗമിക്കുക."

നിങ്ങളീതത്വം മുൻനിർത്തിപ്രവർത്തിച്ചാൽ "വലുതാകുന്നതു് ചെറുതാകുംപോലെ എളുപ്പമാണു്." എന്നു നിങ്ങൾക്കു കാണാറാകും.

## ii. സ്വാർത്ഥത്യാഗം.

വെളുത്ത പദാർത്ഥങ്ങളെ എല്ലാവരും താലോലിക്കുന്നു. അവ സാർവ്വജനീനസ്നേഹത്തിനു പാത്രമായതിന്റെ കാരണം നമുക്കൊന്നന്വേഷിക്കാം. വെളുപ്പിന്റെ വിജയത്തിനു കാരണം എന്തെന്നുനോക്കാം. കറുത്ത സാധനങ്ങളെ എല്ലായിടത്തും ദ്വേഷിക്കുകയും, വെറുക്കുകയും, വർജ്ജിക്കുകയും, നിന്ദിക്കുകയും ചെയ്യുന്നു; ഈ വസ്തുതകൾ അങ്ങിനെതന്നെ എടുത്തുംകൊണ്ടു അതിന്റെ കാരണം കണ്ടുപിടിക്കാം. വർണ്ണഭിന്നതയ്ക്കു കാരണമായ യാഥാർത്ഥ്യം എന്തെന്നു പ്രകൃതിശാസ്ത്രം (Physics) നമ്മെ പഠിപ്പിക്കുന്നു. ചുവപ്പു ചുവപ്പോ, പച്ച പച്ചയോ, കറുപ്പു കറുപ്പോ അല്ല; ഒന്നും കാണപ്പെടുന്നതുപോലെയല്ല. ചുവന്ന റോസാ അതിന്റെ ചുവപ്പുനിറം പ്രതിപ്രദാനംചെയ്യുന്നതുകൊണ്ടു്, തിരിയെകൊടുക്കുന്നതുകൊണ്ടു് അതിന്റെ മധുരവർണ്ണം ആസ്വാദ്യമായിരിക്കുന്നു. സൂര്യരശ്മിയുടെ സമൂഹത്തിലുള്ള ഇതര വർണ്ണങ്ങളെ റോസാ സ്വായത്തമാക്കി തന്നോടു ലയിപ്പിച്ചു ചേർക്കുന്നു. ഈ വർണ്ണങ്ങൾ റോസായുടെ വർണ്ണങ്ങളാണെന്നു ആരും പറയാറുമില്ല. സൂര്യപ്രകാശത്തിലെ ഇതരനിറങ്ങളെല്ലാം വിഴുങ്ങിക്കൊണ്ടു പച്ചനിറംമാത്രം പച്ചിലതിരിയെ തള്ളുന്നു.

തന്മൂലം അത്ര നവവും പച്ചയുമായിരിക്കുന്നു. കറുത്ത പദാൎത്ഥങ്ങൾ കിട്ടുന്നതെല്ലാം തങ്ങളിലേയ്ക്കു ആവാഹിച്ചു ലയിപ്പിക്കുന്ന സമ്പ്രദായക്കാരാണു്. അതുകൾ ഒരുതരം പ്രകാശവും പ്രതിഫലിപ്പിക്കുന്നില്ല, തിരിയെകൊടുക്കുന്നില്ല. അവയ്ക്കു സ്വാൎത്ഥത്യാഗശീലമോ, ഔദാൎയ്യമോ ഇല്ല. ഒരു രശ്മിപോലും അവ ത്യജിക്കുന്നില്ല. അവയ്ക്കു കിട്ടുന്നതിൻെറ ഒരംശം—ഒരണു—പോലും തിരിയെകൊടുക്കുന്നില്ല. തനിക്കു കിട്ടുന്നതിനെ അയൽക്കാൎക്കു കൊടുക്കാത്തവൻ കൽക്കരിപോലെ കറുത്തു, കറുത്തു് ഇരിക്കുമെന്നു പ്രകൃതി പറയുന്നു. കിട്ടാനുള്ളതിനുള്ള മാൎഗ്ഗം കൊടുക്കുകയാണു്. സമ്പൂൎണ്ണത്യാഗമാണു് വെളുത്ത നിറത്തിൻെറ രഹസ്യം; നിങ്ങൾക്കു കിട്ടുന്നതെല്ലാം ഉടനടി അയൽക്കാൎക്കു കൊടുക്കുന്നതാണു് ആ രഹസ്യം. വെളുത്ത വസ്തുക്കളുടെ ഈ ഗുണം സമ്പാദിക്കുക, നിങ്ങൾ തീൎച്ചയായും ജയിക്കും. വെളുപ്പെന്നു പറയുമ്പോൾ ഞാനെന്തു അൎത്ഥമാക്കുന്നു? യൂറോപ്യനോ? യൂറോപ്യൻസ് മാത്രമല്ല, വെളുത്ത കണ്ണാടി, വെളുത്ത പവിഴം, വെളുത്ത പ്രാവു്, വെളുത്ത മഞ്ഞുകട്ട. പരിശുദ്ധതയുടെയും, സത്യസന്ധതയുടെയും ലക്ഷ്യങ്ങളായ ഇവ നിങ്ങളുടെ മഹൽഗുരുക്കന്മാരെപോലെ നില്ക്കുന്നു. ത്യാഗചൈതന്യംഉൾക്കൊണ്ടു് നിങ്ങൾക്കു കിട്ടുന്നതു അന്യന്മാൎക്കു വിതരണം ചെയ്യുക. സ്വാൎത്ഥപരമായ കയ്പുടക്കം ക്രടാതിരുന്നാൽ നിങ്ങൾ വെള്ളയാകും. ഒരു വിത്തു് ഒരു വൃക്ഷമായി മുളച്ചുവളരുന്നതിനായിട്ടു സ്വയം നശിക്കുന്നു. കായ്ക്കുന്നതു് സമ്പൂൎണ്ണസ്വാൎത്ഥത്യാഗത്തിൻെറ പരിണതഫലമത്രെ. ജ്ഞാനമാകുന്ന പ്രകാശം നാം അധികമധികം കൊടുക്കും തോറും നമുക്കു ക്രടുതൽ ലഭിക്കുന്നുവെന്ന പ്രസ്താവനയിൽ എല്ലാ ഉപാധ്യായന്മാരും രാമനോടുയോജിക്കും,

## iii. ആത്മവിസ്മരണം.

സാഹിത്യസമാജങ്ങളിൽ പ്രസംഗിച്ചുകൊണ്ടിരിക്കുമ്പോൾ "ഞാൻ പ്രസംഗിക്കുന്നു" എന്ന വിചാരം ശക്തിയായി വരുന്ന നിമിഷത്തിൽ പ്രസംഗത്തിനു കോട്ടംതട്ടുന്നുവെന്നു വിദ്യാൎത്ഥികൾക്കറിയാം. നിങ്ങളുടെ ചെറിയ വ്യക്തിസ്സത്തയെമറന്നു വേല ചെയ്യുകയും, നിങ്ങൾ സമ്പൂൎണ്ണമായി ആ വേലയിൽ ലയിക്കുകയും ചെയ്യുക; അപ്പോൾ നിങ്ങൾ ജയിക്കും. ചിന്തിക്കുമ്പോൾ നിങ്ങൾ ചിന്തയിലേയ്ക്കു ലയിക്കണം; അപ്പോൾ നിങ്ങൾ വിജയമടയും. നിങ്ങൾ പണിയെടുക്കുകയാണെങ്കിൽ, അപ്പോൾ നിങ്ങൾ തന്മ

യനായിത്തീരണം, അതിൽ പൂൎണ്ണമഗ്നനായി ഭവിക്കണം. അങ്ങിനെ നിങ്ങൾ വിജയിക്കും.

ഞാൻ എപ്പോൾ മുക്തനായിത്തീരുന്നു? 'ഞാൻ' എപ്പോൾ ഇല്ലാതെയാകുന്നുവോ അപ്പോൾ.

ഇൻഡ്യായിലെ മഹാനായിരുന്ന മുഗൾചക്രവൎത്തി അക്ബറിൻെറ മുമ്പിൽ ഉദ്യോഗത്തിനായി രണ്ടു ഇൻഡ്യൻ രജപുത്ര യുദ്ധവീരന്മാർ ചെന്നതായി ഒരു കഥ ഇങ്ങിനെയുണ്ടു്. അവരുടെ യോഗ്യതകളെപ്പററി അക്ബർ അന്വേഷിച്ചു. അവർ ധീര യോദ്ധാക്കൾ ആണെന്നു രണ്ടു പേരും ഉത്തരംപറഞ്ഞു ആ പ്രസ്താവന തെളിയിക്കാൻ അക്ബർ അവരോടു് ആജ്ഞാപിച്ചു. രണ്ടുപേരും അവരുടെ ഉറയിൽനിന്നു കുന്തങ്ങൾ പുറത്തെടുത്തു. രണ്ടും അക്ബരുടെ ആസ്ഥാനമണ്ഡപത്തിൽ രണ്ടു മിന്നൽ പിണരുകൾപോലെ മിന്നി. അവരുടെ ആഭ്യന്തരധീരതയ്ക്കു ഈ മിന്നൽ ലക്ഷ്യമായിരുന്നു. പെട്ടെന്നു ഈ മിന്നൽ പിണരുകൾ രണ്ടു ശരീരങ്ങളെയും തമ്മിൽ ഘടിപ്പിച്ചു. ഓരോരുത്തനും അപരൻെറ നെഞ്ചത്തു കുന്തമുന ഉറപ്പിച്ചു. പ്രശാന്തഗംഭീരമായ അഗണ്യഭാവത്തോടെ പരസ്പരം കുന്തം കുത്തിയിറക്കികൊണ്ടു രണ്ടുപേരും അവരുടെ ധീരത തെളിയിച്ചു. ശരീരം രണ്ടും താഴെ വീണു; ആത്മാവു രണ്ടും ഐക്യമടഞ്ഞു; അവർ ധീരയോദ്ധാക്കളാണെന്നു തെളിയുകയുംചെയ്തു. പരിഷ്കൃതകാലമായ ഇക്കാലത്തു് വിറയൽ ഉണ്ടാക്കുന്ന ഇക്കഥ ഞാൻ ചൂണ്ടിക്കാണിച്ചതു് അതിൽനിന്നു പഠിക്കാനുള്ള തത്വത്തിനുവേണ്ടിയാണു്; ആ തത്വം ഇതാണു്:—നിങ്ങളുടെ ചെറിയ വ്യക്തിത്വം—അഹം എന്ന ചിന്ത ത്യജിക്കുക. ജോലി ചെയ്യുമ്പോൾ അതിനെ വിസ്മരിക്കുക. അപ്പോൾ വിജയം നിങ്ങളുടേതാകും. അതു അന്യഥാവരാൻ നിവൃത്തിയുമില്ല. നിങ്ങൾ പ്രവൃത്തിചെയ്യുന്ന സമയത്തു് വിജയത്തിനുള്ള മോഹം ഇല്ലാതെയിരിക്കുമ്പോൾ, അതായതു് അതു നശിക്കുമ്പോൾ, വിജയം കരസ്ഥമാകുന്നുവെന്നു എനിക്കു പറഞ്ഞുകൂടെയോ? പറയട്ടെയോ?

## iv. സാൎവ്വജനീനപ്രേമം.

വിജയത്തിനുള്ള മറെറാരു തത്വം സ്നേഹമാണു്. സ്നേഹിക്കുകയും, സ്നേഹിക്കപ്പെടുകയുംചെയ്യു; ഇതാണു ലക്ഷ്യം. കയ്യിനു

ജീവിക്കണമെങ്കിൽ ശരീരത്തിലെ എല്ലാ അവയവങ്ങളെയും അതു സ്നേഹിക്കണം. അതു് ഒററതിരിഞ്ഞുനിന്നു് "എൻെറ സമ്പാദ്യം കൊണ്ടു ശരീരം മുഴുവനും ഗുണപ്പെടുത്തുന്നതു് എന്തിനു?" എന്നു ചോദിക്കുന്നപക്ഷം ആ നിമിഷം അതിനു സഹായമില്ലാതാകും; അതു നശിക്കുകതന്നെ വേണം. എന്തെന്നാൽ തൻെറ സ്വാത്ഥം പൂത്തീകരിക്കുന്നതിനു് ആ കൈതന്നെ വേലചെയ്തു സമ്പാദിച്ച ഭക്ഷണപാനീയങ്ങൾ വായിൽ ഇടുകയും ഒഴിക്കുകയും ചെയ്യുരുതു്, അതെല്ലാം കൈതന്നെ വേലചെയ്തുണ്ടാക്കിയതല്ലയോ? പേനാ കൊണ്ടോ, വാളുകൊണ്ടോ മറേറാചെയ്ത വേലയായിരിക്കാം അതു്. തൻെറ വേലയുടെ ഫലം ശരീരത്തിലെ ഇതരഭാഗങ്ങൾക്കു ഉപകാരപ്പെടാതിരിക്കാൻ പോഷകാഹാരങ്ങൾ മുതലായതു് കയ്യിന്മേൽ കുത്തിവെക്കേണ്ടതായി വരുന്നു. ഇത്തരം കുത്തിവെപ്പോ, തേനീച്ചയോ വണ്ടോ, കൊടുക്കുന്ന കുത്തോകൊണ്ടു കയ്യിനു് ഘനം വെക്കുമായിരിക്കാം. എന്നാൽ ഇതു് ഗുണത്തെക്കാളധികം തിന്മചെയ്യുന്നതിനു പറരുന്നു. നീരു ഗുണപ്പെടുകയില്ല; ദിനം പിടിച്ച കൈതീച്ചയായും സ്വാത്ഥംകാരണം നശിക്കും. ശരീരത്തിലെ സകല ഇന്ദ്രിയങ്ങളുടെയും മൊത്തമായ ആത്മാവും തൻെറ ചെറിയ ആത്മാവും തമ്മിൽ ഐക്യം പ്രയോഗത്തിൽ വരുത്തി അനുഭവിക്കയും മുഴുവൻെറയും ഗുണത്തിൽനിന്നു തൻെറ ഗുണം വേർതിരിക്കാതെ ഇരിക്കുകയും ചെയ്യുമ്പൊഴേ കൈ പ്രശോഭിക്കയും വിജയിക്കയും ചെയ്യുയുള്ളൂ.

സഹകരണം എന്നതു് ബാഹ്യപ്രകടിതമായ സ്നേഹം മാത്രമാണു്. സഹകരണത്തിൻെറ പ്രയോജനത്തെപ്പററി നിങ്ങൾ വളരെയധികം കേൾക്കുന്നുണ്ടല്ലൊ. ഞാൻ അതിനെപ്പററി അധികം പറയേണ്ട ആവശ്യമില്ല. നിങ്ങളുടെ ആന്തരികപ്രേമത്തിൽനിന്നു സഹകരണം പുറപ്പെടട്ടെ! നിങ്ങൾ പ്രേമമായിത്തീരുക! അപ്പോൾ നിങ്ങൾ ജയിക്കും. തൻെറ ഇടപാടുകാരുടെ താല്പര്യങ്ങൾ തൻെറ സ്വന്തം താല്പര്യങ്ങളെപ്പോലെ പരിഗണിക്കാത്ത കച്ചവടക്കാരൻ തോൽവിയടയും. അഭിവൃദ്ധി പ്രാപിക്കണമെങ്കിൽ അവൻ തൻെറ കക്ഷികളെ സ്നേഹിക്കണം. അവൻ ഹാർദ്ദമായി സമ്പൂർണ്ണഹൃദയത്തോടെ അവരെ നിരീക്ഷിക്കണം.

## v. ഉല്ലാസശീലം.

സുപ്രധാനസ്ഥാനം വഹിക്കുന്ന മറെറാരു വിജയതത്വം ആഹ്ളാദമനഃസ്ഥിതിയത്രെ. സഹോദരന്മാരെ! നിങ്ങൾ പ്രകൃത്യാ

ആഹ്ളാദശീലന്മാരാണ്. നിങ്ങളുടെ പ്രസന്നമുഖങ്ങളിലെ മന്ദസ്മിതംകണ്ടു ഞാൻ ആനന്ദിക്കുന്നു. നിങ്ങൾ മന്ദസ്മിതം ചെയ്യുന്ന പുഷ്പങ്ങളാണ്. നിങ്ങൾ മനുഷ്യവംശത്തിന്റെ ചിരിക്കുന്ന പൂങ്കുലകളത്രെ. നിങ്ങൾ പ്രസന്നതയുടെ മൂർത്തീഭാവങ്ങളാണ്". അതിനാൽ ഞാനിവിടെ നിർദ്ദേശിക്കുന്നതു് നിങ്ങളുടെ ഈ സ്വഭാവം കാലാവസാനംവരെ ജീവിതത്തിൽ പരിപാലിക്കണമെന്നു മാത്രമാണ്. അതെങ്ങിനെ പരിരക്ഷിക്കാമെന്നു നമുക്കു നോക്കാം.

നിങ്ങളുടെ പരിശ്രമങ്ങളുടെ ഫലത്തെപ്പററി ലേശവും ഉൽക്കണ്ഠ പാടില്ല. ഭാവിയെ പരിഗണിക്കരുതു്. സംശയങ്ങൾ വിട്ടുകളയണം. ജയാപജയങ്ങളെക്കുറിച്ചു ചിന്തിക്കയേ അരുതു്. പണിക്കുവേണ്ടിമാത്രം പണിയെടുക്കണം. ജോലിചെയ്യുന്നതു് തന്നെ അതിന്റെ പ്രതിഫലമാണ്. കഴിഞ്ഞതിനെപ്പററി മ്ലാനതയോ ഭാവിയെപ്പററി ഉൽക്കണ്ഠയോ കൂടാതെ ജോലിചെയ്യുക, പ്രവർത്തിക്കുക. ജോലി ജീവത്തായ വർത്തമാനകാലമാണ്. സകല സ്ഥിതിഗതികളിലും ഈ ചൈതന്യം നിങ്ങളെ പ്രസന്നരാക്കിവെക്കും. ജീവത്തായ ഒരു വിത്തിനു് അതിനു് ആവശ്യമായ കാററും, വെളിച്ചവും, വെള്ളവും, മണ്ണും എല്ലാം ഫലപ്രാപ്തിവരെ കിട്ടണമെന്നു അലംഘ്യമായ പ്രകൃതിനിയമമുണ്ടു്. പ്രസന്നനായ ഒരു പ്രയത്നശാലിക്കു പ്രകൃതി സകലവിധ സഹായവും ചെയ്തുകൊടുക്കുന്നു. "ഉള്ളപ്രകാശം ഭക്തിപൂർവ്വം പ്രയോജനപ്പെടുത്തുകയാണ് കൂടുതൽ പ്രകാശം കിട്ടാനുള്ള മാർഗ്ഗം." അന്ധകാരമയമായ ഒരു രാത്രിയിൽ ഇരുപതുമയിൽ ദൂരം പോകേണ്ടിയിരിക്കെ, നിങ്ങളുടെ വിളക്കു പത്തടി മാത്രമേ വെളിച്ചം കാട്ടുന്നുള്ളുവെങ്കിൽ, നിങ്ങളുടെ വഴി മുഴുവൻ വെളിച്ചമില്ലാതിരിക്കുമെന്നു വിചാരിക്കരുതു്. ഇരുട്ടിൽ ഒരു ശകലവും കാണ്മാൻ മേലാ; അതുകൊണ്ടു് ഒരു യഥാർത്ഥപ്രയത്നശീലനായ മനുഷ്യൻ അലംഘ്യമായ ഒരു നിയമംമൂലം തന്റെ പദ്ധതിയിൽ ഇരുട്ടൊട്ടും കണ്ടുമുട്ടുന്നില്ല. സംഭവങ്ങളെക്കുറിച്ചു ചിന്തിച്ചുണ്ടാകുന്ന അസ്വാസ്ഥ്യംമൂലം നാം പിന്നെയെന്തിനു നമ്മുടെ പ്രസന്നതയെ തണുപ്പിച്ചു തുലയ്ക്കുന്നു? നീന്താൻ തീരെ പരിചയമില്ലാത്തവർക്കും പെട്ടെന്നു ഒരു ജലാശയത്തിൽ വീണുപോയാൽ, പരിഭ്രമവും അപ്രസന്നതയും കളഞ്ഞു സമാധാനമായിരിക്കാമെങ്കിൽ സ്വയം രക്ഷിക്കാൻ കഴിയും. മനുഷ്യന്റെ ആപേക്ഷിക ഗുരുത്വം

(Relative Density) ജലത്തിൻേറതിനെക്കാഠം കുറഞ്ഞിരിക്കു ന്നതുകൊണ്ടു് അയാഠംക്കു വെള്ളത്തിൻെറ മുകളിൽ പൊങ്ങികിടക്കാം. എന്നാൽ സാധാരണ മനുഷ്യർ അവരുടെ മനസ്സാന്നിധ്യവും പ്രസന്നതയും കൈവിട്ടുംവെച്ചു പരിഭ്രമിക്കയും, അതുകൊണ്ടുതന്നെ കുഴിച്ചുചാകുകയും ചെയ്യുന്നു. അതിനാൽ പലപ്പോഴും ഭാവിയെപ്പററിയുള്ള അസമാധാനം അസ്വാസ്ഥ്യവും കൊണ്ടുമാത്രം മനുഷ്യർ അപജയം സംഭവിക്കുന്നു.

ഭാവിയുമായിപ്പററിപ്പിടിച്ചുകൊണ്ടു വിജയത്തിൻെറ പുറകേ ഓടുന്ന ചാതുരിയെ—അതിൻെറ പ്രകൃതത്തെക്കുറിച്ചു്—കുറച്ചുപരിശോധിക്കാം. അതു ഇതുപോലെയാണു്. ഒരു മനുഷ്യൻ അവൻെറ സ്വന്തം നിഴൽപിടിക്കാൻപോകുന്നു. കാലത്തിൻെറ അവസാനംവരെ അവൻ ഓടട്ടെ. അവനു് ഒരിക്കലും തൻെറ നിഴൽ പിടിക്കുവാൻ ഒക്കുകയില്ല എന്നാൽ നിഴലിനെ വിഗണിച്ചു് അവൻ പിൻതിരിയട്ടെ; സൂര്യനു് അഭിമുഖമായി അവൻ നില്ക്കട്ടെ. ഹാ! അതേനിഴൽ അവൻെറ പുറകേ ഓടിവന്നുതുടങ്ങുന്നു. നിങ്ങഠം ജയത്തിൻെറ അടുത്തും ഇങ്ങിനെ പിൻതിരിയുന്നനിമിഷം, ഫലത്തെപ്പററി നിങ്ങഠം ചിന്തിക്കാതിരിക്കുന്ന സമയം, നിങ്ങളുടെ വർത്തമാനകർത്തവ്യത്തിൽ സകല ശക്തികളും കേന്ദ്രീകരിക്കുന്ന സന്ദർഭത്തിൽ, വിജയം നിങ്ങളുടെ കൂടെയുണ്ടു്. പട്ടിയെപോലെ അതു പിന്തുടരുന്നു. അതിനാൽ വിജയത്തിൻെറ പുറകേ പോകരുതു്. വിജയം നിങ്ങളുടെ ലക്ഷ്യസ്ഥാനമാക്കിവെക്കരുതു്. അപ്പോഴാണു് വിജയം നിങ്ങളെ അന്വേഷിച്ചു തുടങ്ങുന്നതു്. ഒരു നീതിന്യായക്കോടതിയിൽ മജിസ്ട്രേട്ടു കക്ഷികളെയും, വക്കീലന്മാരെയും, ശിപായിമാരെയും, ആർഡർലിമാരെയും ആരെയും ക്ഷണിച്ചുവരുത്തി കോടതി ഉണ്ടാക്കാനില്ല. മജിസ്ട്രേട്ടുപോയി ന്യായത്തിൻെറ സിംഹാസനത്തിൽ സ്വയം പ്രതിഷ്ഠിക്കുമ്പോഠം 'സീൻ' എല്ലാം വേണ്ടതുപോലെ മുമ്പിൽ ഉണ്ടായിക്കൊള്ളുന്നു. ഇങ്ങിനെതന്നെ, പ്രിയപ്പെട്ട സ്നേഹിതരേ! സമ്പൂർണ്ണപ്രസന്നതയോടുകൂടി നിങ്ങളുടെ കർത്തവ്യങ്ങളെ ചെയ്തുതീർക്കുക; അപ്പോഠം വിജയത്തിനു വേണ്ടതെല്ലാം വന്നു നിങ്ങളുടെ കാല്ക്കൽ വീഴുന്നതാണു്.

## vi. നിർഭയത്വം.

നിങ്ങളുടെ ശ്രദ്ധയ്ക്കു ഞാൻ കൊണ്ടുവരുന്ന അടുത്ത സംഗതി, സ്വന്തം പരിചയംകൊണ്ടു പരീക്ഷിച്ചുനോക്കാൻ

ഞാൻ നിങ്ങളെ നിർബന്ധിക്കുന്നകാൎയ്യം, നിൎഭയത്വം അത്രെ. ഒരൊററനോട്ടംകൊണ്ടു സിംഹങ്ങളെ ഇണക്കാം; ഒരു കടാക്ഷം കൊണ്ടു ശത്രുക്കളെ കീഴ്പ്പെടുത്താം; ഒരു നിൎഭയച്ചാട്ടംകൊണ്ടു വിജയം സമ്പാദിക്കാം. ഞാൻ ഹിമാലയാപൎവ്വതവനങ്ങളിൽ ധാരാളം സഞ്ചരിച്ചിട്ടുണ്ടു്; വ്യാഘ്രങ്ങളെയും, കരടികളെയും ചെന്നായ്ക്കളെയും, മററു ദുഷ്ടജന്തുക്കളെയും കണ്ടുമുട്ടിയിട്ടുണ്ടു; എനിക്കു ഒരു ഉപദ്രവവും നേരിട്ടിട്ടില്ല.

ഈ ക്രൂരവനജന്തുക്കളുടെ മുഖത്തു നേരെനോക്കിക്കൊണ്ടു നിന്നു; നോട്ടങ്ങൾ അന്യോന്യം സമ്മേളിച്ചു; ഭയങ്കരമൃഗങ്ങൾക്കു ഭയം വൎദ്ധിച്ചു; ഘോരജന്തുക്കളെന്നു സാധാരണ ഗണിക്കപ്പെടുന്ന ഈ മൃഗങ്ങൾ ഓടിക്കളഞ്ഞു. ഇതുപോലെ ഭയം തീരെ ഉപേക്ഷിച്ചാൽ നിങ്ങളെ ആരും ഉപദ്രവിക്കയില്ല.

പൂച്ചയെക്കാണുമ്പോൾ വളൎത്തുപക്ഷികൾ അവരുടെ കണ്ണടയ്ക്കുന്നതു നിങ്ങൾ കണ്ടിട്ടുണ്ടായിരിക്കാം. പക്ഷേ തങ്ങൾ പൂച്ചയെ കാണാതിരുന്നാൽ പൂച്ച തങ്ങളെ കാണുകയില്ലെന്നു അതുകൾ വിചാരിക്കയായിരിക്കാം. എന്നാൽ സംഭവിക്കുന്നതു എന്താണു്? പൂച്ച ഒററച്ചാട്ടത്തിനു അവയെ പിടികൂടുന്നു. ഒരു വ്യാഘ്രത്തെപ്പോലും ഭയഹീനതകൊണ്ടു നമുക്കിണക്കാം; ഭയശീലം പ്രദൎശിപ്പിക്കുന്നതിനെ ഒരു പൂച്ചപോലും പിടിച്ചു ഭക്ഷിച്ചുകളയുന്നു.

വിറയ്ക്കുന്ന കൈകൊണ്ടു ഒരു പാത്രത്തിൽനിന്നു എന്തെങ്കിലും ദ്രാവകം വിജയകരമായി മറെറാരു പാത്രത്തിലേയ്ക്കു പകരുവാൻ നിവൃത്തിയില്ലെന്നു നിങ്ങൾ കണ്ടിട്ടുണ്ടായിരിക്കാം. അതു തീൎച്ചയായും തൂകിപ്പോകും. എന്നാൽ പരിഭ്രമിക്കാത്ത, ഭയമില്ലാത്ത ഒരു കൈകൊണ്ടു വിലയേറിയ ദ്രാവകം തുള്ളിപോലും കളയാതെ എത്ര എളുപ്പം പകരാമെന്നു നോക്കുക! പ്രകൃതി വീണ്ടും അപരാജിതമായ സംഭാഷണസാമൎത്ഥ്യത്തോടുകൂടി നിങ്ങളെ വേണ്ടതു പഠിപ്പിക്കുന്നു.

ഒരിക്കൽ ഒരു പഞ്ചാബി പട്ടാളക്കാരൻ ഒരു കപ്പലിൽ കഠിനരോഗം ബാധിച്ചുകിടന്നുപോയി. അവനെ പരിശോധിച്ചു ചികിത്സിച്ചുവന്ന ഡോക്ടർ അവൻ തീരാവ്യാധി പിടിച്ചവനാകയാൽ സമുദ്രത്തിൽ തള്ളിക്കളയപ്പെടാൻ അൎഹനാണെന്നുള്ള

കഠിനശിക്ഷ വിധിച്ചുകളഞ്ഞു! ഡോക്ടറന്മാർ! ഈ ഡോക്ടർമാർ പലപ്പോഴും കഠിനശിക്ഷകൾ പാസ്സാക്കുന്നു! ശിപായി അതറിഞ്ഞു. സാധാരണ ജനങ്ങൾക്കും ചിലപ്പോൾ നിർഭയത്വത്തിൻെറ മിന്നലുകൾ ആപത്തുകാലത്തു് ഉണ്ടാകാറുണ്ടു്. അളവററ ശക്തിയോടുകൂടി അവൻ ചാടിഎഴുന്നേററു് തീരെ നിർഭയനായി. അവൻ നേരെ ഡോക്ടരുടെ മുറിയിലേയ്ക്കുചെന്നു്, കൈതോക്കു നീട്ടിക്കൊണ്ടു പറഞ്ഞു:—"ഞാൻ രോഗിയാണോ? നിങ്ങളങ്ങിനെ പറയുന്നോ? ഞാൻ നിങ്ങളെ വെടിവെച്ചു പൂട്ടുകളയും". പെട്ടന്നു ഡോക്ടർ ഭയപ്പെട്ടു് അവൻ ആരോഗ്യവാൻ ആണെന്നു സട്ടിഫിക്കററുകൊടുത്തു. നിരാശ ബലഹീനതയാണു്. നിങ്ങളതിനെ ഉപേക്ഷിക്കുവിൻ! മുഴുവൻ ബലവും ഭയരാഹിത്യത്തിൽനിന്നു ഉണ്ടാകുന്നു. എൻെറ വാക്കുകൾ ശ്രദ്ധിക്കുവിൻ! ഭയരാഹിത്യം! നിർഭയരായിരിക്കുവിൻ!

## vii സ്വാശ്രയശീലം.

അവസാനമായ, എന്നാൽ ഒരിക്കലും ഏററവും ചെറുതല്ലാത്ത, എന്നുമാത്രമല്ലാ, വിജയത്തിൻെറ താക്കോൽ തന്നെയായ സ്വപ്രധാനതത്വം, സ്വാശ്രയശീലം അഥവാ തന്നത്താൻ ആശ്രയിച്ചുകഴിയുക എന്നുള്ള സംഗതിയാണു് ഇനി പറയാനുള്ളതു്. എൻെറ തത്വജ്ഞാനം മുഴുക്കെ ഒരൊററവാക്കിൽ പ്രതിപാദിക്കണമെന്നു ആരെങ്കിലും ആവശ്യപ്പെട്ടാൽ, ഞാൻ 'സ്വാശ്രയം' അഥവാ 'സ്വാത്മബോധം' എന്നപദംകൊണ്ടു മറുപടി പറയും. ഹേ! മനുഷ്യാ! നീ നിന്നെത്തന്നെ അറിയുക! നിങ്ങൾ നിങ്ങളെ സ്വയം അറിയുമ്പോൾ ഈശ്വരൻ നിങ്ങളെ സഹായിക്കും എന്നുള്ളതു് സത്യമാണു്; പ്രത്യക്ഷരം പരമാൎത്ഥമാണു്; സ്വൎഗ്ഗം നിങ്ങളെ താങ്ങാൻ നിർബ്ബന്ധിതമാണു്. അതു തെളിയിക്കാം. നിങ്ങളുടെ യഥാൎത്ഥസത്തയായ ആത്മാവു്, ഈശ്വരൻ, അപരിമേയനും, സൎവ്വശക്തനും ആണെന്നു സാക്ഷാൽക്കരിക്കാം. പരീക്ഷണംകൊണ്ടു ബോധ്യപ്പെടുത്താവുന്ന ഒരു തത്വം, പരമാൎത്ഥം ആണിതു്. നിശ്ചയമായും, തീൎച്ചയായും നിങ്ങൾ തന്നത്താനേ ആശ്രയിച്ചാൽ നിങ്ങൾക്കു എന്തും സാധിക്കാം. നിങ്ങളുടെ മുമ്പിൽ യാതൊന്നും അസാദ്ധ്യമല്ല.

സിംഹം വനത്തിലെ രാജാവാണു്. അതു തന്നെത്താനേ ആശ്രയിക്കുന്ന ശീലക്കാരനാണു്. അതു ധീരനും, ബലവാനും,

സകല കഷ്ടതകളും ജയിക്കുന്നവനും ആണു്". എന്തെന്നാൽ അതു അതിൽതന്നെ ഇരിക്കുന്നു. ഗ്രീക്കുകാർ ആദ്യം ഇൻഡ്യാ യിൽ ആനകളെ കണ്ടപ്പോൾ അവയെ 'ചലിക്കുന്ന പൎവ്വതങ്ങൾ' എന്നുവിളിച്ചുവന്നു. അവ സദാ ശത്രുക്കളെ ഭയപ്പെട്ടുനടവായാണു്. അവ എന്നും കൂട്ടംകൂടിയേ ജീവിക്കുന്നുള്ളൂ; അവ ഉറങ്ങുമ്പോൾ കാവലിനു് ആനകളെ നിൎത്താറുണ്ടു്; അവയിൽ ഒന്നു സ്വയം ആശ്രയിക്കയോ, അതാതിന്റെ പ്രാപ്തികളെപ്പററി വിലമതി ക്കയോ ചെയ്യാറില്ല; അവ ദുർബ്ബലരാണെന്നു സ്വയം പരിഗണി ക്കുന്നു. അങ്ങിനെയുള്ളവ ബലഹീനരായിരിക്കണമെന്നാണു് നിയമം. സിംഹത്തിന്റെ ഒരു ധീരമായ സാഹസക്കുതിപ്പു് അവയെ വിറപ്പിക്കുന്നു. ആനകളുടെ വലിയക്കൂട്ടം പരിഭ്രാന്തമാക്ക പ്പെടുന്നു. യഥാൎത്ഥത്തിൽ ഒരു ആനയ്ക്കു, ചരിക്കുന്ന പൎവ്വത ത്തിനു്, അനേകം സിംഹങ്ങളെ ചവിട്ടികൊല്ലാൻ കെല്പുണ്ടു താനും.

പിതൃസ്വത്തു് ഒരുപോലെ വീതിച്ചുകിട്ടിയ രണ്ടു സഹോ ദരന്മാരുടെ, വിലയേറിയ ജ്ഞാനംതരുന്ന, ഒരു കഥയുണ്ടു്. കുറെ ക്കാലം കഴിഞ്ഞപ്പോൾ ഒരുത്തൻ സകലതും നശിച്ചു പാപ്പരായി പ്പോയി. ഇതരനാകട്ടെ, പതിന്മടങ്ങു സമ്പാദ്യക്കാരനുമായി. ആ സമ്പാദ്യക്കാരനോടു "ഇതെങ്ങിനെ? എന്തുകൊണ്ടു്?" എന്നു ആരോ ചോദിച്ചപ്പോൾ അയാൾ പറഞ്ഞ മറുപടി ഇതായി രുന്നു:—"എന്റെ സഹോദരൻ എപ്പോഴും "പോക്കു, പോക്കു" എന്നു പറഞ്ഞുകൊണ്ടിരുന്നു; ഞാൻ സദാ "വരു, വരു" എന്നും പറഞ്ഞിരുന്നു." താല്പൎയ്യം ഇതാണു്. ഒരുത്തൻ വേലക്കാരെ വിളിച്ചു "നിങ്ങൾപോയി ഇന്നതുചേയ്യണ"മെന്നു കല്പനകൊടു ത്തുംവെച്ചു തന്റെ ധൂളിമെത്തമേൽ സദാ കിടക്കുകയും, അലസ നായിക്കഴിക്കയും ചെയ്തു. മററവൻ എന്നും കാലത്തെഴുന്നേററു ജോലിക്കുപോകയും വേലക്കാരെ വിളിച്ചു 'വരുവിൻ" എന്നു അയാളെ സഹായിപ്പാൻ ആളുകളെ ക്ഷണിക്കയും ചെയ്തു. അവൻ സ്വന്തശക്തിയെ ആശ്രയിച്ചു. അവനു് വേലക്കാരും ധനവും വൎദ്ധിച്ചു. മററവൻ "പോക്കു; പോക്കു!" എന്നു വേലക്കാരോടു കല്പിച്ചു. അവർ പോയി; കൂടെ ഐശ്വൎയ്യവും പോയി! "പോക്കു" എന്ന കല്പനയെ ആദരിച്ചു് അതുംപൊയ്ക്കളഞ്ഞു; അങ്ങിനെ അവൻമാത്രം ശേഷിച്ചു. രാമൻ പറയുന്നു:—"വരുക; വരുക! എന്റെ വിജയത്തിന്റെയും ആനന്ദത്തിന്റെയും പങ്കുപററുക" ഇങ്ങിനെയാണു് സഹോദരന്മാരേ! സ്നേഹിതന്മാരേ! നാട്ടുകാരേ!

മനുഷ്യൻ അവൻെറ വിധിയുടെ നായകനാണു്. എൻെറ ചിന്തകളെ ഇവിടെ പ്രകടിപ്പിക്കുവാൻ ജപ്പാൻജനത കൂടുതൽ സൌകയ്യങ്ങൾ തരുന്നപക്ഷം, കെട്ടുകഥകളിലും, കള്ളക്കഥകളിലും വിശ്വാസം അപ്പിക്കാൻ യാതൊരു യുക്തിയുക്തവും, ബുദ്ധിപൂർവ്വും ആയ അടിസ്ഥാനവും ഇല്ലെന്നും, നമ്മുടെ കേന്ദ്രസ്ഥാനം നമ്മിൽനിന്നു പുറത്തുകൊണ്ടുപോയി സ്ഥാപിക്കാൻ കാരണമില്ലെന്നും എനിക്കു തെളിയിക്കാവുന്നതാണു്. ഒരു അടിമപോലും അടിമയായിരിക്കുന്നതു് അവൻ സ്വതന്ത്രനായതുകൊണ്ടാണു്. സ്വാതന്ത്ര്യംകൊണ്ടു നാം ഐശ്വയ്യനിധികളാകുന്നു. അതു കൊണ്ടുതന്നെ നാം സങ്കടപ്പെട്ടുകയും ചെയ്യുന്നു; നമ്മുടെ സ്വാതന്ത്ര്യംകൊണ്ടുതന്നെ നാം അടിമകളുമാകുന്നു. പിന്നെ നാം എന്തിനു മുറുമുറുക്കയും, ഖേദിക്കയും, തലതല്ലുകയും ചെയ്യുന്നു? ശാരീരികമായും, സാമുഹ്യമായും നമ്മെ മോചിപ്പിക്കാൻ നമ്മുടെ സ്വാതന്ത്ര്യം നാം ഉപയോഗിക്കാത്തതെന്തു്?

ഗൌതമബുദ്ധൻെറ അനുയായികൾ ശതാബ്ദങ്ങൾക്കു മുമ്പിൽ ഇവിടെ കൊണ്ടുവന്ന മതംതന്നെയാണു് രാമനും ജപ്പാനിലേയ്ക്കു ഇപ്പോൾ കൊണ്ടുവരുന്നതു്. എന്നാൽ ഇക്കാലത്തെ ആവശ്യങ്ങൾക്കു യോജിക്കത്തക്കവിധം അതേമതം തീരെ വ്യത്യസ്തമായ വീക്ഷണസ്ഥാനങ്ങളിൽനിന്നു പരിശോധിക്കാനുണ്ടു്. പാശ്ചാത്യസയൻസും, തത്വജ്ഞാനവും വീശുന്നപ്രകാശത്തിൽ നിന്നു അതിനു തിളക്കം സമ്പാദിക്കാനുണ്ടു്; അതൊന്നു ജ്വലിപ്പിക്കാനുണ്ടു്. മൌലികവും പ്രാഥമികവും ആയി എൻെറ മതത്തിലുള്ള സിദ്ധാന്തങ്ങളെ ഗേഥേയുടെ അടിയിൽ പറയുന്ന വാക്കുകളിൽ ഇങ്ങിനെ സംഗ്രഹിക്കാം:—

"ചൊല്ലാം മർത്ത്യൻെറസവോത്തമതൊഴിൽ; മമ ജ-
ന്മത്തിനും മുമ്പുകാല-
ത്തില്ലാസംസാരചക്രം; നിഖിലമിതുമയാ
നിമ്മിതംതന്നെയത്രേ:
കല്ലോലാംഭോധിമഗ്നൻ തരുണദിനകരൻ
തന്നെ ഞാൻ പൊക്കിനിത്തി;
സോല്ലാസം സംചലിക്കും ശശിയുടെ ഗതിയും
ജാതമാണെന്നൊടൊപ്പം"

ഇതിനെ ഒരിക്കൽ അനുഭവപ്പെട്ടുത്തുക; സാക്ഷാൽക്കരിക്കുക! ആ ക്ഷണത്തിൽ നിങ്ങൾ മുക്തരായിത്തീരുന്നു. ഇതിനൊ

രിക്കൽ അനുഭൂതിയിൽ വരുത്തുക; നിങ്ങളെന്നും വിജയീഭവിക്കുന്നു. ഇതൊരിക്കൽ അനുഭവിക്കുക; അന്ധകാരമയമായ ജയിൽ മുറുകൾ ഉടനെ അനുഗ്രഹിക്കപ്പെട്ട സ്വൎഗ്ഗാരാമങ്ങളായി മാറുന്നു.

ഓം! ഓം!

---

## ൨. വിജയരഹസ്യം.

(1903 ജനവരി 26-ാനു സാൻഫ്രാൻസിസ്കോ ഗോൾഡൺ ഗേററ് ഹോളിൽ ചെയ്ത പ്രസംഗം—ടോക്കിയോപ്രസംഗത്തിന്റെ വിശദീകരണം)

മഹാത്മീമഹാന്മാരുടെ രൂപത്തിൽ ഉള്ള എന്റെ സ്വന്താത്മാവേ,

ഒരുപോലെ വീതിച്ചെടുത്തുകൊള്ളാമെന്നു പറഞ്ഞു് മൂന്നു കുട്ടികൾക്കു അവരുടെ വാദ്ധ്യാർ ഒരു അഞ്ചുസെന്റു നാണയം കൊടുത്തു. അതുകൊണ്ടു എന്തെങ്കിലും വാങ്ങിക്കണമെന്നു അവർ നിശ്ചയിച്ചു. ഒരുകുട്ടി ഇംഗ്ലീഷുകാരനും, വേറൊരുത്തൻ ഒരു ഹിന്ദുവും, മൂന്നാമൻ പേൎഷ്യനും ആയിരുന്നു. ഇവരിൽ ആരും ശേഷംപേരുടെ ഭാഷകൾ നല്ലതുപോലെ പഠിച്ചിരുന്നില്ല. അതിനാൽ വാങ്ങേണ്ടതു് എന്താണെന്നു തീരുമാനിക്കാൻ വളരെ വിഷമം ഉണ്ടായി. ഇംഗ്ലീഷുകാരൻകുട്ടിക്കു ഒരു Watermelon (തണ്ണിമത്തൻ) വാങ്ങണമെന്നുണ്ടായിരുന്നു; ഹിന്ദുബാലൻ പറഞ്ഞു:—"അല്ല! പാടില്ല! എനിക്കൊരു 'ഹിൻദ്വാനാ' (തണ്ണിമത്തൻ) വേണം" മൂന്നാമനായ പേൎഷ്യൻകുട്ടിപറഞ്ഞു:—"അതല്ല, അതല്ല. നമുക്കൊരു 'ടാർബുസ്' (തണ്ണിമത്തൻ) വാങ്ങണം" എന്താണു വാങ്ങേണ്ടതെന്നു അവർക്കു തീരുമാനിക്കാൻ കഴിഞ്ഞില്ല. താൻപറഞ്ഞ സാധനംതന്നെ വാങ്ങണമെന്നു ഓരോരുത്തനും ശഠിച്ചുതുടങ്ങി. മററവരുടെ ആഗ്രഹം വകവെച്ചില്ല. തൻമൂലം അവർ തമ്മിൽ വലിയ ശണ്ഠയായി. അവർ തെരുവുനിളെനടന്നുവഴക്കുപറഞ്ഞു. ഈ മൂന്നു ഭാഷകളും, ഇംഗ്ലീഷും, ഹിന്ദുസ്ഥാനിയും, പേൎഷ്യനും, അറിയാവുന്ന ഒരാളിന്റെ സമീപത്തുക്കൂടി ഇവർ പോകാനിടയായി. ഈ ശണ്ഠ കേട്ട അയാൾക്കു നേരമ്പോക്കുതോന്നി. അവൎക്കുവേണ്ടി താൻ കാൎയ്യം നിശ്ചയിക്കാമെന്നു അയാൾ ഏററു. എല്ലാവരും സംഗതി

അയാളെ ഏല്പിക്കയും. അയാളുടെ തീരുമാനം സ്വീകരിക്കാമെന്നു ഏല്ക്കുകയും, ചെയ്തു. അയാൾ അവരോടു ആ അഞ്ചുസെൻറു നാണയം വാങ്ങിച്ചുകൊണ്ടു അവർ ഒരുകോണിൽ പോയിനില്ക്കു വാൻ നിർദ്ദേശിച്ചു. അയാൾ തനിയേ ഒരു പഴവ്യാപാരിയുടെ കടയിൽപോയി ആ നാണയംകൊടുത്തു് ഒരു വലിയ തണ്ണി മത്തങ്ങാ വാങ്ങിച്ചു് അതു ഒളിച്ചുവെച്ചുംകൊണ്ടു അയാൾ ഓരോ രുത്തരെവിളിച്ചു. ആദ്യം ഇംഗ്ലീഷുബാലനെ വിളിച്ചു്, താൻ എന്താണുചെയ്യുന്നതെന്നു ചെറുബാലനെ അറിയിക്കാതെ, അയാൾ ആ തണ്ണിമത്തങ്ങാ മൂന്നുതുല്യകഷണങ്ങളായി മുറിച്ചു ഒന്നും എടുത്തു് ഇംഗ്ലീഷുകാരനുകൊടുത്തുംവെച്ചു ചോദിച്ചു:— "നീ ആവശ്യപ്പെട്ടതുഇതല്ലേ?" കുട്ടി വളരെ സന്തോഷിച്ചു. ആഹ്ലാദപൂർവ്വം, കൃതജ്ഞതാസഹിതം അയാളതുവാങ്ങി തനിക്കു വേണ്ടതതാണെന്നു വിളിച്ചുപറഞ്ഞു ചാടിത്തുള്ളിക്കളിച്ചുകൊണ്ടു പോയി. പിന്നീടാമനുഷ്യൻ പേഷ്യൻബാലനെവിളിച്ചുവരുത്തി രണ്ടാമത്തെ കഷണം അയാൾക്കുകൊടുത്തു് അയാൾക്കതാണോ ആവശ്യം ഉണ്ടായിരുന്നതു എന്നുചോദിച്ചു. ഹാ! പേഷ്യൻ കുട്ടിക്കു വളരെ തൃപ്തിയായി. അവൻ പറഞ്ഞു:—"ഇതാണു്ടാർ ബൂസ്! ഇതാണെനിക്കുവേണ്ടതു്." ആ ബാലനും സസന്തോഷം പിരിഞ്ഞുപോയി. പിന്നെ ഹിന്ദുബാലനെവിളിച്ചു് അയാൾക്കു മൂന്നാമത്തെകഷണം കൊടുത്തു തനിക്കു ആഗ്രഹം അതായി രുന്നോ എന്നു അദ്ദേഹം ചോദിച്ചു. ആ ബാലനും വളരെ തൃപ്തിയായി. അവൻ പറഞ്ഞു:—"ഇതാണു് ഞാൻ ആവശ്യ പ്പെട്ടതു്. ഇതാണെൻെറ ഹിൻദവാനാ."

ശണ്ഠയും കുഴപ്പവും എന്താണുണ്ടായതു്) കുട്ടികളുടെ ഇടയ്ക്കു തെററിദ്ധാരണ ഉണ്ടാക്കിയതു് എന്താണു്. വെറുംപേരുകൾ! വെറുംപേരുകൾ! വേറൊന്നുമല്ല. പേരുകൾ ദൂരെക്കളയുക; നാമ ങ്ങളാകുന്ന മൂടുപടത്തിൻെറ പുറകിൽ നോക്കുക. ഹാ! പരസ്പര വിരുദ്ധമായി തോന്നിയ വാട്ടർമെലൺ, ടാർബൂസ്, ഹിൻദവാനാ എന്നീ മൂന്നുപേരുകൾ ഒരേ ഒരുപദാർത്ഥത്തെ അവിടെ സൂചി പ്പിച്ചുവെന്നു നിങ്ങൾ കാണുന്നു. അവയിൽ അന്തർഭവിച്ചിരി ക്കുന്നതു് ഒരേസാധനമാണു് പേഷ്യൻ ടാർബൂസ്—പേഷ്യാ യിൽ ഉണ്ടാകുന്ന തണ്ണിമത്തൻ ഇംഗ്ലണ്ടിലെ തണ്ണിമത്തനെക്കാൾ കുറേവ്യത്യാസപ്പെട്ടിരിക്കാം. ഇൻഡ്യായിലെ തണ്ണിമത്തൻ ഇംഗ്ല ണ്ടിലേതിനേക്കാൾ കുറെ ഭേദപ്പെട്ടിരിക്കാം. എന്നാൽ വാസ്തവ

ത്തിൽ പഴം ഒന്നുതന്നെയാണ്. അതു ഒരേ ഒരു സാധനം ആണു്. ചില്ലറ ഭേദങ്ങളെ വിഗണിച്ചുകളയാം.

ഇതേവിധം ഭിന്നഭിന്നമതങ്ങൾ തമ്മിൽ ശണ്ഠകളും തെററിദ്ധാരണകളും, കഴപ്പങ്ങളും, മത്സരങ്ങളും ഉണ്ടാകുന്നതുകണ്ടു രാമൻ വളരെ വളരെ രസിക്കുന്നു. ക്രിസ്ത്യാനികൾ യഹൂദരോടു പട വെട്ടുന്നു; യഹൂദർ മുഹമ്മദീയരോടു എതിൎക്കുന്നു; മുഹമ്മദീയർ ബ്രാഹ്മണരോടു മത്സരിക്കുന്നു; ബ്രാഹ്മണർ ബുദ്ധമതക്കാരോടു വഴക്കിടുന്നു; ബുദ്ധമതക്കാർ തിരിയെ അതേരീതിയെ പൂജിക്കുന്നു. ഈ വഴക്കുകൾ കാണുന്നതു ബഹുവിനോദംതന്നെ. ഈ ശണ്ഠകൾക്കും ലഹളകൾക്കും കാരണം പ്രധാനമായി പേരുകളാണു്. നാമങ്ങൾ ആകുന്ന ആ പട്ടുതാനീക്കുക; പേരുകൾ ആകുന്ന മറ നീക്കുക; അതിന്റെ പിൻഭാഗത്തുനോക്കുക; പേരുകൾ എന്തിനെ സൂചിപ്പിക്കുന്നുവെന്നു പരിശോധിക്കുക. അപ്പോൾ നിങ്ങൾ വലിയഭേദമൊന്നും കാണുകയില്ല.

രാമൻ പലപ്പോഴും വേദാന്തം എന്നൊരുപേർ ഉപയോഗിക്കുന്നു. രാമനിൽനിന്നും എന്തെങ്കിലും കേൾക്കാൻ ചിലൎക്കു വെറുപ്പുതോന്നിക്കുന്നതു് ഈ പേരാണു്. ഒരാൾവന്നു ബുദ്ധന്റെ പേർ പറഞ്ഞു പ്രസംഗിക്കുന്നു. പലൎക്കും അയാളുടെ പ്രസംഗം കേൾക്കാനിഷ്ടമില്ല. എന്തെന്നാൽ അവരുടെ ചെവിക്കു പരിചയമില്ലാത്ത ഒരു പേർ അയാൾ കൊണ്ടുവരുന്നു. ദയവായി കുറെക്കൂടി ആലോചനാശീലം പ്രകടിപ്പിക്കുവിൻ! വെറും പേരുകളുടെ നിലയിൽനിന്നു് ഉയരാനുള്ളകാലം ഈ ഇരുപതാം നൂററാണ്ടിൽ വളരെ വൈകിക്കഴിഞ്ഞു. രാമൻ കൊണ്ടുവരുന്നതായാലും, മററാരെങ്കിലും കൊണ്ടുവരുന്നതായാലും, അതിന്റെ ഗുണദോഷംനോക്കി എന്തെങ്കിലും സ്വീകരിക്കുക. വെറും പേരുകൊണ്ടു കുഴഞ്ഞുപോകരുതു്. പേരുകൊണ്ടു തെററിപ്പോകരുതു്. എല്ലാത്തിനെയും അതാതുകൊണ്ടുതന്നെ പരീക്ഷിക്കുക; അതു ശരിയായി പ്രയോജനപ്പെടുമോ എന്നു നോക്കുക. ഏററവും പുരാതനമാണെന്നുകരുതി ഒരുമതം സ്വീകരിക്കരുതു്. ഏററവും പഴക്കമെന്നതു് അതിന്റെ പരമാൎത്ഥത്തിനു തെളിവല്ല. ചിലപ്പോൾ ഏററവും പഴകിയ വീടുകൾ പൊളിച്ചുകളകയും ഏററവും പഴകിയ വസ്ത്രങ്ങൾ മാററുകയും ചെയ്യേണ്ടതാണു്. യുക്തിക്കു യോജിക്കുമെങ്കിൽ ഏററവും പുതിയമാററം, മിന്നുന്ന മഞ്ഞുതുള്ളി കൊണ്ടു അലങ്കരിക്കപ്പെട്ട പുതിയ റോസാപ്പൂപോലെ

നല്ലതാണു്. ഏററവും പുതിയതാണെന്ന കാരണംകൊണ്ടു ഒരു മതം സ്വീകാൎയ്യമല്ല. കാലത്തിൻെറ പരീക്ഷയിൽ ജയിക്കാഞ്ഞാൽ പുതിയ സാധനങ്ങൾ പലപ്പോഴും ഏററവും നല്ലതായിരിക്കയില്ല. മനുഷ്യവംശത്തിൻെറ ഭൂരിപക്ഷം വിശ്വസിക്കുന്നുവെന്നകാരണം കൊണ്ടു ഒരുമതവും സ്വീകരിച്ചുകൂടാ. എന്തെന്നാൽ മനുഷ്യരിൽ ബഹുഭൂരിപക്ഷം ചൈത്താൻെറ മതത്തിൽ—അജ്ഞാനമതത്തിൽ—ആണു് പ്രായോഗികമായി വിശ്വസിക്കുന്നതു്. മനുഷ്യജാതിയിലെ വലിയ ഭൂരിപക്ഷം ഒരുകാലത്തു അടിമത്തത്തിൽ വിശ്വസിക്കയും, അതിനെ അനുകൂലിക്കയും ചെയ്തിരുന്നു. എന്നാൽ അതു അടിമത്തം ആവശ്യമാണെന്നുള്ളതിനു ഒരു തെളിവല്ല. തിരഞ്ഞെടുക്കപ്പെട്ട കുറച്ചുപേർമാത്രം വിശ്വസിക്കുന്നുവെന്ന കാരണംകൊണ്ടു ഒരു മതത്തിനെ വിശ്വസിക്കരുതു്; ചിലപ്പോൾ ആ മതം സ്വീകരിച്ച ചെറുന്യൂനപക്ഷം അന്ധതയിൽ തെററായി നയിക്കപ്പെട്ടിരിക്കാം. സകലതും സന്ത്യജിച്ച ഒരു സന്ന്യാസിയിൽനിന്നു വന്നതാണെന്ന ഹേതുവിനാൽമാത്രം അദ്ദേഹത്തിൻെറ മതം സ്വീകരിക്കരുതു്. എന്തെന്നാൽ എല്ലാം ത്യാഗംചെയ്ത അനേകം സന്ന്യാസിമാർ യാതൊന്നും അറിയാതെ വലിയ മതഭ്രാന്തരായി കാണപ്പെടുന്നു. രാജാക്കന്മാരിലോ ചക്രവൎത്തിമാരിലോനിന്നു വന്നുവെന്നുവെച്ചു് ഒരുമതം സ്വീകാൎയ്യമാകുകയില്ലാ; സാധാരണമായിത്തന്നെ രാജാക്കന്മാർ അധ്യാത്മദൃഷ്ട്യാ ദരിദ്രരാണു്. ഉന്നതസ്വഭാവഗുണം, ചാരിത്രം ഉള്ളവരിൽനിന്നു വന്നുവെന്നതുകൊണ്ടു ഒരു മതവും സ്വീകാൎയ്യമാകുന്നില്ല; എന്തെന്നാൽ അതിശ്രേഷ്ഠസ്വഭാവനന്മയുള്ളവർ പലപ്പോഴും സത്യം പ്രകാശിപ്പിക്കുന്നതിൽ ജയിക്കുന്നില്ല. ഒരു മനുഷ്യൻെറ മനനശക്തി സവിശേഷം ബലിഷ്ഠമായിരിക്കാം; അതുകൊണ്ടു് അവനു് മനനക്രിയാപദ്ധതി അറിയാമെന്നു വരുന്നില്ല. ഇതാ! ഒരു ചിത്രകാരൻ! അവൻ നിങ്ങൾക്കു ഭംഗിയും, കൌതുകവും, രസവും തരുന്ന ഒരു ചിത്രപ്പണി ചെയ്തുതരുന്നു. എന്നാൽ അയാൾ ലോകത്തിലേക്കും വൃത്തികെട്ടവൻ ആയേയ്ക്കാം. വളരെ കുരൂപികളായ പലരും മനോഹരസത്യങ്ങൾ പ്രചരിപ്പിച്ചിട്ടുണ്ടു്. സോക്രട്ടീസും അത്തരം ഒരാളായിരുന്നു. സർ ഫ്രാൻസിസ് ബേക്കൺ വളരെ സന്മാൎഗ്ഗചാരിയോ, ഒന്നാംതരം നടത്തക്കാരനോ അല്ലാതിരുന്നെങ്കിലും Novum Organum എന്ന അദ്ദേഹത്തിൻെറ ഗ്രന്ഥം ലോകത്തിനു നല്ലൊരു സമ്മാനമാണു്; ഉൽഗ്രഥനതൎക്കശാസ്ത്രപദ്ധതി അദ്ദേഹം അനുശാസിച്ചു. (Inductive Logic). അദ്ദേഹത്തിൻെറ തത്വശാസ്ത്രം മഹനീ

യമാണു്. വളരെ പ്രസിദ്ധനായ ഒരുവനിൽനിന്നു വന്നുവെന്നുള്ള കാരണത്താൽ ഒരുമതം വിശ്വസിച്ചുകൂടാ. സർ ഐസക്ക് ന്യൂട്ടൺ വളരെ സുപ്രസിദ്ധനായിരുന്നു; എന്നാൽ അദ്ദേഹത്തിന്റെ പ്രകാശപ്രസരണതത്വം (Emissary Theory of Light) അബദ്ധമാണു്; അദ്ദേഹത്തിന്റെ Fluxious Method ലീബ്നിട്സിന്റെ Differential system വരെ എത്തുന്നില്ല. ഒരു സാധനം സ്വീകരിക്കുന്നതും, ഒരു മതം വിശ്വസിക്കുന്നതും അതിന്റെ സ്വന്തഗുണദോഷം പരീക്ഷിച്ചു നോക്കിയിട്ടുവേണം. നിങ്ങൾ സ്വയം നേരിട്ടു പരീക്ഷിക്കുക; നിരൂപണം ചെയ്യുക. നിങ്ങളുടെ സ്വാതന്ത്ര്യം ബുദ്ധനോ, യേശുവിനോ, മുഹമ്മദിനോ, കൃഷ്ണനോ വിററുകളയരുതു്. ബുദ്ധൻ അങ്ങിനെ ശാസിക്കയോ, ക്രിസ്തു ഇങ്ങിനെ ശാസിക്കയോ, മുഹമ്മദു മറെറാരുവിധം ശാസിക്കയോ ചെയ്തുവെങ്കിൽ, അതെല്ലാം അവൎക്കു നല്ലതും ശരിയും ആയിരുന്നു; അവർ അവരുടെ കാലങ്ങളിലാണു് ജീവിച്ചതു്. അവർ അവരുടെ പ്രശ്നങ്ങൾ പഠിച്ചു സമൎത്ഥരായി. അവർ അവരുടെ ബുദ്ധികൊണ്ടു തീരുമാനിച്ചു; അതെല്ലാം അവർ മനോഹരമായി ചെയ്കയും ചെയ്തു. എന്നാൽ നിങ്ങൾ ഇന്നാണു് ജീവിക്കുന്നതു്; നിങ്ങൾക്കു തന്നത്താൻ സംഗതികളെ ന്യായീകരിക്കയും വിമൎശിക്കയും പരിശോധിക്കയും ചെയ്യേണ്ടതുണ്ടു്. സ്വതന്ത്രരാവുക! എല്ലാത്തെയും നിങ്ങളുടെ സ്വന്തം പ്രകാശംകൊണ്ടു നോക്കാൻതക്കവിധം സ്വതന്ത്രരായി ഭവിക്കുക! നിങ്ങളുടെ പൂൎവ്വികന്മാർ ഒരുമതം വിശ്വസിച്ചിരുന്നുവെങ്കിൽ, അതു വിശ്വസിച്ചതു അവൎക്കു പക്ഷേ നന്നായിരുന്നു; എന്നാൽ ഇപ്പോൾ നിങ്ങളുടെ മോചനം നിങ്ങളുടെ സ്വന്തം കാൎയ്യമാണു്; നിങ്ങളുടെ മുക്തി നിങ്ങളുടെ പൂൎവ്വികന്മാരുടെ കാൎയ്യമല്ല. അവരെ രക്ഷിക്കയോ, രക്ഷിക്കാതിരിക്കയോ ചെയ്ത ഒരുമതം അവർ വിശ്വസിച്ചിരിക്കാം. എന്നാൽ നിങ്ങൾക്കു നിങ്ങളുടെ സ്വന്തം അഭ്യുന്നതിക്കു ശ്രമിക്കേണ്ടതുണ്ടു്. നിങ്ങളുടെ മുമ്പിൽ വരുന്നതെല്ലാം അങ്ങിനെ തന്നെ പരിശോധിക്കുക സ്വാതന്ത്ര്യം വിടാതെ തന്നത്താൻ പരീക്ഷിക്കുക പൂൎവ്വികൎക്കു പക്ഷേ ഒരുമതമേ കാണിച്ചുകൊടുക്കപ്പെട്ടിരുന്നുള്ളൂ. നിങ്ങൾക്കു സകലവിധ സത്യവും, മതവും, തത്വജ്ഞാനവും, സയൻസും പ്രദൎശിക്കപ്പെടുന്നു. നിങ്ങളുടെ മുമ്പിൽ പ്രദൎശിക്കപ്പെടുന്നതുകൊണ്ടു നിങ്ങളുടെ പൂൎവ്വികരുടെ മതം നിങ്ങളുടെ മതമാകുമെങ്കിൽ, നിങ്ങളുടെ മുമ്പേ പ്രസംഗിക്കപ്പെടുന്ന ബുദ്ധമതവും, പ്രകടിപ്പിക്കപ്പെടുന്ന വേദാന്തവും നിങ്ങളുടെ മതങ്ങൾ ആകുന്നതാണു്.

സത്യം ആക്കും സ്വായത്തമായ സ്വത്തല്ല. സത്യം യേശുവിൻെറ സ്വന്തസ്വത്തല്ല. നാം അതിനെ ക്രിസ്തുവിൻെറ പേരിൽ പ്രസംഗിക്കേണ്ടതില്ല. സത്യം ബുദ്ധൻെറ സ്വന്തവകയല്ല; അതു ബുദ്ധൻെറ പേരിൽ പ്രസ്താവിക്കപ്പെടണമെന്നില്ല; അതു മുഹമ്മദിൻെറ പ്രത്യേക വകയൊന്നുമല്ല; അതു കൃഷ്ണൻെറയോ ആരുടേയുമോ പ്രത്യേക സമ്പാദ്യമൊന്നുമല്ല. അതു എല്ലാവരുടെയും വകയാണു്. വേറാരെങ്കിലും സൂര്യൻെറ പ്രകാശത്തിൽ മുമ്പു ആറാടിയിരുന്നുവെങ്കിൽ, സൂര്യരശ്മിയിൽ കാഞ്ഞിരുന്നുവെങ്കിൽ നിങ്ങൾക്കും ഇന്നതു് ചെയ്യാം. ഉറവകളിലെ ശുദ്ധജലം മുമ്പാരെങ്കിലുംകുടിച്ചിരുന്നാൽ, നിങ്ങൾക്കും ഇന്നു് അതു് ആസ്വാദിക്കാവുന്നതാണു്. എല്ലാമതങ്ങളോടും നിങ്ങൾ ഈ മനഃസ്ഥിതിയോടുകൂടി പെരുമാറണം. അയൽക്കാരുടെ പക്കൽനിന്നു അവരുടെ ലൌകികസ്വത്തുക്കളെ ഇല്ലായ്മചെയ്യാൻ ആരും ഹൃദയത്തിൽ സംശയിക്കാറില്ല. എന്നാൽ നമ്മുടെ അയൽക്കാർ ലോകസമ്പത്തുകളെക്കാൾ എത്രയോ ഉത്തമമായ ആത്മീയധാർമ്മികനിധികൾ പരിപൂർണ്ണമനസ്സോടെ നമുക്കു തരുമ്പോൾ നാം അവയെ തട്ടിനീക്കിക്കളയുന്നതു് അത്ഭുതമായിരിക്കുന്നില്ലയോ? നാം അവയെ സാഹ്ലാദം സ്വീകരിക്കാതെ അവരോടു യുദ്ധത്തിനു കേറിനില്ക്കുന്നതു് ആശ്ചര്യമല്ലയോ? രാമൻ നിങ്ങൾക്കു വേദാന്തം കൊണ്ടുവന്നുതരുന്നു; നിങ്ങളെ വേദാന്തികളെന്നു വിളിച്ചുരസിക്കാനല്ല അതു്. ഒരിക്കലും അല്ല. അതെല്ലാം എടുത്തു ഭക്ഷിച്ചു് ദഹിപ്പിക്കുക; അതു നിങ്ങളുടെ സ്വന്തമാക്കുക. നിങ്ങൾക്കിഷ്ടമാണെങ്കിൽ അതിനെ ക്രിസ്തുമതമെന്നു വിളിക്കാം. പേരൊന്നും നമുക്കു സാരമില്ല. ബൈബിളിൽ മാത്രമല്ല, പുരാതനമതങ്ങളിൽ മിക്കതിലും മാത്രമല്ല, തത്വശാസ്ത്രത്തിൻെറയും സയൻസിൻെറയും ഏററവും ആധുനികമായ ഗ്രന്ഥങ്ങളിൽപോലും കാണപ്പെടുന്ന മതമാണു് രാമൻ ഇവിടെ ആനയിക്കുന്നതു്. തെരുവുകളിൽ കാണപ്പെടുന്നതും, വൃക്ഷദലങ്ങളിൽ എഴുതപ്പെടുന്നതും, ചോലകളും അരുവികളും ജപിക്കുന്നതും, മന്ദവാതങ്ങൾ മൂളുന്നതും, നിങ്ങളുടെ സിരകളിലും ധമനികളിലും സ്പന്ദിക്കുന്നതും ആയ ഒരു മതമാണു് രാമൻ കൊണ്ടുവരുന്നതു്. ഇതു് നിങ്ങളുടെ തൊഴിലുകളിലും, ഹൃദയങ്ങളിലും, സ്പർശിക്കുന്നതും, സംബന്ധിക്കുന്നതുമാണു്; ഒരു പ്രത്യേക ദേവാലയത്തിൽ മാത്രംപോയി പരിശീലിക്കേണ്ടതായ ഒരു മതമല്ലാ അതു്. നിങ്ങളുടെ ദൈനംദിനജീവിതത്തിൽ പ്രയോഗിച്ചു ജീവിക്കേണ്ടതും, അടുക്കളയിലും അടുപ്പിനരികെയും, സകലയിടത്തും ഉപയോഗിക്കേണ്ടതും ആയ ഒരു

മതമാണതു്. നമുക്കതിനെ വേദാന്തമെന്നു വിളിക്കണമെന്നില്ല. അതിനു വേറൊരു പേരുപറഞ്ഞാലും വിരോധമില്ല. വേദാന്തമെന്ന പദത്തിനു് വെറും പ്രാഥമിക സത്യം എന്നാണു് അർത്ഥം. സത്യം നിങ്ങളുടെ സ്വന്തമാണു്. അതു നിങ്ങളുടേതിനെക്കാൾ രാമനവകാശപ്പെട്ട സ്വന്തവകയൊന്നുമല്ല. നിങ്ങളുടേതിനെക്കാൾ അതു് ഹിന്ദുക്കൾക്കു കൂടുതൽ സ്വായത്തമൊന്നുമല്ല. അതാരുടെയും പ്രത്യേകസ്വത്തല്ല; എല്ലാവരും എല്ലാവസ്തുക്കളും അതിന്റെ വകയാണു്.

ഈ വേദാന്തം നമ്മുടെ മാർഗ്ഗത്തെ വളരെ ലഘുവും, നമ്മുടെ പരിശ്രമങ്ങൾ ജീവിതത്തിൽ ബഹുരസകരവും ആക്കുന്നതെങ്ങിനെയാണെന്നു നമുക്കു വഴിയേകാണാം. ഇന്നു നമുക്കു 'പ്രായോഗികവേദാന്തം'—മററുവിധം പറഞ്ഞാൽ 'വിജയത്തിന്റെ രഹസ്യം' എന്ന വിഷയം എടുക്കാം. വിജയരഹസ്യം വേദാന്തം നടപ്പിൽ വരുത്തുകയാണു്. പ്രായോഗികവേദാന്തം വിജയത്തിന്റെ രഹസ്യമാണു്. എല്ലാ സയൻസിനും അതിനനുരൂപമായ ഒരു കലാപദ്ധതിയുണ്ടു്. പ്രായോഗിക വേദാന്തം—സയൻസിനെക്കാൾ ഒരു കലാവിദ്യ എന്ന ഉപാധിയിൽ ഉള്ളവേദാന്തം—നമുക്കിന്നു പര്യാലോചിക്കാം.

"വേദാന്തം വിഷാദാത്മകത്വം പഠിപ്പിക്കുന്നു; അതു നിരാശതയും, മന്ദതയും, ആലസ്യവും ആണു് ശാസിക്കുന്നതു്" എന്നു ചില ആളുകൾ പറയുന്നു. ആ കൂട്ടരോടു രാമൻ അപേക്ഷിക്കുന്നതു് അവർ അവരുടെ യുക്തിവാദം അവരിൽതന്നെവെച്ചു കൊള്ളണമെന്നും, അവരുടെ ബുദ്ധി അന്യന്മാക്കു വിററുകളയരുതെന്നും ആണു്. അവരവരുടെ പക്കൽതന്നെ വെച്ചുകൊണ്ടു്, വേദാന്തശാസനങ്ങൾ ജീവനും, ഓജസ്സും, ഊർജ്ജിതവും, വിജയവും മററെന്തെങ്കിലും പ്രദാനം ചെയ്യുന്നുവോ എന്നു പരീക്ഷിക്കട്ടെ! കാണട്ടെ! ഭാരതീയർ അതിൻപ്രകാരം ജീവിക്കുന്നോ ഇല്ലയോ എന്നു ചോദിക്കേണ്ടാ. അതു് ഇൻഡ്യാക്കാരുടെ പ്രത്യേകസ്വത്തല്ലാ എന്നു രാമൻ തെളിച്ചുപറയുന്നു. അതു എല്ലാവരുടെയും സ്വത്താണു്. അതു നിങ്ങളുടെ ജന്മാവകാശമാണു്. പ്രയത്നശീലരായ അമ്മേരിക്കർ അതു അധികം ജീവിതത്തിൽ പ്രയോഗിക്കുന്നുണ്ടു്. അതിനാൽ അവർ അക്കാര്യത്തിൽ കൂടുതൽ വിജയശാലികൾ ആണു്. അമ്മേരിക്കരെപ്പോലെ ഇൻഡ്യാക്കാർ അതു നടപ്പിൽ വരുത്തി ജീവിക്കുന്നില്ല. അതിനാൽ ഇൻഡ്യാക്കാർ ഭൌതികദൃഷ്ട്യാ വളരെ പിന്നിൽ നില്ക്കുന്നു.

കൃത്രിമവ്യാഖ്യാനംകൊണ്ടു വിരൂപീകൃതമായ വേദാന്തമല്ലാ രാമൻ കൊണ്ടുവരുന്നതു്. പ്രകൃതിയുടെ ഉറവസ്ഥാനങ്ങളിൽ നിന്നുള്ള യഥാർത്ഥവേദാന്തം—പരിശുദ്ധവേദാന്തം രാമൻ അവ തരിപ്പിക്കുന്നു. നിങ്ങളുടെ യുക്തിയും, ബുദ്ധിശക്തിയും ഇവിടെ ഇതിൽ വേണ്ടതുപോലെ പ്രയോഗിച്ചു പരീക്ഷിക്കുക; അപ്പോൾ വേദാന്തം എന്തുമാത്രം വിസ്മയകരമാണെന്നും, ഏതു തുറകളിലാ യാലും അതു് നമ്മെ എങ്ങനെ വിജയശ്രീലാളിതരാക്കുമെന്നും, ഓരോരുത്തനും എന്തുമാത്രം എതിർത്താലും വേദാന്തമാർഗ്ഗത്തിൽ കൂടിത്തന്നെ സഞ്ചരിക്കാതെതരമില്ലെന്നും, വേദാന്തശാസന ങ്ങളെ നിശ്ചയമായും അനുസരിക്കേണ്ടിവരുമെന്നും നിങ്ങൾക്കു ബോദ്ധ്യമാകും.

വിജയരഹസ്യം നാനാമുഖമാണു്; ആ രഹസ്യത്തിനു ഉപാ ധികൾ ഉണ്ടു്. ഈ തത്വങ്ങളെ ഓരോന്നോരോന്നായിട്ടെടുത്തു് ഹിന്ദുമതഗ്രന്ഥങ്ങളിൽ പ്രസ്താവിക്കപ്പെടുന്ന വേദാന്തവുമായിട്ടു തിനു് എന്തു ബന്ധമുണ്ടെന്നു നമുക്കു പരിശോധിക്കാം.

## i. വിജയതത്വം—പ്രയത്നം.

പ്രവൃത്തി—കഠിനമായ അധ്വാനം—അനുസ്യൂതമായ പണി വിജയരഹസ്യമാണെന്നുള്ളതു പരസ്യമായ ഒരു രഹസ്യ മത്രെ.

"തകൃത്തുപണിയെടുക്കുക! തകൃത്തുവേലചെയ്യുക!"—ഇതാ ണു് ആദ്യത്തെ വിജയതത്വം. പ്രയത്നിക്കാതെ നിങ്ങൾ വിജയം പ്രാപിക്കയില്ല. "ജീവിതമത്സര"ത്തിൽ മടിയനായ മനുഷ്യൻ നശിക്കതന്നെചെയ്യും; അവൻ ജീവിക്കയില്ല; അവൻ മരിക്കും. വേദാന്തത്തിനെതിരായി അതിസാമാന്യേന കൊണ്ടുവരപ്പെടുന്ന ഒരു പ്രശ്നം ഇവിടെ കടന്നുവരുന്നു. വേദാന്തം പ്രകടിപ്പിക്കുന്നു. ആത്മാവിന്റെ—ജീവന്റെ—അനാസക്തിപരവും, അവ്യക്തി പരവും, പരിപാവനവും ആയ പ്രകൃതവും, അനുസ്യൂതമായ പ്രയത്നശീലവും തമ്മിൽ എങ്ങിനെ പൊരുത്തം സ്ഥാപിക്കാം? ദിവ്യസത്തയുടെ ശാന്തിയും സമാധാനവും അനുഭവിക്കുന്ന കാര്യം കൂടി അന്തർഭവിക്കുന്നതും, ത്യാഗംഉപദേശിക്കുന്നതും ആയ വേദാന്തം പ്രവൃത്തിരാഹിത്യവും അലസതയും പ്രചരിപ്പിക്കയല്ല യോ ചെയ്യുന്നതു്? പ്രവൃത്തിയുടെയും ത്യാഗത്തിന്റെയും സ്വഭാവ ത്തെപ്പററി ഭയങ്കരമായ ഒരു തെററിദ്ധാരണയാണു് ഈ പൂർവ്വ പക്ഷം ഉല്പാദിപ്പിച്ചിട്ടുള്ളതു്.

പ്രയത്നം എന്നാൽ എന്താണ്? വേദാന്തപ്രകാരം കഠിന മായ പണിയെന്നത് വിശ്രമമാണ്. ഇത് അന്യോന്യവിരുദ്ധ മായ ഒരു പ്രസ്താവനയത്രെ; നമ്മളെ നട്ടക്കിക്കളയുന്ന ഒരു പ്രസ്താവനയാണ്. "പണിവിശ്രമമാണ്"! യഥാർത്ഥപ്രവൃത്തി യെല്ലാം വിശ്രമമാണ്. ഇ[illegible]ണ് വേദാന്തം പ്രസംഗിക്കുന്നത്; പ്രഖ്യാപിക്കുന്നത്. ജോലിയുടെ മൂർദ്ധന്യത്തിൽ, അത്യുച്ചഭാവ ത്തിൽ ഇരിക്കുന്ന ഏററവും വലിയ ഉത്സാഹശാലിയായ ഒരു പ്രവർത്തകനെ പ്രത്യേകം സൂക്ഷിച്ചു പരിക്ഷിക്കുക. മററുള്ളവരുടെ നോട്ടത്തിൽ അവൻ അതികഠിനപ്രയത്നത്തിൽ ലയിച്ചിരിക്കുന്നു; എന്നാൽ അയാളുടെ സ്വന്തം നോട്ടത്തിൽ അയാളെ പരിശോ ധിക്കുക; അയാൾ ഒന്നും പ്രവർത്തിക്കുന്നില്ല. ദൂരത്തുനിന്നു കാണു ന്നവരുടെ ദൃഷ്ടിക്കു മഴവില്ലിൽ പല മനോഹരവർണ്ണങ്ങൾ കാണു കയും, അടുത്തുചെന്നു നോക്കിയാൽ അവിടെ ഒരുതരം വർണ്ണങ്ങളും കാണാതിരിക്കയും ചെയ്യുന്നില്ലേ? അതുപോലെതന്നെ ഒരു അത്യൂ ർജ്ജിതപ്രവർത്തകൻെറ സ്ഥിതിയും ഇരിക്കുന്നു. യുദ്ധത്തിലെ ഒരു വീരനായ ഭടൻ—നെപ്പോളിയനോ, വാഷിംഗ്ടണോ ആരെ ങ്കിലും ആകട്ടെ—അയാൾ യുദ്ധംചെയ്തുകൊണ്ടു തൻെറ ഏററവും ശക്തിമത്തായ നിലയിൽ നില്ക്കുമ്പോൾ അയാളെ നോക്കുക. ശരീരം സ്വമേധയാ പണിയെടുക്കുന്നു; മനസ്സു പ്രവൃത്തിയിൽ അത്രമാത്രം മഗ്നമായി "ഞാൻ പ്രവർത്തിക്കുന്നു" എന്ന ബോധം അയാൾക്കു തീരെ ഇല്ലാതെയാകുന്നു; അനുഭവിക്കുന്നതായി വിചാ രിക്കുന്ന ചെറിയ 'ഞാൻ'—അഹം എന്ന ഭാവന—തീരെ നശി ക്കുന്നു; മിടുക്കു നടിക്കുന്ന—അഭിമാനം നോക്കുന്ന—ചെറിയ 'ഞാൻ' തീരെ മറയുന്നു. ഇടവിടാതെയുള്ള ഒരു പ്രവൃത്തി അറിയാതെ നിങ്ങളെ അത്യുന്നതമായ ഒരു യോഗാവസ്ഥയി ലേയ്ക്കു നയിക്കുന്നു.

അത്യൂർജ്ജിതപ്രവൃത്തികൊണ്ടു ചെറിയ അഹംഭാവത്തിൻെറ —'ഞാൻ' എന്ന ചെറിയ നിലയുടെ മുകളിലേയ്ക്കു ഉയരണം എന്നു വേദാന്തം അനുശാസിക്കുന്നു. ശരീരവും മനസ്സും ഇടവി ടാത്ത പ്രവൃത്തിയിൽ അത്രമാത്രം നിമഗ്നമാക്കിവെച്ച്, ജോലി ചെയ്യുന്നു എന്ന ബോധംതന്നെ ഇല്ലാതെയാകുന്ന സ്ഥിതിയിൽ എത്തണം. ചെറിയ 'അഹ'ത്തിൻെറ—അഹങ്കാരത്തിൻെറ— ബോധത്തിനുയരെ ചെല്ലുമ്പോൾ—"ഞാൻ കവിതയെഴുതുന്നു" എന്ന വിചാരം ഇല്ലാതെയിരിക്കുമ്പോൾ—ആണ് ഒരു കവി ആവേശമഗ്നനെന്നു പറയപ്പെടാവുന്നത്. ഗണിതശാസ്ത്രത്തിലെ

ദുർഘടപ്രമേയങ്ങൾ ചെയ്യുന്ന പരിചയം സമ്പാദിച്ച ആരോടെങ്കിലും ചോദിച്ചാൽ, "ഞാനിതു ചെയ്യുന്നു" എന്ന ബോധം തീരെ പോയിരിക്കുമ്പോഴാണ്—അപ്പോൾ മാത്രമാണ്—പ്രമേയങ്ങൾക്കു പരിഹാരം കണ്ടു നിവർത്തിക്കുകയും, ദുർഘടങ്ങൾ നീങ്ങുകയും ചെയ്യുന്നതെന്ന് അയാൾ പറയും. ഒരുത്തൻ ഈ കൊച്ചു സത്തയ്ക്കു—"ഞാ"നിന്നു എത്രമാത്രം ഉയരെ ചെല്ലുന്നുവോ, അയാളുടെ പണി അത്രമാത്രം മഹത്തും മനോഹരവും ആയിത്തീരുന്നു.

ആത്മാർത്ഥവും കഠിനവും ആയ വേലചെയ്യുന്ന ശ്രമം മൂലം ചെറിയ ക്ഷുദ്രവ്യക്തിബോധത്തിൽ നിന്നുയർന്ന് യഥാർത്ഥമായ—വലിയ സത്തയായ ആത്മാവിൽ അഥവാ ഈശ്വരനിൽ—വേദാന്തമതപ്രകാരം അവർണ്ണനീയമായ യഥാർത്ഥതത്വത്തിൽ—സകലതും ലയിക്കണമെന്ന് ഇങ്ങിനെ വേദാന്തം പഠിപ്പിക്കുന്നു. ഒരു ചിന്തകനോ, തത്വജ്ഞാനിയോ, കവിയോ, സയൻസുകാരനോ തൊഴിലാളിയോ ആരായാലും അവൻ സ്വയം ഒരു വക ശൂന്യാവസ്ഥയിലേയ്ക്കു ലയിക്കയും, വ്യക്തിബോധത്തിന്റെ കണികപോലും ശേഷിക്കാത്തവിധം അത്രയ്ക്കു ത്യാഗോച്ചാവസ്ഥകളിലേയ്ക്കു ഉയരുകയും, വേദാന്തം അനുഷ്ഠാനത്തിൽ അനുഭവിക്കയും ചെയ്യുമ്പോൾ—അപ്പോൾമാത്രം ഗായകാചാര്യനായ ഈശ്വരൻ അവന്റെ ശരീരവും മനസ്സും ആകുന്ന സംഗീതയന്ത്രങ്ങൾ തന്റെ സ്വന്തം കയ്യിൽ എടുത്തു് അതിമോഹനമായ ചലനങ്ങൾ, സുമധുരസ്വരങ്ങൾ—അതിരമണീയ രാഗങ്ങൾ—അവനിൽനിന്നു പുറപ്പെടുവിച്ചു തുടങ്ങുന്നു. ജനങ്ങൾ പറയുന്നു:— "ഹാ! അവൻ അപ്പോൾ ആവേശത്തിൽ സമ്പൂർണ്ണം മഗ്നനായിരുന്നു". എന്നാൽ വാസ്തവത്തിൽ അവനിൽ "അവൻ" എന്നോ, "ഞാൻ" എന്നോ ഉള്ള ബോധമില്ല. അവന്റെ നിലയിൽ നിന്നു നോക്കിയാൽ പ്രവർത്തിക്കയോ, ആസ്വദിക്കയോ യാതൊന്നും തന്നെയില്ല. ഇതാണ് പ്രായോഗികജീവിതത്തിൽ വേദാന്തം അനുഭൂതമാകുന്നതു്, സാക്ഷാൽക്കരിക്കുന്നതു്. അറിയാതെതന്നെ വേദാന്തം അനുഷ്ഠാനത്തിൽ കൊണ്ടുവരുന്നതിൽ നിന്നു സകല വിജയങ്ങളും പ്രവഹിക്കുന്നു.

വേദാന്തപരമായ യോഗാവസ്ഥ പ്രാപിക്കുന്നതിന് വനങ്ങളിൽ പോയിരിക്കുകയോ, അസാധാരണ സാധനാചര്യകൾ അന്വേഷിക്കയോ ചെയ്യേണ്ട ആവശ്യമൊന്നും ഇല്ല. നിങ്ങൾ യോഗത്തിന്റെ ജനകനായ പരമശിവൻ തന്നെയാണ്; നിങ്ങൾ ഊർജ്ജിതപ്രവൃത്തിയിൽ ലയിക്കയും പരിശ്രമമഗ്നനാകുകയും

ചെയ്യുമ്പോൾ നിങ്ങൾ ശിവൻ തന്നെയാണു്. വേദാന്തശാസന പ്രകാരം നിങ്ങൾക്കുള്ള യഥാൎത്ഥചൈതന്യം ശരീരമല്ല; ഈ സത്യം പ്രയോഗത്തിൽ അനുഭവിക്കയും. അത്യൂൎജ്ജിതശ്രമ[illegible] നിങ്ങളുടെ ശരീരവും മനസ്സും നിങ്ങൾക്കു ഇല്ലെന്ന [illegible] ത്തിരുകയും ചെയ്യുമ്പോൾമാത്രം നിങ്ങൾ പ്രഭാവത്തിന്റെ ഉച്ചകോടിയിൽ എത്തുന്നുവെന്നു നിങ്ങൾ ഇപ്പോൾ കാണുന്നില്ലയോ?

വേലചെയ്യുകയെന്നാൽ എന്താണെന്നു ഒരു വിളക്കുകൊണ്ടോ, ദീപംകൊണ്ടോ ദൃഷ്ടാന്തം കാണിച്ചു തെളിയിക്കാം. ഒരു ഗ്ലാസു വിളക്കോ എണ്ണവിളക്കോ എടുക്കുക. പ്രകാശം പ്രഭാവോജ്ജ്വലവും, ഭാസുരവും, മനോഹരവും ആകൎഷകവും ആകുന്നു. വിളക്കിനു തിളക്കവും, മഹാത്മ്യവും കൊടുക്കുന്നതു് എന്താണു്? ഇടവിടാതെയുള്ള പ്രയത്നംകൊണ്ടു അഹങ്കാരത്തെ നിഷേധിക്കുന്നു എന്നുള്ളതാണു് അതു്. വിളക്കു എണ്ണയും തിരിയും ലാഭിക്കുവാൻ ശ്രമിക്കട്ടെ! അപ്പോൾ ഇരുട്ടും തോൽവിയും, അപജയവും ഉണ്ടാകുന്നു. വിജയം വേണമെങ്കിൽ വിളക്കു കത്തണം. അതിന്റെ എണ്ണയും തിരിയും ലാഭിക്കരുതു്. ഇതാണു് വേദാന്തവും പ്രഖ്യാപിക്കുന്നതു്. നിങ്ങൾക്കു ജയമുണ്ടാകുവാൻ, നിങ്ങൾക്കു ഐശ്വൎയ്യം വളരുവാൻ, നിങ്ങൾ നിങ്ങളുടെ പ്രവൃത്തികൾ മുഖേന, നിങ്ങളുടെ ദൈനംദിനജീവിതം മുഖേന, നിങ്ങളുടെ ശരീരവും മാംസപേശികളും എരിച്ചു് പ്രയത്നം ആകുന്ന അഗ്നിയിൽ ദഹിപ്പിക്കണം. നിങ്ങൾ അവയെ ഉപയോഗിക്കണം. ദേഹവും മനസ്സും നിങ്ങൾ ജ്വലിപ്പിക്കണം; ദഹിക്കുന്ന സ്ഥിതിയിൽ നിൎത്തണം; കുരിശിൽ തറയ്ക്കണം. പ്രവൎത്തിക്കുക! പണിചെയ്യുക! അപ്പോൾ നിങ്ങളിൽക്കൂടി വെളിച്ചം പ്രകാശിക്കും. നിങ്ങളുടെ എണ്ണയും തിരിയും ദഹിക്കുന്നതുമാത്രമാണു് സകലജോലിയും. മററുവിധം പറഞ്ഞാൽ, ദേഹവും മനസ്സും വെറും മായാപദാൎത്ഥങ്ങളാക്കുന്നതു്—നിങ്ങളുടെ സ്വന്തബോധാവസ്ഥയിൽ നിന്നു നോക്കുമ്പോൾ പ്രായോഗികമായി അതുകളെ ശൂന്യമാക്കുകയാണതു്. വേറൊന്നുമല്ലാ പ്രയത്നം; അവയ്ക്കുമുകളിലേയ്ക്കുയരുക! അതാണു് അധ്വാനം.

അതിനുമുകളിൽ പൊങ്ങിക്കയറിനില്ക്കുമ്പോഴാണു് യഥാൎത്ഥ പ്രയത്നമെല്ലാം സാധ്യമാകുന്നതു്. മഹാനായ അക്ബർ എന്ന ഒരു കിഴക്കെ ഇൻഡ്യൻ ചക്രവൎത്തിയുടെ മുമ്പിൽ രണ്ടു ധീരന്മാരായ ഹിന്ദുപടയാളിസഹോദരന്മാർ ഒരിക്കൽ ഹാജരായി; അവരെ അവിടെ ഉദ്യോഗത്തിൽ നിയമിക്കണമെന്നു അവർ

...നിനോട്ട് അപേക്ഷിച്ചു. അവക്ക് എന്തു യോഗ്യതയാ ...ഹൃത്തി അവരോട് ചോദിച്ചു. തങ്ങൾ വീരയോ ദ്ധ... ...റിയിച്ചു. അവരുടെ ധീരതയ്ക്കു തെളിവു... ...ക്രഹം അവരോട് ആജ്ഞാപിച്ചു. അക്ബറിന്റെ സദസ്സിൽ അവർ പരസ്പരം അഭിമുഖമായി നിന്നു. അവരുടെ നിശിതവും മനോഹരമായിമിന്നുന്നതും ആയ കുന്തങ്ങൾ പെട്ടെന്നു മിന്നൽപിണർപോലെ പുറത്തുചാടി. ഓരോരുത്തനും തന്റെസഹോദരന്റെനെഞ്ചിൽ കുന്തമുനവെച്ചു. ആഹ്ലാദപൂർവ്വം, ആനന്ദപൂർണ്ണരായി അവർ പരസ്പരം കുന്തങ്ങൾ കുത്തിക്കയററി. അവരുടെ കൈകൾ ഉറച്ചുനിന്നു. കുന്തങ്ങൾ ശരീരങ്ങളിൽ തറഞ്ഞുകയറി; യാതൊരിളക്കവും മടിയും കൂടാതെ അവർ അന്യോന്യം അടുത്തു; സംശയമില്ല; സംഭ്രമമില്ല. അവരുടെ ആത്മാക്കൾ സ്വർഗ്ഗത്തിൽ ഐക്യം പ്രാപിച്ചു; അവരുടെ ശരീരങ്ങൾ ഭൂമിയിൽ സമ്മേളിച്ചു; രക്തം പ്രവഹിച്ചുകൊണ്ടു് അതുകൾ നിലത്തുപതിച്ചു. ഇങ്ങിനെ അവരുടെ ധീരതയ്ക്കു അവർ വളരെ അത്ഭുതകരമായ ഒരു തെളിവു് അക്ബറിനു കൊടുത്തു. അഹങ്കാരപ്രദ്യോതകനായ തൊഴിൽക്കാരൻ ഹോമിക്കപ്പെട്ടാൽ മാത്രമേ യഥാർത്ഥമായ ജോലി സാദ്ധ്യമാകൂ എന്നുള്ളതിനു ഇതൊരു ദൃഷ്ടാന്തമാണു്. തേനീച്ചകൾ അവയുടെ കുത്തുകളോടുകൂടി ജീവൻതന്നെ പണയപ്പെടുത്തുന്നു. പ്ലേറേറാ പറയുന്നു:—"തന്നെത്താൻ നാഥനായിരിക്കുന്ന—തന്റെ സ്വന്തം അധിപതിയായിരിക്കുന്ന മനുഷ്യൻ കവിതയുടെ കവാടങ്ങളിൽ ചെന്നു വൃഥാമുട്ടുന്നു."

ഇങ്ങിനെ സകല അഭിവൃദ്ധിയും വിജയവും വേദാന്തം നടപ്പിൽ വരുത്തി ജീവിക്കുന്നതിൽ നിന്നുണ്ടാകുന്നു. തുടർച്ചയായ ജോലി—ഇടവിടാതെയുള്ള പണി ഈ ലോകത്തിലെ മനുഷ്യനു് പരമോന്നതമായ ഒരു യോഗാവസ്ഥയാണു്. നിങ്ങൾ നിങ്ങൾക്കു തന്നെത്താൻ ഒരു പ്രവർത്തകനല്ലാതെയാകുമ്പോൾ നിങ്ങൾ എററവും വലിയ ഒരു പ്രവർത്തകനായിത്തീരുന്നു.

പിന്നെയും, ഏതു നിലയിലും, ഭാവത്തിലും ഇരിക്കുമ്പോഴാണു് വിജയകരമായ പ്രയത്നം നമുക്കു നിസർഗ്ഗജമായി സിദ്ധമാകുന്നതു്? "വേലചെയ്യുക, വേലചെയ്യുക!" എന്നു എളുപ്പം പറയാൻ കഴിയും; എന്നാൽ വേലചെയ്യുക വളരെ കഠിനമാണു്. എല്ലാവർക്കും എററവും വലിയ ചിത്രകാരനാകാൻ മോഹമുണ്ടു്. എല്ലാവർക്കും വലിയ ഗായകൻ—ഭാഗവതർ—ആകണം.

എന്നാൽ എല്ലാവരും അവരുടെ ആഗ്രഹംപോലെയൊന്നും ആകുന്നില്ല. അകർമ്മത്തിലേയ്ക്ക—അലസതയിലേയ്ക്ക നിങ്ങളെ തള്ളിവിടുന്നതു് എന്താണു്? കർമ്മംചെയ്യുന്നതു് നിങ്ങൾക്കു ഹൃദ്യവും, ആസ്വാദ്യവും ആക്കുന്നതു എന്താണു്? പലപ്പോഴും പണിയെടുക്കാനാഗ്രഹിക്കുമ്പോൾ നിങ്ങൾക്കതു കഴിയുന്നില്ലെന്നു നിങ്ങൾ കണ്ടിട്ടില്ലയോ? ചിലപ്പോൾ, നേരെമറിച്ചു്, നിങ്ങൾക്കു് പണിയെടുക്കാൻ ഇഷ്ടമില്ലെങ്കിലും ഒന്നാന്തരം പണിചെയ്യുന്നതു് നിങ്ങൾ കണ്ടിട്ടില്ലേ? നിങ്ങളുടെ പ്രവൃത്തിശക്തിയെ ഭരിക്കുന്നു ഉയന്ന ഏതാണ്ടൊന്നു് ഉണ്ടെന്നു നിങ്ങൾ ശ്രദ്ധിച്ചുനോക്കിക്കണ്ടിട്ടില്ലയോ? എത്രയോ തവണ മനുഷ്യൻ കാലത്തെ എഴുന്നേററു പ്രകൃതിക്കു പൂർണ്ണമായിയോജിച്ചു, അവണ്ണനീയമായ ഒരു വിശിഷ്ടഭാവത്തിൽ താൻ നില്ക്കുന്നതായി സ്വയം കണ്ടിട്ടുണ്ടു്? അവൻ പേനാ കയ്യിൽ എടുക്കുന്നു; ഉടനെ അതു മുഖേന രമണീയമായ കവിതയോ തത്വജ്ഞാനമോ ഒഴുകുന്നു. ഭംഗിയേറിയ ചിത്രമെഴുതാൻ ഒരു ചിത്രകാരൻ ഉത്സാഹിക്കുന്നു; എന്നാൽ എത്ര കഷ്ടപ്പാടുകഴിച്ചിട്ടും അയാൾക്കു അതു സാധിക്കുന്നില്ല. ഒരു ദിവസം പ്രഭാതത്തിൽ അയാൾ ഉണന്നു് ഏതാണ്ടൊരു ആവേശത്തിൽപെട്ടവനെപ്പോലെ സ്വയം കാണുകയും, അപ്പോൾ അത്യാകഷകമായ കലാവിശേഷങ്ങൾ സൃഷ്ടിക്കയും ചെയ്യുന്നു. അങ്ങിനെയല്ലയോ?

ഇങ്ങിനെ നിങ്ങളുടെ കമ്മശക്തികളെയെല്ലാം അത്യുത്തമ നിലയിൽ പ്രതിഷ്ഠിക്കുന്ന ഉന്നതമായ ഏതാണ്ടൊന്നുണ്ടെന്നു നിങ്ങൾ കാണുന്നു. ആ ഉയന്ന നിലയെ നിങ്ങൾ വേണ്ടതു പോലെ പ്രയോജനപ്പെടുത്താമെങ്കിൽ നിങ്ങൾക്കെല്ലായ്പ്പോഴും നിങ്ങളുടെ ഉൽകൃഷ്ടനിലയിൽ നില്ക്കാം; നിങ്ങളുടെ കൈകൾ മുഖേനയുള്ള ജോലി പരിപൂർണ്ണമായും ഏററവും മനോഹരമായും ഭവിക്കും. ആ ഉന്നതനിലയും മഹത്തായ രഹസ്യവും വേദാന്തം നിങ്ങളുടെ മുമ്പിൽവെച്ചുതരുന്നു. ജഗന്മണ്ഡലത്തോടു പരിപൂർണ്ണമായിട്ടുള്ള യോജിപ്പു്, ഈശ്വരത്വത്തോടു സമ്പൂർണ്ണമായിട്ടുള്ള ഐക്യം, നിങ്ങളിലുള്ള ആത്മാവോടും ദൈവത്തോടും അനുഷ്ഠാനപരമായി സമ്മേളിച്ചു ജീവിക്കുക, താഴ്ന്ന ചെറിയ "അഹം" ബോധത്തിനും, സ്വാർത്ഥപരമായ കാമങ്ങൾക്കും ഉയരെ കടന്നുനില്ക്കുക—ഇത്രമാത്രമല്ലാതെ വേറൊന്നുമല്ലാ അതു്. നിങ്ങളിലെ സകല വെളിച്ചത്തിൻെറയും, ഓജസ്സിൻെറയും രഹസ്യം സ്വയം പ്രയോജനപ്പെടുത്തുന്നതുകൊണ്ടു നിങ്ങളുടെ കർമ്മങ്ങൾ അത്യാശ്ചര്യജനകമായി ഭവിക്കുന്നു.

ഒരു കലാകാരനോ, ചിത്രമെഴുത്തുകാരനോ തെരുവിലേയ്ക്കു ഇറങ്ങുന്നു; അവിടെ അയാൾ പല മുഖങ്ങളും കാണുന്നു. ഒരാളുടെ കണ്ണുകൾ അയാളെ ആകർഷിക്കുന്നു; മനസ്സറിയാതെതന്നെ ആ കണ്ണുകളെ പററിയുള്ളബോധം അയാളുടെ ഉള്ളിൽ പതിഞ്ഞു സംഗ്രഹിക്കപ്പെടുന്നു. അയാൾ മററൊരുത്തനെ കണ്ടു് അവന്റെ താടിയാൽ വശീകരിക്കപ്പെടുന്നു. ആ താടിയും അയാൾ ഉള്ളിൽ രേഖപ്പെടുത്തി സൂക്ഷിക്കുന്നു. കണ്ണുകൾ ഒരാളോടു സമ്പാദിച്ചു; താടി മററൊരാളോടു തട്ടിയെടുത്തു. മൂന്നാമനൊരാൾ ഒരു ചിത്രം വാങ്ങാൻ തന്റെ ചിത്രശാലയിൽവന്നു. ഒരു ചിത്രം ആ മനുഷ്യനു് അയാൾ വില്ക്കുകയും അവൻ അതുകൊണ്ടുപോകയും ചെയ്തു. തന്റെ തലമുടി ചിത്രകാരന്റെ ഉള്ളിൽകൊടുത്തും വെച്ചാണു് താൻ പോയതെന്നു ആ അന്യൻ അറിയുന്നില്ല. വേറൊരാൾ വന്നു ചിത്രക്കാരനെക്കൊണ്ടു എന്തോ ഒരു ജോലി ചെയ്യിക്കാൻ ആവശ്യപ്പെട്ടു; ചിത്രക്കാരൻ അയാൾക്കു ആ ജോലി ചെയ്തുകൊടുത്തു; എന്നാൽ ആ വിദ്വാനോടു വിശേഷപ്പെട്ട ചെവികൾ ചിത്രകാരൻ സമ്പാദിച്ചു.

ഇങ്ങനെ തന്റെ മനസ്സറിയാതെ, അവ്യക്തിപരമായിട്ടു്, ചിത്രകാരന്റെ മനസ്സു വേലചെയ്യുന്നു. അയാൾ കണ്ണും, താടിയും, മൂക്കും എല്ലാം ഇങ്ങിനെ സ്വായത്തമാക്കുമ്പോൾ, അന്യരോടു കരസ്ഥപ്പെടുത്തുമ്പോൾ, താനിങ്ങനെ സമ്പാദിച്ചുകൊണ്ടിരിക്കുന്നുവെന്ന ഒരു ബോധത്തിൽ അയാൾ ജീവിക്കുന്നില്ല; എന്നാൽ അവ്യക്തിപരമായി നിർബ്ബോധമായി ഈ ജോലിനടക്കുന്നു. കുറെ നാൾ കഴിഞ്ഞു് ഈ ചിത്രകാരൻ തന്റെ ചിത്രാലയത്തിൽ ക്യാൻവാസിന്റെ—ചിത്രത്തുണിയുടെ—മുമ്പിൽ ഇരിക്കുന്നു. അത്യാകർഷകമായ ഒരു പടം അയാൾക്കു് എഴുതണം; അവിടെ ഒരാളിന്റെ കണ്ണും, വേറൊരാളിന്റെ ഭംഗിയേറിയ മൂക്കും, മററൊരാളിന്റെ ആകർഷകമായ തലമുടിയും—ഇതുകളെല്ലാം ഒരു പടത്തിലേയ്ക്കു സംയോജിപ്പിക്കുവാൻ അയാൾക്കു കഴിയുന്നു. ചിത്രകാരൻ അപ്പോൾ അതിവിശേഷമായ ഒരു പടം നിർമ്മിക്കുന്നു. കണ്ണുമുതലായതൊക്കെ ആരിൽനിന്നെടുത്തോ അവരെക്കാളൊക്കെ ഈ പടം ശ്രേഷ്ഠതരവും ആയിരിക്കുന്നു. എങ്ങിനെയാണു് ഈ സുന്ദര ചിത്രം ഉണ്ടായതു്? ഈ പദാർത്ഥം വെറും വ്യക്തിപരമായ ഒരു ജോലിയുടെ ഫലമാണോ? അല്ല; ഈ പണി വെറും തുച്ഛനായ ചെറുപുരുഷന്റെ പണിയല്ല. ഈ ജോലിയെല്ലാം അഹമ്മതി നിറഞ്ഞ, സ്വാർത്ഥപരമായ "ഞാൻചെയ്യുന്നു" എന്ന ബോധ

ത്തോടുകൂടിയ നിലയിൽ ഉള്ള നിറംകലർത്താതെ തുടർച്ചയായി ഒരു സവിശേഷസ്വതന്ത്രപദത്തിൽ ജീവിച്ചതുകൊണ്ടുണ്ടായതാണു്. ചിത്രകാരൻ ദ്വേഷം, കാമം—(പലപ്പോഴും പ്രേമം എന്നു തെററായിപ്പറയുന്നതു്) എന്നിതുകളിൽ നിന്നുള്ള ശല്യം സഹിക്കയാണെങ്കിൽ, അയാളുടെ ഹൃദയമാകുന്ന വാച്ചിനു ഒരു തരം അയസ്കാന്തശക്തി ബാധിക്കയും, അതു ശരിയായി ജോലി ചെയ്യുന്ന ക്രമത്തിലല്ലാതെ ആവുകയും ചെയ്യുന്നു; അയാൾ വഴി തെററി നിലംപതിച്ചു പോകുന്നു. അവ്യക്തിപരമായ—പുരുഷപരമല്ലാത്ത—അയാളുടെ നില നശിച്ചുപോകുന്നു. സ്വാർത്ഥത്തിലേയ്ക്കു്‌ അയാൾ ആകർഷിക്കപ്പെടുന്നു. പ്രശാന്തഗംഭീരഭാവം അസ്തമിക്കുന്നു. സർവ്വശക്തിയുമായിട്ടുള്ള ബന്ധത്തിൽ അയാളെ നിലനിർത്തുന്ന വേദാന്തചൈതന്യം നശിച്ചു് അതിനുപകരം ഒരുവക ഹ്രസ്വമായ—പരിമിതമായ—ആസക്തിയോ വെറുപ്പോ അതിന്റെ സ്ഥാനത്തു സ്ഥലംപിടിക്കുന്നു; ആ മനുഷ്യനിലോ, ഈ മനുഷ്യനിലോ നിന്നു നല്ലപ്രകൃതങ്ങൾ സംഗ്രഹിക്കാനുള്ള അവ്യക്തിപരമായ ജോലിചെയ്യാൻ ചിത്രകാരന്റെ മനസ്സിനു സാധിക്കുന്നില്ല. പ്രായോഗികവേദാന്തം അപ്രത്യക്ഷമായ്തീരുന്നു. അത്യുത്തമകലാനിർമ്മാണത്തെ സഹായിക്കുന്ന ഉൽകൃഷ്ടശക്തി അതോടുകൂടി പൊയ്പോകുന്നു.

നിങ്ങളുടെ പണി എത്രയധികം അവ്യക്തിപരമാകുന്നുവോ, "ഞാൻ ഇതു ചെയ്യുന്നു" എന്ന ബോധത്തിനു് അതു എത്രമാത്രം ഉയർന്നുനില്ക്കുന്നുവോ, സ്വായത്തമാകുന്ന "എന്റേതു്" എന്നു ചിന്തിക്കുന്ന ആ ചൈതന്യം എത്രമാത്രംനിങ്ങൾ ത്യജിക്കുന്നുവോ, സമ്പാദിക്കാനും സൌജന്യസിദ്ധിക്കും മോഹിക്കുന്ന ചൈതന്യം എത്രകണ്ടു നിങ്ങൾ പിന്നിലാക്കുന്നുവോ, അയഥാർത്ഥമായി മായികമായ വ്യക്തിത്വത്തെ എത്രമാത്രം നിങ്ങൾ നിഷേധിക്കുന്നുവോ, അത്രയ്ക്കുമാത്രം നിങ്ങളുടെ പ്രവൃത്തി ഭംഗിയായിരിക്കുമെന്നും ഇങ്ങിനെ നിങ്ങൾ കാണുന്നു. കർമ്മത്തിനുവേണ്ടി കർമ്മംചെയ്യാൻ വേദാന്തം ആവശ്യപ്പെടുന്നു. നിങ്ങളുടെ കർമ്മം വിജയകരമായി ഭവിക്കുന്നതിനായിത്തന്നെ കർമ്മഫലത്തെക്കുറിച്ചു ഗൌനിക്കാതിരിക്കണം; ഫലത്തെപ്പററി ചിന്തിക്കയേ ചെയ്യാതിരിക്കണം. ഫലങ്ങളെപ്പററി നിങ്ങൾ ക്ലേശിക്കരുതു്. സാധനസാധ്യങ്ങളെ അടുപ്പിച്ചുകൊണ്ടുവരിക; കർമ്മംചെയ്യുകമാത്രം അതിന്റെ ഫലമായിരിക്കട്ടെ. നിങ്ങളുടെ ആഭ്യന്തരസത്തയിൽ സമാധാനമായിട്ടിരിക്കണമെന്നു വേദാന്തം നിങ്ങളോടാവശ്യപ്പെടുന്നു. ആഭ്യന്തര

ചൈതന്യം സ്ഥിരമായി ശാന്തമായിരിക്കട്ടെ. ശരീരം അനസ്യൂതം പ്രവൃത്തിചെയ്യട്ടെ. അതായത്, ശരീരം സദാ ശക്തിപ്രയോഗനിയമങ്ങൾ അനുസരിച്ച് പ്രവൃത്തിചെയ്തുകൊണ്ടിരിക്കണം; മനസ്സ് അഥവാ ആഭ്യന്തരാത്മാവ് സദാ ശാന്തിപരമായ ഉറപ്പിൽ സ്ഥിതിചെയ്യണം. നമ്മുടെ സ്വാർത്ഥപരമായ അശാന്താവസ്ഥയാണ് നമ്മുടെ സകല ജോലികളേയും നാശമാക്കുന്നത്. അത്യുമായി സംബന്ധപ്പെട്ട ശാന്തിക്കോ അഥവാ നിർവ്വാണത്തിനോ വേണ്ടി നാം കർമ്മംചെയ്യണം.

## (ii) വിജയതത്വം—നിസ്വാർത്ഥപരമായ ത്യാഗം.

ഒരു കുളവും ഒരു നദിയും തമ്മിൽ ഒരു ശണ്ഠയുണ്ടായി. കുളം നദിയോടു ഇങ്ങിനെ പറഞ്ഞു:—"അല്ലേ! നദീ! നിന്റെ ജലവും സമ്പത്തും സകലതും ഇങ്ങിനെ സമുദ്രത്തിൽകൊണ്ടുപോയി കൊടുക്കുന്നത് ഭോഷത്വമാണ്. നിന്റെ സമ്പാദ്യവും വെള്ളവും ഇങ്ങിനെ വൃഥാ കളഞ്ഞു കുളിക്കരുത്. സമുദ്രമോ നന്ദിയില്ലാത്ത, കൃതഘ്നതനിറഞ്ഞ ജന്തുവാണ്; അതിനിതൊന്നും ആവശ്യവുമില്ല. നിന്റെ സമ്പാദ്യനിധികൾ സകലതും ഇങ്ങിനെ സമുദ്രത്തിൽ എറിഞ്ഞുകളഞ്ഞാൽ സമുദ്രത്തിനു ഒരു ഗുണ്യവുമില്ല; അതു എന്നും ഇന്നും ഉപ്പുസ്വാദുള്ളതാണ്; അതെന്നും ഇന്നത്തെപ്പോലെ ചവർപ്പുള്ളതുമായിരിക്കും. അതിന്റെ ദുഃസ്വാദു മാററാൻ തരമില്ല. 'മുത്തുകളെ പന്നിയുടെ മുമ്പിൽ വൃഥാ എറിഞ്ഞുകളയരുതു', നിന്റെ നിധികളെല്ലാം നിന്റെ പക്കൽ തന്നെ സൂക്ഷിക്കണം." ഇതാണു ലൌകികബുദ്ധി. അവസാനത്തെപ്പററി ആലോചിക്കാനും, ഫലത്തെപ്പററി ഗൌനിക്കാനും, വരുംവരായ്കകളെക്കുറിച്ചു ആലോചിച്ചു കരുതി പ്രവർത്തിക്കാനും ആണ് നദിയോടുപദേശിക്കപ്പെട്ടതു്. എന്നാൽ നദി ഒരു വേദാന്തിയായിരുന്നു. ഈ പ്രാപഞ്ചികബുദ്ധികേട്ടു നദി മറുപടിപറഞ്ഞു:—"പാടില്ല. ഫലവും പരിണാമവും ഒന്നും എനിക്കു കാര്യമില്ല; ജയവും അപജയവും എനിക്കു സാരമില്ല; ഒരുപോലെയാണ്. എനിക്കു പ്രവൃത്തിയെടുക്കാൻ ഇഷ്ടമുള്ളതിനാൽ ഞാൻ പണിയെടുക്കുന്നു. ഞാൻ കർമ്മത്തിനുവേണ്ടിമാത്രം കർമ്മംചെയ്യുന്നു. കർമ്മം ചെയ്കയാണെന്റെ ഉദ്ദേശം; കർമ്മത്തിൽ ഇരിക്കുന്നതാണ് എന്റെ ജീവിതം. എന്റെ ആത്മാവു്—എന്റെ യഥാർത്ഥാത്മാവ്—ഓജസ്സുതന്നെയാണ്. എനിക്കു പ്രവർത്തിക്കുകതന്നെ വേണം" നദി വേലചെയ്യാൻ തുടങ്ങി; സമുദ്രത്തിലേയ്ക്കു ലക്ഷോപലക്ഷം

ഗ്യാലൻ വെള്ളം കൊണ്ടുവന്നു മറിക്കാൻ തുടങ്ങി. മൂന്നോ നാലോ മാസംകൊണ്ടു് കണക്കുനോക്കുന്ന പിശുക്കൻ കുളം ഉണങ്ങിപ്പോയി; അതു ചെളിപിടിച്ചു്, കെട്ടിനിന്നു്, ദുൎഗ്ഗന്ധവും വൃത്തികേടും നിറഞ്ഞു് ഉണങ്ങി വരണ്ടുപോയി. എന്നാൽ നദി ശുദ്ധജലവും, നവചൈതന്യവും നിറഞ്ഞു് തുടൎന്നു; അതിന്റെ അനവസാനമായ ഉറവകൾ വററിയില്ല; ഉണങ്ങിയില്ല; സാവധാനം, മൌനമായി സമുദ്രത്തിലെ ജലം നദിയുടെ ഉറവസ്ഥാനങ്ങളിലേയ്ക്കു തിരിച്ചുകൊണ്ടുവരപ്പെട്ടു; കാലാനുകൂലമായ കാററും പിശറും, പ്രത്യക്ഷമായി കാണാൻ തരപ്പെടാത്തവിധം, ശാന്തവും, മന്ദവും ആയി സമുദ്രത്തിൽനിന്നു ജലം എടുത്തു നദീജന്മസ്ഥാനത്തു എന്നെന്നും സുഖകരമായ പുതുജലം നിറച്ചുകൊണ്ടിരുന്നു.

ഇങ്ങിനെ കുളത്തിന്റെ വെറും കുയുക്തിപരവും, ശങ്കാകുലവും ആയ നയം നാം സ്വീകരിക്കരുതെന്നു വേദാന്തം ആവശ്യപ്പെടുന്നു. ചെറിയ സ്വാൎത്ഥബുദ്ധിയുള്ള കുളമേ ഫലത്തെപ്പററി ആകുലപ്പെടുന്നുള്ളു. "ഞാനും എന്റെ പണിയും എങ്ങിനെ കലാശിക്കും?" എന്ന ചിന്താമൂലമുള്ള വ്യാകുലതയാണതിനു്. നിങ്ങളുടെ കൎമ്മം ആ കൎമ്മത്തിനുവേണ്ടിത്തന്നെയായിരിക്കട്ടെ! നിങ്ങൾ മുറയ്ക്കു പണിയെടുക്കണം. നിങ്ങളുടെ ലക്ഷ്യം മുറയ്ക്കു പണിചെയ്യുകമാത്രമായിരിക്കണം. ഇങ്ങിനെ വേദാന്തം, നിങ്ങളെ കോപിപ്പിക്കുന്നതും വ്യാകുലപ്പെടുത്തുന്നതുമായ മോഹങ്ങളിൽനിന്നു സ്വാതന്ത്ര്യരാക്കുന്നു. വേദാന്തം അനുശാസിക്കുന്ന നിഷ്കാമത്വത്തിന്റെ താല്പൎയ്യം ഇതാണു്. ഫലങ്ങളെപ്പററി ചിന്തിച്ചു ക്ലേശിക്കരുതു്. ജനങ്ങളിൽ നിന്നു യാതൊന്നും പ്രതീക്ഷിക്കരുതു്. നിങ്ങളുടെ പണിയെക്കുറിച്ചു് മണ്ഡനപരമായോ, ഖണ്ഡനപരമായോ ഉണ്ടാകുന്ന നിരൂപണങ്ങളെയും കൎക്കശവിമൎശനങ്ങളെയും പററി വ്യാകുലപ്പെടരുതു്. നിങ്ങളുടെ പ്രവൃത്തിഫലപ്പെടുമോ ഇല്ലയോ എന്നു് ഉൽക്കണ്ഠ തോന്നരുതു്. അതിനെ കുറിച്ചൊന്നും ആലോചിക്കയേ പാടില്ല. കൎമ്മം അതിനുവേണ്ടിത്തന്നെ ചെയ്യുക. ഈ വഴിക്കു നിങ്ങൾ ആഗ്രഹങ്ങളിൽനിന്നു സ്വതന്ത്രരാകണം; കൎമ്മനിൎവ്വഹണത്തിൽ നിന്നു മോചിതരാകരുതു്; മോഹംകൊണ്ടുണ്ടാകുന്ന അശാന്തി (അക്ഷമ)യിൽനിന്നു നിങ്ങൾ മുക്തരാകണം. ഈ മാൎഗ്ഗത്തിൽസഞ്ചരിച്ചാൽ നിങ്ങളുടെ പണി എന്തു മനോഹരമായിരിക്കും! നിങ്ങളെ ചരിദ്രീകരിക്കുന്ന വികാരങ്ങളും വശീകരണങ്ങളും പരിഹരിക്കാൻഏററവും ഫലപ്രദവും നല്ലതും ആയ മരുന്നു് പണിയെടുക്കുകയാണു്.

എന്നാൽ ഇതു നിഷേധരൂപത്തിലുള്ള ഒരു ശൂപാശ്മാത്രമേ ആയുള്ളൂ. വിശ്വസ്തമായ—ആത്മാർത്ഥമായ—കർമ്മത്തിൽനിന്നു പുറപ്പെടുന്ന—അതോടുചേർന്നിരിക്കുന്ന—അനുലോമപരമായ ആനന്ദം—മുക്തിയുടെ—അറിയാതെയുള്ള ആത്മാനുഭൂതിയുടെ—ഒരു തീപ്പൊരിയാണു്. അതു നിങ്ങളെ പരിശുദ്ധിയിലും നിഷ്കളങ്കതയിലും, ദൈവത്തോടുള്ള ഐക്യത്തിലുംനിർത്തി സംരക്ഷിക്കുന്നു. ഈ ആനന്ദം കർമ്മത്തിന്റെ അത്യുന്നതവും, സുനിശ്ചിതവും ആയ പ്രതിഫലമാകുന്നു. ആരോഗ്യപ്രദവും സ്വർഗ്ഗീയവും ആയ ഈ അമൂല്യനിധിയെ, പ്രവൃത്തിചെയ്യുമ്പോൾ സ്വാർത്ഥപരമായ ഉദ്ദേശങ്ങളിൽ മനസ്സുനിർത്തിക്കൊണ്ടു്, അലങ്കോലപ്പെടുത്തി വൃത്തികേടാക്കരുതു്. അത്യാർത്തിക്കടമോഹങ്ങളും, നിസ്സാരകാമങ്ങളും എല്ലാം നിങ്ങളുടെ പുരോഗതിയെ സഹായിക്കുന്നില്ല; നേരെമറിച്ചു് തടസ്സപ്പെടുത്തുന്നു. ഈ ബാഹ്യവും, ഭൌതികവും ആയ ആഗ്രഹങ്ങളും, ആകർഷണങ്ങളും കർമ്മചാതുര്യത്തിനു ഒട്ടും പ്രയോജനകരമല്ല; പ്രത്യുത നാശകരമാണു്. ആത്മാർത്ഥവും സോത്സാഹവും ആയ കർമ്മത്തിനെ പിന്തുടരുന്ന പെട്ടന്നുള്ള ആനന്ദത്തെക്കാൾ, നമുക്കു കിട്ടാവുന്ന സമ്മാനമോ, ബഹുമതിയോ കൂടുതൽ ഗുണകരമോ ആരോഗ്യകരമോ അല്ല. ത്യാഗത്തെയും, മതത്തെയും, അതിൽ അന്തർഭവിക്കുന്ന ഉപാസനയെയും ആസ്വദിക്കാൻവേണ്ടി മാത്രം നാം അതുമൂലം, കർമ്മനിർവ്വഹണം പിന്തുടരണം. അതിൽനിന്നു പ്രതീക്ഷിക്കാവുന്ന ബാലിശമായ ചാപല്യങ്ങൾ നിങ്ങളെ നയിക്കാനിടയാക്കരുതു്. ചുമതലയുടെ ഭാരം തോന്നരുതു്. പ്രതിഫലം തീരെ ചോദിക്കയും അരുതു്. ഇപ്പോൾ, ഇവിടെ എന്നായിരിക്കണം നിങ്ങളുടെലക്ഷ്യം.

ജനങ്ങൾ പറയും:—"ആദ്യം അർഹത സമ്പാദിക്കുകയും പിന്നീടു് ആഗ്രഹിക്കുകയും ചെയ്യണം." വേദാന്തം പറയുന്നു:— "അർഹത സമ്പാദിക്കുകമാത്രം ചെയ്യണം; ആഗ്രഹിക്കേണ്ട കാര്യമേ ഇല്ല." "ചുവരിനു കൊള്ളാവുന്ന ഒരു കല്ലു് വഴിയിൽ കിടക്കുന്നതായി കാണപ്പെടുകയില്ല." നിങ്ങൾക്കു അർഹതയുണ്ടെങ്കിൽ, അപ്രതിരോധ്യമായ ഒരു ദൈവികനിയമംകൊണ്ടു സകലതും നിങ്ങൾക്കു താനേ വരുകതന്നെവേണം. കത്തിക്കൊണ്ടിരിക്കുന്ന ഒരു വിളക്കുണ്ടെങ്കിൽ, അതു കത്തിക്കൊണ്ടിരിക്കണം; കത്തിക്കൊണ്ടേ തുടരണം; ശലഭങ്ങൾക്കുവേണ്ടി വിളക്കു ക്ഷണനം അയക്കേണ്ടതില്ല. ശലഭങ്ങൾ തന്നത്താൻ വിളക്കിന്റെ അടുത്തെത്തും. ശുദ്ധജലം നിറഞ്ഞ ഒരു ഉറവ ഉള്ളിടത്തു് ജന

ങ്ങൾ സ്വമേധയാ ആകൃഷ്ടരായി ചെന്നെത്തുന്നു; ഉറവ ജനങ്ങൾക്കുവേണ്ടി തെല്ലും ഗൌനിക്കേണ്ടതില്ലാ. ചന്ദ്രൻ ഉദിക്കുമ്പോൾ നിലാവു് ആസ്വദിച്ചു സുഖിക്കുന്നതിനായി ജനങ്ങൾ സ്വയം അതിലേയ്ക്കു വശീകരിക്കപ്പെട്ടും. മുമ്പോട്ടു കടക്കുക! പുരോഗമിക്കുക! തിമിർത്തു പണിയെടുക്കുക! പ്രയത്നിച്ചുതകൎക്കുക! പ്രവൎത്തിക്കുക! ശരീരത്തിന്റെ നിസ്സാരതയും ശൂന്യാവസ്ഥയും, യഥാൎത്ഥാത്മാവിന്റെ പരമമായ അസ്തിത്വവും അനുഭവിക്കത്തക്കവിധം കൎമ്മത്തിൽ ലയിച്ചു പണിചെയ്യുക! പ്രവൃത്തിയായിത്തോന്നപ്പെടുന്നതിന്റെ ഉച്ചാവസ്ഥയിൽ ഇങ്ങിനെ നിങ്ങൾ നിൎവ്വാണവും കൈവല്യവും ആസ്വദിക്കും; പണി എടുക്കുകയെന്ന കുരിശിന്മേൽ നിങ്ങളുടെ അഹങ്കാരവും വ്യക്തിത്വവും തറയ്ക്കപ്പെട്ടുയൎത്തപ്പെടാൻ ഇങ്ങിനെ നിങ്ങൾ അനുവദിക്കുമ്പോൾ, വിജയം നിങ്ങളെ അന്വേഷിച്ചുവരും; അപ്പോൾ നിങ്ങളുടെ അടുത്തുവന്നു് അഭിനന്ദിക്കുന്നവർ വിരളമായിരിക്കയില്ല. ക്രിസ്തു ജീവിച്ചിരുന്ന കാലത്തോളം ജനങ്ങൾ അദ്ദേഹത്തെ വകവെച്ചില്ല; കുരിശിൽതറക്കപ്പെട്ടപ്പോഴേ അവർ അദ്ദേഹത്തെ സ്വീകരിക്കാനും ആരാധിക്കാനും തുടങ്ങിയുള്ളൂ. "ഭൂമിയിലേയ്ക്കു ചവിട്ടിത്താഴ്ത്തപ്പെട്ട സത്യം വീണ്ടും ഉദിച്ചുയൎന്നുവരും." ഒരുവിത്തും, അതിന്റെ രൂപവും വേഷവും നശിക്കാൻ അനുവദിക്കപ്പെടാതെയിരുന്നാൽ മുളച്ചുവന്നു വൎദ്ധിക്കുന്നില്ല. അതിനാൽ വിജയത്തിന്റെ രണ്ടാമത്തെ മൌലികാടിസ്ഥാനം ത്യാഗം—ചെറിയ വ്യക്തിസ്സത്തയെ കുരിശിൽ തറയ്ക്കുക—സന്ന്യസിക്കുക—ആണു്. ഈ സന്ന്യാസം എന്ന പദത്തെ തെറ്റിദ്ധരിക്കരുതു്. അതു മുനിയുടെ ഒരു തപശ്ചര്യാജീവിതം അല്ല; അതിനു ആ അൎത്ഥമില്ല.

എല്ലാവൎക്കും വെള്ളത്തനിറം സിദ്ധിച്ചുതിളങ്ങി, ജ്വലൽപ്രഭാപൂൎണ്ണരായി ഭവിക്കാൻ ആഗ്രഹമുണ്ടു്. നിങ്ങൾക്കെങ്ങിനെ പ്രൌഢിയും മാഹാത്മ്യവും സമ്പാദിയ്ക്കാം? പദാൎത്ഥങ്ങൾ വെള്ളത്തിരിക്കുന്നതു് എന്തുകൊണ്ടു്? വെള്ളത്ത സാധനങ്ങളെ നോക്കുക. അവയെ വെള്ളപ്പിക്കുന്നതു് എന്തൊന്നാണു്? വെള്ളപ്പുനിറത്തിന്റെ രഹസ്യം ത്യാഗം അല്ലാതെ മററു യാതൊന്നുമല്ലെന്നു സയൻസ് നിങ്ങളെ പഠിപ്പിക്കുന്നു. സൂൎയ്യരശ്മികളിലെ ഏഴുവൎണ്ണങ്ങളും പലേ സാധനങ്ങളിൽ പതിക്കുന്നു. ചില പദാൎത്ഥങ്ങൾ ഈ വൎണ്ണങ്ങൾ മിക്കതും സംഗ്രഹിച്ചു സ്വന്തമാക്കിവെച്ചു ഒന്നുമാത്രം തിരിയെ തള്ളുന്നു. അത്തരം സാധനങ്ങൾ അവ തിരിയെ പ്രദാനം ചെയ്യുന്ന, അവയ്ക്കു സ്വായത്തമാക്കിവെക്കാതെ പുറ

ത്തേയും ത്യജിക്കുന്ന നിറംകൊണ്ടാണെ അറിയപ്പെടുന്നതു്. ആ ഉടുപ്പു് രക്തവൎണ്ണമാണെന്ന നിങ്ങൾ പറയുന്നു. എന്നാൽ അതിനു വാസ്തവത്തിൽ ഇല്ലാത്ത, അതു സ്വന്തമാക്കിവെയ്ക്കാതെ അതു പുറത്തേക്കു ത്യജിക്കുന്ന നിറമാണതു്. ആ ഉടുപ്പു് ആകൎഷിച്ചു് ഉള്ളിൽ വെച്ചിട്ടുള്ള നിറങ്ങളൊന്നും അതിനുണ്ടെന്നു നിങ്ങൾ പരിഗണിക്കുന്നില്ല. എന്തൊത്ഭുതം! സൂൎയ്യപ്രകാശത്തിലെ സകല വൎണ്ണങ്ങളെയും കറുത്ത വസ്തുക്കൾ തങ്ങളിൽ സംഗ്രഹിച്ചു ഒതുക്കിവെക്കുന്നു; അവ ഒരു വൎണ്ണവും തിരിച്ചുവിടുന്നില്ല; അവ യാതൊന്നും ത്യജിക്കുന്നില്ല. യാതൊന്നും തിരിച്ചു കൊടുക്കുന്നില്ല. അതുകൊണ്ടാണു് അവ കറുത്തിരുണ്ടു ഇരിക്കുന്നതു്. വെള്ളപ്പദാൎത്ഥങ്ങൾ യാതൊന്നും സ്വന്തമാക്കി, സ്വായത്തമാക്കിവെക്കുന്നില്ല. യാതൊന്നും സ്വന്തമാണെന്ന അവകാശപ്പെടുന്നില്ല; സൎവ്വവും സന്ത്യജിക്കുന്നു. അവ സ്വാൎത്ഥപരമായ ഉടമസ്ഥതയ്ക്കു മോഹിക്കുന്നില്ല. അവയ്ക്കു സമ്പാദിക്കുന്ന ചൈതന്യമില്ല. ഇതിനാൽ അവ വെളുത്തു മിന്നിപ്രകാശിച്ചു് തേജസ്വികളായി പ്രശോഭിക്കുന്നു.

ഇതുപോലെ, നിങ്ങൾക്കു ഐശ്വൎയ്യവും ശ്രേഷ്ഠതയും കിട്ടണമെന്നുണ്ടെങ്കിൽ, സ്വാൎത്ഥപരവും സമ്പാദ്യപരവും ആയ ഉത്സാഹം നിങ്ങൾ ഹൃദയാന്തൎഭാഗത്തുനിന്നു പറിച്ചെറിയണം; അതിനുമുകളിൽ കയറണം. എപ്പോഴും ഒരു ദാനശീലനായിരിക്കുക; സ്വതന്ത്രനായ ഒരു വേലക്കാരൻ ആയിരിക്കുക. നിങ്ങളുടെ ഹൃദയം യാചിക്കുന്ന, ആഗ്രഹിക്കുന്ന, ഒരു നിലയിൽ ഇരിക്കാതെ നോക്കുക. തനിക്കു സ്വന്തം കൂത്തപിടിക്കുന്ന സ്വഭാവം പരിത്യജിക്കുക. നിങ്ങളുടെ ശ്വാസകോശങ്ങളിലെ വായു നിങ്ങളുടെ പ്രത്യേക സ്വത്താണെന്നു എന്തിനവകാശപ്പെടുന്നു? ആ വായു സകലരുടേയും സ്വത്താണു്. നേരെമറിച്ചു് നിങ്ങളുടെ ശ്വാസകോശത്തിലെ സ്വല്പമായ വായു നിങ്ങളുടെ സ്വന്തമാണെന്നുള്ള അവകാശവാദം പരിത്യജിച്ചാൽ, അന്തരീക്ഷത്തിലെ മുഴുവൻ വായുവിനും നിങ്ങൾ അവകാശിയായിത്തീരുന്നു; നിങ്ങളുടെ വായുസമ്പത്തു് അളവററതായി ഭവിക്കുന്നു. ലോകത്തിലെ ആമ്പുള്ള ജനകം അശേഷം ശ്വസിക്കുക; അഹങ്കാരിയോ, അഭിമാനിയോ ആകരുതു്. നിങ്ങളുടെ ചെറിയ തുച്ഛവ്യക്തിത്വത്തിനു എന്തെങ്കിലും ഉണ്ടെന്നു കരുതരുതു്: ഉള്ളതെല്ലാം ദൈവത്തിൻെറ—നിങ്ങളുടെ സത്യാത്മാവിൻെറ വകയാണു്. സർ ഐസക്കു് ന്യൂട്ടൻെറ ദൃഷ്ടാന്തം നോക്കുക. ലോകരുടെ കാഴ്ചയിൽ അദ്ദേഹം ഇത്ര പ്രഭാവശാലിയും, കേമനും, മഹാനും എങ്ങിനെ

ആയി? അദ്ദേഹത്തിൻെറ മരണസമയത്തു് അദ്ദേഹം ഏതു ചൈതന്യത്തിലാണു് വേല ചെയ്തിരുന്നതെന്നു അറിയപ്പെട്ടു! ലോകത്തിലേയ്ക്കു ഏററവും വലിയ മനുഷ്യനാണെന്നു പ്രശംസിക്കപ്പെട്ടപ്പോൾ അദ്ദേഹം പറഞ്ഞു:—"ഒരിക്കലും അല്ല. എൻെറ ബുദ്ധിയോ, ഈ ചെറിയ വ്യക്തിസത്തയോ ജ്ഞാനമാകുന്ന കടൽക്കരകളിൽ—വിസ്തൃതമായ മണൽ പ്രദേശത്തു് —ഒരു ചെറിയ കുട്ടി മണൽത്തരി പെറുക്കിയെടുക്കുന്നതുപോലെ മാത്രമേ ഏതാണ്ടു ചെയ്തുള്ളു". എന്നിട്ടും, അദ്ദേഹം മണൽ തിട്ടുകളിൽ കിടന്നു തരിപെറുക്കി കൂട്ടിയതേയുള്ളുപോലും! യാതൊന്നും സ്വന്തമാക്കാതെയും, അവകാശപ്പെടാതെയും ഉള്ള അനഹങ്കാരമായ ചൈതന്യം—ചെറിയ വ്യക്തിത്വത്തെ പൊക്കിവെക്കാൻ ഉത്സാഹിക്കാതിരിക്കുന്ന പ്രകൃതം—നിങ്ങളുടെ ശ്രേഷ്ഠിയും, പ്രവൃത്തിചാതുര്യവും സദാ ഉത്തമനിലയിൽവെച്ചു സൂക്ഷിക്കുന്നുവെന്നു നാം കാണുന്നു. ഇതാണു് വേദാന്തത്തിൻെറ പ്രത്യേകസ്വഭാവമായ ചൈതന്യം.

നിങ്ങൾക്കു ആഗ്രഹങ്ങളുണ്ടു്. നിങ്ങൾക്കു പലവിധം മോഹങ്ങളുണ്ടു്. ആ മോഹങ്ങൾ സാധിക്കണമെന്നു നിങ്ങൾ ആവശ്യപ്പെടുന്നു. എന്നാൽ ആഗ്രഹപൂർത്തിക്കുള്ള രഹസ്യം മനസ്സിലാക്കണം. ഞാൻ ജന്നൽമറകൾ എങ്ങിനെയാണു പൊക്കുന്നതു്? ജന്നൽമറ പൊക്കണമെന്നു നാം ആഗ്രഹിക്കുന്നു. എന്നാൽ നാം അതിനായി കീഴോട്ടാണു് ഒരു വലി വലിക്കേണ്ടതു്; എന്നിട്ടു ഉടനെ അതു വിട്ടുകളകയുംവേണം. അപ്പോൾ ജന്നൽമറ പൊങ്ങിക്കൊള്ളും. സകല കാമങ്ങളും സാധിക്കാനുള്ള രഹസ്യം ഇതു ചൂണ്ടിക്കാണിക്കുന്നു. നിങ്ങൾ ആഗ്രഹം അങ്ങുവിട്ടപ്പോഴാണു് അതു ഫലപ്പെടുന്നതു്. അസ്ത്രങ്ങൾ പ്രയോഗിക്കേണ്ടതു് എങ്ങിനെയാണു്? നാം വില്ലെടുത്തു വളയ്ക്കുന്നു; ഞാൺവലിച്ചുകൊണ്ടു ഇരിക്കുന്നിടത്തോളംകാലം അസ്ത്രം ശത്രുവിലേയ്ക്കു പുറപ്പെടുന്നില്ല. എത്രമാത്രം ബലമായി വലിച്ചാലും, അതു് നിങ്ങളുടെ അടുത്തുതന്നെ ഇരിക്കയേ ഉള്ളു. നിങ്ങളതിനെ പോകാൻ വിട്ടയച്ചാൽ ഉടനെ ഞാൺ അസ്ത്രം പറക്കാൻ വിടുന്നതും, അസ്ത്രം ശത്രുവിൻെറ നെഞ്ചത്തുചെന്നു തറക്കുന്നതുമാണു്. അതുപോലെ നിങ്ങളുടെ ആഗ്രഹം വലിച്ചുപിടിക്കുന്നിടത്തോളം, അതായതു് കാമിച്ചും, ആഗ്രഹിച്ചും, മോഹിച്ചുംകൊണ്ടു ഇരിക്കുന്നിടത്തോളം അതു് എതിരാളിയുടെ ഹൃദയത്തിൽചെല്ലുന്നില്ല. നിങ്ങൾ അതിനെ കൈവിട്ടപ്പോൾ അതു ആ കക്ഷിയുടെ ആത്മാവിൽ ചെന്നു

തറയുന്നു "നിങ്ങളെന്നെ വിടുകയും, നിങ്ങൾ എന്നെ നഷ്ടമാക്കുകയും ചെയ്യുമ്പോഴേ നിങ്ങളെന്നെ നിങ്ങളുടെ സമീപത്തു കാണുകയുള്ളൂ." നമ്മെ രണ്ടുകൂട്ടരെക്കാളും ഉയരെ, അവർണ്ണനീയവും ആശ്ചര്യകരവും ആയ ഒരു ഭാവനയിലേയ്ക്കു നിങ്ങളെ സ്വയം പ്രതിഷ്ഠിക്കുമ്പോൾ മാത്രമേ, നിങ്ങളെന്നെ കാണുകയുള്ളൂ. ഇതാണു് വേദാന്തം നിങ്ങളോടു പറയുന്നതു്.

രണ്ടു സന്ന്യാസിമാർ ഒരുമിച്ചു സഞ്ചരിക്കയായിരുന്നു. ഒരാൾ അനുഷ്ഠാനത്തിൽ ഒരു സമ്പാദ്യമോഹമുള്ള മനഃസ്ഥിതിക്കാരനും, മററയാൾ ത്യാഗമനോഗതിക്കാരനും ആയിരുന്നു. രണ്ടുപേരും തമ്മിൽ സമ്പാദനത്തിൻെറയും, ത്യാഗത്തിൻെറയും ഗുണദോഷങ്ങളെപ്പററി ഘോരമായ വാദപ്രതിവാദം നടന്നുകൊണ്ടിരിക്കെ, അവർ ഒരു നദിയുടെ കരയിൽ എത്തി. നേരം വളരെ വൈകിപ്പോയി. ത്യാഗപക്ഷപാതിയുടെ പക്കൽ പണമൊന്നും ഉണ്ടായിരുന്നില്ല; മററയാളുടെ കയ്യിൽ അതുണ്ടായിരുന്നു. ത്യാഗക്കാരൻ പറഞ്ഞു:—"നാം ഈ ശരീരത്തെപ്പററി എന്തിനു് ഉൽക്കണ്ഠിതരാകുന്നു? വഞ്ചിക്കാരനു കൊടുക്കാൻ നമുക്കു പണമില്ല; നമുക്കീരാത്രി ഈശ്വരനാമവും പാടിക്കൊണ്ടു് ഈ നദിയുടെ കരയിൽ കഴിച്ചുകൂട്ടാം." പണക്കാരൻ സന്ന്യാസി പ്രത്യുത്തരം നൽകി:—"നാമിക്കരെപാർത്താൽ ഇവിടെ ഗ്രാമങ്ങളൊന്നും ഇല്ല; വീടുകളില്ല; ഒരു കുടിലുപോലുമില്ല. കൂട്ടുകാരായും നമുക്കാരുമില്ല. ചെന്നായ് നമ്മളെ കടിച്ചുവിഴുങ്ങിക്കളയും, പാമ്പു നമ്മെ കടിക്കും. തണുപ്പു നമ്മെ കൊല്ലും; നാം അക്കരയ്ക്കു പോകയാണു് നല്ലതു്. അക്കരയ്ക്കു കടക്കുന്നതിനു വഞ്ചിക്കാരനു കൂലി കൊടുക്കാനുള്ള പണം എൻെറ പക്കലുണ്ടു്. അക്കരെ പോയാൽ ഒരു ഗ്രാമമുണ്ടു്. അവിടെ നമുക്കു സുഖമായി കഴിച്ചുകൂട്ടാം". ശരി! വഞ്ചിക്കാരൻ വന്നു രണ്ടുപേരെയും എതിർക്കരയിലേയ്ക്കു കടത്തിവിട്ടു. രാത്രിയിൽ പണക്കാരൻ സ്വാമി ത്യാഗഭക്തനായ സ്വാമിയോടു വാദിക്കയായിരുന്നു:—"പണം സൂക്ഷിക്കുന്നതുകൊണ്ടുള്ള ഗുണം നിങ്ങൾ ഇപ്പോൾ കാണുന്നില്ലേ? ഞാൻ പണം വെച്ചിരുന്നു. അതുകൊണ്ടു രണ്ടുപേരുടെ ജീവൻ രക്ഷിക്കപ്പെട്ടു. മേലാൽ നിങ്ങൾ ത്യാഗത്തെപ്പററി പ്രസംഗിക്കരുതു്. ഞാനും നിങ്ങളെപ്പോലെ ത്യാഗശീലനായിരുന്നുവെങ്കിൽ നാം രണ്ടുപേരും പട്ടിണികിടന്നു് തണുപ്പത്തു കഷ്ടപ്പെട്ടു് ആററിനക്കരെ കിടന്നു മരിച്ചുപോയേനെ". ത്യാഗപക്ഷക്കാരൻ ഇതിനു ഇങ്ങിനെ മറുപടി പറഞ്ഞു:—"നിങ്ങൾ ആ പണം നിങ്ങളുടെ

പക്കൽ സൂക്ഷിക്കയാണോ ചെയ്തതു്? അതു കൊടുക്കുകയല്ലയോ ചെയ്തതു്? അതു നിങ്ങൾ വഞ്ചിക്കാരനു ത്യജിച്ചില്ലേ? അങ്ങിനെ ചെയ്തില്ലാതിരുന്നെങ്കിൽ നാം അക്കരെകിടന്നു മരിച്ചേനെ. അതിനാൽ പണം ത്യജിച്ചതുകൊണ്ടു്, ത്യാഗംകൊണ്ടു്, ആണു് നമുക്കു രക്ഷകിട്ടിയതു്". അയാൾ തുടൎന്നു പറഞ്ഞു.—"ഞാൻ എന്റെ കീശയിൽ പണം വെച്ചിരുന്നില്ലെങ്കിൽ, നിങ്ങളുടെ കീശ എന്റെ കീശയായി. എന്റെ വിശ്വാസശക്തികൊണ്ടു എനിക്കുവേണ്ടി പണം ആ കീശയിൽ സൂക്ഷിക്കപ്പെട്ടു. ഞാൻ ഒരിക്കലും സങ്കടപ്പെടുന്നില്ല. എനിക്കു ആവശ്യമുള്ളപ്പോൾ എല്ലാം അതു സാധിക്കപ്പെടുന്നു." ഈ കഥയിൽനിന്നു പഠിക്കേണ്ടതു് നാം നമ്മുടെ ആഗ്രഹങ്ങൾ നമ്മുടെ പോക്കററിൽ വെച്ചിരുന്നാൽ നമുക്കു രക്ഷയോ സമാധാനമോ ഇല്ലെന്നാണു്. കാമങ്ങളെ പരിത്യജിക്കുക! അവയ്ക്കപ്പുറം കടക്കുക! അപ്പോൾ നിങ്ങൾ ഇരട്ട സമാധാനം കണ്ടുമുട്ടുന്നു—ഒന്നു്, തൽക്ഷണമുള്ള മനഃശാന്തി; രണ്ടാമതു്, ക്രമാനുഗതമായ കാമസമ്പൂൎത്തി. ആഗ്രഹങ്ങളുടെ ഉയരെച്ചെന്നു് സൎവ്വത്തിനും നായകനായിരിക്കുന്ന സത്തിൽ എത്തുമ്പോഴാണു് ആ ആഗ്രഹങ്ങൾ സാധിക്കപ്പെടുന്നതു് എന്നു ഓൎമ്മിക്കുക. അറിഞ്ഞോ അറിയാതെയോ നിങ്ങൾ ഈശ്വരത്വത്തിൽ ലയിച്ചു നഷ്ടനാകുമ്പോൾ, അപ്പോൾ മാത്രം, നിങ്ങളുടെ ആഗ്രഹപൂൎത്തിക്കുള്ള കാലം സമാഗതമാകുന്നു.

## iii. വിജയതത്വം—പ്രേമം.

ആട്ടെ! ഇനി അടുത്ത വിഷയത്തിൽ കടക്കാം. വിജയത്തിന്റെ മൂന്നാമത്തെ സിദ്ധാന്തം പ്രേമം—ജഗന്മണ്ഡലം മുഴുവനുമായിട്ടുള്ള ഒരുമ, പരിതഃസ്ഥിതികളുമായിട്ടുള്ള രമ്യത—ഇതാണു്. പ്രേമം എന്നു പറഞ്ഞാൽ എന്താണു് താല്പൎയ്യം? നിങ്ങളും, അയൽക്കാരും, നിങ്ങളോടു സമ്പൎക്കം ചെയ്യുന്നവരും തമ്മിൽ ഐക്യം—യോജിപ്പു്—ഉണ്ടാകുന്നതാണു് പ്രായോഗികമായ പ്രേമം. നിങ്ങൾ ഒരു കച്ചവടക്കാരൻ ആണെങ്കിൽ, നിങ്ങളുടെ ഇടപാടുകാരുടെ ഗുണവും താല്പൎയ്യവും നിങ്ങളുടെ സ്വന്തം ഗുണവും താല്പൎയ്യവുംതന്നെ ആണെന്നു നിങ്ങൾ മനസ്സിലാക്കാത്ത പക്ഷം, നിങ്ങൾക്കു അഭിവൃദ്ധിയുണ്ടാകയില്ല; നിങ്ങളുടെ ജോലികുകേടുപററും. കയ്യു് സ്വാൎത്ഥപരമായിരുന്നുകൊണ്ടു്, ശരീരത്തിന്റെ മററവയവങ്ങൾ വേറെയാണെന്നു സ്ഥാപിച്ചുകൊണ്ടു്, ഇങ്ങിനെ വാദിക്കാൻ തുടങ്ങുമെന്നിരിക്കട്ടെ:—"നോക്കുക! ഞാൻ

വലത്തുകയ്യാണ്. ഞാൻ എല്ലാവിധം പണിയും ചെയ്യുന്നു. ഞാൻ വിയത്തു വേലചെയ്യുന്നതിൻെറ ഫലം ശരീരംമുഴവനും എന്തിനനുഭവിക്കുന്നു? ഞാൻ എൻെറ ശ്രമംകൊണ്ടു സമ്പാദിച്ച ഭക്ഷണം വയററിനും മററവയവങ്ങൾക്കും കൊടുക്കണമോ? വേണ്ട! വേണ്ട! എല്ലാം ഞാൻതന്നെ ഉപയോഗിക്കും. ഇതു നടപ്പിൽ വരുത്തുവാൻ—ഈ സ്വാത്മ്യചിന്ത സാധിക്കാൻ ആ ഭക്ഷണമെടുത്ത് കയ്യിലെ മാംസത്തിൽ കുത്തിവെക്കുകയല്ലാതെ വേറെ വഴിയില്ലല്ലൊ. അതു കയ്യിനു ഗുണമായിരിക്കുമോ? കയ്യ് ഈ വഴിക്കു ജയിക്കുമോ? അസാധ്യം! ഒരിക്കലുമില്ല! ഒരു പക്ഷേ സാധിക്കും! എങ്ങിനെ? ഒരു വിധത്തിൽ കയ്യ് വളരെ തടിച്ചു വരാം; മററു ശരീരഭാഗങ്ങൾക്കു അസൂയ ജനിക്കത്തക്കവിധം അതിനു ഒരു പ്രത്യേക പുരോഗമനം വന്നേയ്ക്കാം! ഒരു തേനീച്ച യേയോ, പാമ്പിനേയോ മറേറാകൊണ്ടു് കയ്യിനു് തന്നത്താൻ കടി ഏല്പിക്കാം! എന്നാലും കയ്യ് വളരെ തടിച്ചുവീങ്ങിവരും! ഇങ്ങിനെ—ഇങ്ങിനെമാത്രമേ—കയ്യിൻെറ സ്വാത്മ്യം സാധിക്കാനൊക്കുകയുള്ളു (?) ഇങ്ങിനെ വേണമെങ്കിൽ കയ്യിൻെറ സ്വാത്മ്യപരതന്ത്ര്യജ്ഞാനം നടപ്പിലാക്കാം! എന്നാൽ അതു എത്ര മാത്രം അനാശാസ്യമാണ്? ആ വിധമുള്ള കാമപൂത്തിയോ, വിജയമോ വേണമെന്നു നാം ആഗ്രഹിക്കയില്ല. അതു രോഗമാണ്.

അതുപോലെ, ലോകമശേഷം ഒരേ ശരീരമാണെന്നു ഓർമ്മിക്കുക. നിങ്ങളുടെ ശരീരം വെറും ഒരു കയ്യുപോലെയോ, വിരൽ പോലെയോ നഖം പോലെയോ മാത്രമാണ്. നിങ്ങൾക്കു വിജയപ്രാപ്തിവേണമെങ്കിൽ, നിങ്ങൾ നിങ്ങളുടെ സത്ത പ്രത്യേകവും, ഭിന്നവും, ലോകത്തിൻെറ മുഴവൻ ആത്മാവിൽ നിന്നു വേർതിരിഞ്ഞുള്ളതും ആണെന്നു പരിഗണിക്കരുത്. കയ്യ് പുരോഗമിക്കണമെങ്കിൽ അതിൻെറ താല്പര്യങ്ങൾ ശേഷമെല്ലാത്തിൻെറയും താല്പര്യങ്ങൾ തന്നെയാണെന്നു ഗ്രഹിക്കണം. മററു വിധം പറഞ്ഞാൽ, മണിക്കെട്ടിൻെറ മുമ്പോട്ടുള്ള ചെറിയ വിസ്തൃതിയിൽ മാത്രമല്ലാ തൻെറ വ്യക്തിത്വം വ്യാപിക്കുന്നതെന്നും, മുഴവൻ ശരീരഘടനയുടെയും വ്യക്തിത്വത്തോടു—സത്തയോടു—അതു സമ്പൂർണ്ണമായി യോജിച്ചു ഐക്യപ്പെട്ടിരിക്കുന്നുവെന്നും കയ്യ് മനസ്സിലാക്കി ആ അറിവു അനുഭവപ്പെടുത്തണം. മുഴവൻെറയും ആത്മാവിനെ തീററുന്നതു് കയ്യിൻെറ ആത്മാവിനെ തീററുക തന്നെയാണ്. ഈ വസ്തുത ഗ്രഹിക്കുകയും, ഈ തത്വം ജീവിതത്തിൽ നടപ്പിൽവരുത്തുകയും ചെയ്യാതിരുന്നാൽ, നിങ്ങളും സകല ലോകവും ഒന്നാണെന്നും, നിങ്ങളും ദൈവവും ഏകമാണെന്നും

ഉള്ള സത്യം അനുഭവപ്പെട്ടുത്താതെയിരുന്നാൽ, നിങ്ങൾ വിജയിക്കുകയില്ല. ഭിന്നതയും, പ്രത്യേകതയുമായ കുണ്ടിൽപതിച്ചു് ചെളിപററിക്കറങ്ങി കഴയുന്നപക്ഷം നിങ്ങളുടെ സുഖം (ease) പൊയ്പ്പോയി നിങ്ങൾക്കു അനാരോഗ്യം (disease) സംഭവിച്ചു കഷ്ടപ്പെടും. * നിങ്ങൾ സകലതും മുഴുവനും (whole) ആണെന്നു അനുഭവപ്പെട്ടപ്പോൾ നിങ്ങൾ പൂൎണ്ണനും അരോഗിയും (whole) ആകുന്നു. ഈ ഐക്യം ബോധ്യപ്പെട്ടപ്പോൾ നിങ്ങൾ പ്രയോഗത്തിൽ വേദാന്തം—പ്രായോഗികവേദാന്തം—ജീവിക്കുന്നു. ദിവ്യവും മഹനീയവും ആയ ഈ തത്വത്തെ ഭഞ്ജിക്കയും, ഈ പരിപാവനനിയമം പ്രയോഗത്തിൽ ലംഘിക്കപ്പെടുകയും ചെയ്യുമ്പോൾ, മൂഢവും സ്വാൎത്ഥപരവും ആയ കൎമ്മിനെപോലെ, നിങ്ങളുടെ പാപത്തിന്റെ ഫലം അനുഭവിക്കാൻ നിങ്ങൾ ബാദ്ധ്യസ്ഥനാണു്. "Ancient Mariner" (പുരാണനാവികൻ) എന്ന കവിതയിൽ കോളറിഡ്ജ് ഈ സിദ്ധാന്തം വളരെ സുന്ദരമായ രീതിയിൽ പ്രകാശിപ്പിക്കുന്നു. "Prisoner of Chillon" എന്ന കാവ്യത്തിൽ ബൈറണും അങ്ങിനെ ചെയ്യുന്നു. പ്രകൃതിയിൽ നിന്നു ഭിന്നിച്ചുപോകുമ്പോൾ മനുഷ്യൻ സങ്കടമനുഭവിക്കുന്നുവെന്നു ഈ കവനങ്ങൾ തെളിയിക്കുന്നു. തന്റെ സഹജീവികളുമായിട്ടുള്ള ഐക്യം നിങ്ങൾ അനുഭവപ്പെടുത്തുമ്പോൾ സകലശ്രേയസ്സും ഐശ്വൎയ്യവും നിങ്ങളുടേതായിത്തീരുന്നു.

"പരമമായിപ്രേമിക്കുന്നവൻ മാത്രംതന്നെ
പരമമായിപ്രാൎത്ഥിച്ചീടുന്നു സുനിശ്ചയം;
മനുഷ്യൻ, പക്ഷി, മൃഗമേതു തന്നെയായാലും,
നൂനമിത്തത്വം സ്ഥിരമാകിയ തത്വംതന്നെ.
വലുതാകിലും ചെറുതാകിലും സകലതും
നലമായ്സ്നേഹിപ്പവൻ നലമായ് പ്രാൎത്ഥിക്കുന്നു."

ഒരു രാജാവു് മൃഗയാവിനോദത്തിനായി ഒരിക്കൽ ഒരു കാട്ടിൽപോയി. വേട്ടയുടെ ബഹളത്തിൽ അദ്ദേഹം കൂട്ടുകാരിൽ നിന്നു പിരിഞ്ഞു ഒററതിരിഞ്ഞുപോയി. ജ്വലിക്കുന്ന സൂൎയ്യന്റെ ദഹിപ്പിക്കുന്ന വെയിൽമൂലം അദ്ദേഹത്തിനു വളരെ ദാഹവും ക്ഷീണവും ഉണ്ടായി. ആ വനത്തിൽ അദ്ദേഹം ചെറിയ ഒരു കൃഷിത്തോട്ടം കണ്ടെത്തി അതിൽകയറി നോക്കി. എന്നാൽ അദ്ദേഹം നായാട്ടുവേഷം ധരിച്ചിരുന്നതിനാൽ തോട്ടക്കാരൻ

* Ease disease ഈ പദങ്ങളുടെ പ്രയോഗചാതുൎയ്യംനോക്കുക.

‡ whole എന്ന വാക്കിനുമുഴുവൻ; സുഖമുള്ള എന്ന രണ്ടൎത്ഥങ്ങൾ ഗൌനിക്കുക.

അദ്ദേഹത്തിനെ തിരിച്ചറിഞ്ഞില്ല. പാവപ്പെട്ട ഒരു ഗ്രാമവാസിയായിരുന്ന ആ തോട്ടക്കാരൻ രാജാവിനെ അതിനുമുമ്പു കണ്ടിട്ടുമില്ലായിരുന്നു. കുടിക്കാൻ വല്ലതും വേണമെന്നു രാജാവു് തോട്ടക്കാരനോടു ആവശ്യപ്പെട്ടു; അദ്ദേഹത്തിനു് അത്രമാത്രം ദാഹമുണ്ടായിരുന്നു. തോട്ടക്കാരൻ നേരെ തോട്ടത്തിൽപോയി കുറെ നാരങ്ങാപറിച്ചു ഞെക്കിപ്പിഴിഞ്ഞു് ഒരുപാത്രം നിറച്ചു് അതിന്റെ ചാറു രാജാവിനു കൊണ്ടുപോയിക്കൊടുത്തു. അദ്ദേഹമതു് ഒരു വീർപ്പിനു ഒന്നായിക്കുടിച്ചു; എന്നിട്ടും അദ്ദേഹത്തിന്റെ കഠിനമായ ദാഹം മുഴുവനും തീർന്നില്ല. വേറൊരുപാത്രം നാരങ്ങാനീരുകൂടി കൊണ്ടുചെന്നു കൊടുക്കണമെന്നു അദ്ദേഹം ആവശ്യപ്പെട്ടു. തോട്ടക്കാരൻ അതിനായിട്ടു വീണ്ടുംപോയി. അയാൾ തന്റെഅടുത്തുനിന്നുപോയപ്പോൾ രാജാവു തന്നത്താൻ ആലോചിക്കാൻ തുടങ്ങി:—"ഈ തോട്ടം വളരെ ആദായകരമാണെന്നു തോന്നുന്നു; അരനിമിഷംകൊണ്ടു അയാൾ ഒരു വലിയപാത്രം നിറച്ചു് പുതിയ നാരങ്ങാനീരുകൊണ്ടു വന്നല്ലോ! ഈ മാതിരി ഫലവത്തായ തോട്ടത്തിന്റെ ഉടമസ്ഥൻ നല്ല ആദായനികുതി കൊടുക്കേണ്ടതാണു്". ഈ വിധമായിരുന്നു രാജാവിന്റെ ചിന്താഗതിപോയതു്. അങ്ങേവശത്തുതോട്ടക്കാരൻ വളരെ വളരെ താമസിച്ചു; ഒരു മണിക്കൂർ നേരംകഴിഞ്ഞിട്ടും അയാൾ രാജാവിന്റെഅടുക്കൽ മടങ്ങിവന്നില്ല. രാജാവു അത്ഭുതപ്പെട്ടുതുടങ്ങി.—"ഞാൻ ആദ്യം ചോദിച്ചപ്പോൾ അരനിമിഷംകൊണ്ടു ആ തോട്ടക്കാരൻ എനിക്കു നാരങ്ങാനീരു കൊണ്ടുവന്നുതന്നു; ഇത്തവണ ഒരു മണിക്കൂറായി; അവനിനിയും നാരങ്ങാ പിഴിഞ്ഞുകൊണ്ടിരിക്കുന്നതേ ഉള്ളു; പാത്രം എന്നിട്ടും നിറയുന്നില്ലയോ? ഇതെന്താണു്?" ഒരു മണിക്കൂർ കഴിഞ്ഞു പാത്രത്തിൽ നാരങ്ങാച്ചാറുംകൊണ്ടു തോട്ടക്കാരൻ തിരിയെവന്നു് അതു രാജാവിനുകൊടുത്തു. എന്നാൽ പാത്രം നിറച്ചില്ലാതിരുന്നു. "ആദ്യം പാത്രം നിറച്ചുതന്നുവല്ലൊ; ഇപ്പോൾ എന്താണു് നിറയാതിരിപ്പാൻ കാരണം?" എന്നു അദ്ദേഹം അയാളോടു ചോദിച്ചു. തോട്ടക്കാരൻ (ഈയാൾ ഒരു മഹാപുരുഷൻ ആയിരുന്നു) മറുപടി പറഞ്ഞു:—"ആദ്യം ഞാൻ പാത്രത്തിൽ നാരങ്ങാനീരു കൊണ്ടുവന്നുതരാൻ പോയപ്പോൾ, ഞങ്ങളുടെ രാജാവിനു് വളരെ പരിശുദ്ധമായ ഉദ്ദേശവും, വിചാരങ്ങളും ഉണ്ടായിരുന്നിരിക്കണം; രണ്ടാമത്തു ഞാൻ നാരങ്ങാ പിഴിയാൻപോയപ്പോൾ രാജാവിന്റെ അനുകമ്പയും, കാരുണ്യവും നിറഞ്ഞ പ്രകൃതം മാറിയിരിക്കണമെന്നു തോന്നുന്നു. എന്റെ ഫലസമൃദ്ധമായ നാരങ്ങാത്തോട്ടത്തിനു് ഇങ്ങിനെ പെട്ടെന്നൊരു മാറ്റം വന്നതിനു ഞാൻ

വേറൊരു സമാധാനവും കാണുന്നില്ല." രാജാവു മനസ്സിൽ വിചാരിച്ചു:—"ഈശ്വരാ! അയാൾ പറഞ്ഞതുമുഴുവനും സത്യമാണല്ലൊ." രാജാവാദ്യം തോട്ടത്തിൽ കാൽകുത്തിയപ്പോൾ, അദ്ദേഹം വളരെ ധർമ്മചിന്തയും, ജനങ്ങളോടു പ്രേമവും ഉള്ളവനായിരുന്നു. അവരെല്ലാം വളരെ ദരിദ്രരും സഹായിക്കപ്പെടേണ്ടവരും ആണെന്നു വിചാരിച്ചിരുന്നു. എന്നാൽ ആ വൃദ്ധനായ തോട്ടക്കാരൻ വളരെ ക്ഷണത്തിൽ ഒരുപാത്രം നാരങ്ങാനീരു കൊണ്ടുവന്നതു കണ്ടപ്പോൾ രാജാവിന്റെ മനസ്സും ചിന്തയും മാറിപ്പോയി. രാജാവു് പ്രകൃതിയിൽനിന്നു ഭിന്നിച്ചുപോയതുകൊണ്ടു നാരങ്ങായെയും അതു ബാധിച്ചു. പ്രേമനിയമം ലംഘിക്കപ്പെട്ടപ്പോൾ, ഉടനെ ആ നിമിഷത്തിൽ, നാരകച്ചെടികളും അദ്ദേഹത്തിൽനിന്നു അവയുടെ ചാറു പിൻവലിച്ചു.

ഈ കഥ സത്യമോ അസത്യമോ ആയിരിക്കാം. അതിനെപ്പററി നമുക്കൊന്നും സാരമായി ഗൌനിപ്പാനില്ല. പക്ഷേ അതിൽ അന്തർഭവിക്കുന്ന തത്വം അനിഷേധ്യമാണു്. നിങ്ങൾ പ്രകൃതിയോടു സമ്പൂർണ്ണമായ ഒരുമയിൽ ഇരിക്കുന്നിടത്തോളം, നിങ്ങളുടെ ഹൃദയം ലോകത്തോടു ചേർന്നിരിക്കുന്നിടത്തോളം, ഓരോന്നിനോടും സകലത്തിനോടും നിങ്ങളുടെ വികാരങ്ങളും അനുഭവങ്ങളും ഐക്യത്തിൽ ഇരിക്കുന്നിടത്തോളം, സകല സ്ഥിതിഗതികളും, പരിസരങ്ങളും, ചുററുപാടുകളും, കാററും, ഓളവുംപോലും എല്ലാം നിങ്ങൾക്കു അനുകൂലമായിരിക്കും. നിഖിലാത്മാവോടു—സർവ്വസ്വമായ ഈശ്വരനോടു—വൈരുധ്യം—യോജിപ്പുകേടു—വരുന്നനിമിഷം നിങ്ങളുടെ ബന്ധുക്കളും സ്നേഹിതന്മാരുംപോലും നിങ്ങൾക്കെതിരായിതിരിയുന്നു. ആ നിമിഷത്തിൽ ലോകമശേഷം നിങ്ങളുടെ നേരെ ആയുധവും എടുത്തു പുറപ്പെടാൻ നിങ്ങൾ കാരണമാകുന്നു. പ്രേമത്തിന്റെ ഈ ദിവ്യനിയമം ഗ്രഹിക്കുക; അതിനെ നടപടിയിൽ വരുത്തി ജീവിതം നയിക്കുക. സ്നേഹം വിജയത്തിന്റെ ജീവത്തായ ഒരു അടിസ്ഥാനസിദ്ധാന്തമത്രെ.

## iv. വിജയതത്വം—പ്രസന്നത.

നാലാമത്തെ വിജയതത്വം ആനന്ദം, അഥവാ പ്രസന്നത, അല്ലെങ്കിൽ സ്വയംനാഥത്വം ആണു്. ഈ പ്രസന്നത എങ്ങിനെ പരിപാലിച്ചുനിൎത്താം? "ഉത്സാഹവാനായിരിക്കുക; ശാന്തനായിരിക്കുക; സ്വയംനിയന്ത്രിതനായിരിക്കുക" എന്നൊക്കെ പറയുക ബഹുഎളുപ്പമാണു്; എല്ലാ പരിതഃസ്ഥിതികളിലും എങ്ങിനെ സ്വനിയന്ത്രിതനായും ഉല്ലാസവാനായും,

ഉത്സാഹശീലനായും, അക്ഷോഭ്യനായും ഇരിക്കാൻ കഴിയും?
അതു വിഷമമല്ലയോ? നിയമം നിർമ്മിക്കുന്നതുകൊണ്ടു മാത്രം
നിങ്ങൾക്കു ഉല്ലാസശീലനായിരിക്കാൻ പററുകില്ല. കൃത്രിമനിയമ
ങ്ങൾ ഉണ്ടാക്കുന്നതുമൂലം നിങ്ങൾക്കു ഒന്നും ചെയ്യാവതല്ല. നമുക്കു
ല്ലാം എങ്ങിനെ പ്രസന്നത സമ്പാദിക്കാം? നിങ്ങളുടെ മനഃ
സ്ഥിതിയെ നിയന്ത്രിക്കുന്നതു് എന്താണു്? നാം ശരീരത്തിന്റെ
നിലയിലേയ്ക്കു, ചെറിയ അസ്തിത്വത്തിന്റെയും, യാചിക്കുന്ന
ആഗ്രഹങ്ങളുടെയും നിലയിലേയ്ക്കു, താഴുമ്പോൾ ദുഃഖിതരും, നിരു
ല്ലാസവാന്മാരും, സ്വൈരമില്ലാത്തവരും, മന്ദബുദ്ധികളും, അപ്രസ
ന്നരും ആയിത്തീരുന്നു എന്നു വേദാന്തം ചൂണ്ടിക്കാണിക്കുന്നു.
അപ്പോൾ മാത്രമേ നമ്മുടെ അമരം തെററുന്നുള്ളു. നാം രോഗി
കളാകുമ്പോൾ മാത്രമേ നാം വയറിനെപ്പററി ഓർക്കുന്നുള്ളു. ജല
ദോഷം പിടിക്കുമ്പോഴാണു നാം മൂക്കിന്റെ കാര്യം ഓർമ്മിക്കു
ന്നതു്. കയ്ക്കു വേദനവരുമ്പോൾ മാത്രമാണു് നാം കയ്യിനെപ്പററി
സ്മരിക്കുന്നതു്. നാം ആത്മീയമായി അവ്യവസ്ഥിതിയിലാകു
മ്പോൾ മാത്രമാണു്, അതുപോലെതന്നെ, നാം നമ്മുടെ വ്യക്തി
പരമായ അഹംഭാവന—ചെറിയ അസ്തിത്വം അഥവാ ശരീ
രം—സ്മരിക്കുന്നുള്ളു. ദേഹത്തിനെ പൂജിക്കാൻവേണ്ടി കഷ്ടപ്പാടു
സഹിച്ചു വ്യക്തിപരമായ ചെറിയ സത്തയ്ക്കു ഉൽക്കണ്ഠാപൂർവ്വം
ശ്രദ്ധകൊടുത്തു തുടങ്ങുമ്പോൾ പരിതാപകരമായ ആത്മീയരോഗം
ഉത്ഭവിക്കുന്നു. ശരീരശക്തിക്കുററു നാം സ്മരിക്കുമ്പോൾ നാം
"ഏദൻ" തോട്ടത്തിൽനിന്നു താഴെയ്ക്കു പതിക്കുന്നു. ഭിന്നതയു
ടെയും വ്യത്യാസത്തിന്റെയും വൃക്ഷത്തെ രുചിക്കുന്ന സമയം നാം
സ്വർഗ്ഗത്തുനിന്നു ബഹിഷ്കരിക്കപ്പെടുന്നു. എന്നാൽ മാംസം
കുരിശിൽ തറയ്ക്കാൻ അനുവദിക്കുന്നതോടുകൂടി നഷ്ടപ്പെട്ട പറു
ദീസാ തിരിയെ സമ്പാദിക്കാം. ശരീരത്തിനും, ചെറിയ സ്വാർത്ഥ
പരമായ, അഴുക്കുള്ള, കയ്പുള്ള, നിസ്സാരമായ, തുച്ഛമായ, പ്രാപ
ഞ്ചികശക്തികൾക്കും ഉപരി നാം ഉയരുമ്പോൾ, ആ നിമിഷം
നിങ്ങൾക്കു ആഹ്ലാദമായിരിക്കാനും, തെററിയ അമരം ശരിപ്പെടു
ത്തിക്കൊണ്ടുവരാനും സാധിക്കും.

ഈ പ്രകാരത്തിൽ ആഹ്ലാദവും, പ്രസന്നതയും ആത്മനാഥ
ത്വവും സമ്പാദിക്കാൻവേണ്ടി, നിങ്ങൾ യഥാർത്ഥാത്മാവാണെന്നും
ശുദ്ധമായ പരമാർത്ഥമാണെന്നും ഉള്ള സനാതനതത്വം—വേദാന്ത
ത്തിന്റെ മുഖ്യശാസനം—സാക്ഷാൽക്കരിച്ചു നടപ്പിൽ വരുത്തേ
ണ്ടതാണു്. നിങ്ങളുടെ യഥാർത്ഥാത്മാവാകുന്ന പ്രബലസത്യത്തിൽ

നിങ്ങൾ പ്രമഗ്നനാകുമ്പോൾ, വെറും സാംഭവികമായ ഈ പ്രപഞ്ചത്തിന്റെ സ്ഥിതിഗതികൾ ചാപലവും, എങ്ങിനെയും ഇരിക്കാവുന്നതും രൂപഭേദം വരുത്താവുന്നതും ആയിട്ട് നിങ്ങൾക്കനുഭവപ്പെട്ടും. "ഞാൻ ശരീരമല്ല; ദേഹകാര്യങ്ങളും, ബന്ധങ്ങളും, കെട്ടുപാടുകളും വെറും കളിപ്പാട്ടങ്ങളാണ്, ഒരുനാടകപ്രദർശനത്തിലെ നിബന്ധനകളോ പ്രവൃത്തികളോ മാത്രമാണ്. ഒരു നടനെന്ന നിലയിൽ ഒരുത്തൻ എനിക്കു ശത്രുവായും മറെറാരുത്തൻ ബന്ധുവായും വേറൊരുത്തൻ അച്ഛനായും പിന്നെയൊരുത്തൻ പുത്രനായും ഉണ്ട്. എന്നാൽ യഥാർത്ഥത്തിൽ ഞാൻ മകനുമല്ലാ, അച്ഛനുമല്ലാ, എനിക്കു ശത്രുക്കളും സ്നേഹിതന്മാരും ഇല്ല. ഞാൻ നിരാപേക്ഷികമായ ഈശ്വരതത്വം ആണ്. ലൌകികസംബന്ധങ്ങളും കെട്ടുപാടുകളും എനിക്കു കാര്യമല്ല. ബന്ധങ്ങളെല്ലാം വെറും മായയാണ്. ഓരോ നടനും നാടകത്തിൽ തന്റെ ഭാഗം ഭംഗിയായി അഭിനയിക്കണം. എന്നാൽ വെറും നാടകീയമായ സ്നേഹദ്വേഷാദിഭാവങ്ങൾ ഹൃദയത്തിലെടുത്തു തന്റെ പരമാർത്ഥസത്തയിലേയ്ക്കു ആരോപിക്കുന്നതു് ഭ്രാന്തിനെക്കാൾ കുറഞ്ഞ യാതൊന്നുമല്ല. വീണ്ടും, ലോകംമുഴുവനും ഒരു നാടകപ്രദർശനമായതുകൊണ്ടു് ബാഹ്യസ്വരൂപങ്ങളിൽ കാണുന്ന കർത്തവ്യത്തിനു് ഞാനെന്തിനു അനർഹമായ പ്രാധാന്യം കൊടുക്കുന്നു? ഒരു മനുഷ്യൻ രാജാവാണെങ്കിൽ ഞാനെന്തിനു് അസൂയപ്പെടുന്നു? വേറൊരുവൻ ഭിക്ഷക്കാരനാണെങ്കിൽ ഞാനവനെ എന്തിനു നിന്ദിക്കുന്നു?

> "മാനാപമാനങ്ങൾക്കു പ്രത്യേകസ്ഥിതിയൊന്നും
> വേണമെന്നില്ലാ, നിന്റെ ഭാഗത്തെഭംഗിയോടെ
> നടിച്ചുവിജയിക്കുന്നേരത്തുമാനമെല്ലാം
> സ്ഫുടമായ് പ്രകാശിച്ചുലസിച്ചു നിൽക്കും നൂനം".

പരിതഃസ്ഥിതികളും സാഹചര്യങ്ങളും നിങ്ങളെ ഉൽക്കണ്ഠിതരാക്കരുതെന്നും, അതിനു ഇടകൊടുക്കരുതെന്നും വേദാന്തം അനുശാസിക്കുന്നു. നിയമം ഗ്രഹിച്ചുകൊണ്ടു ഭയമെല്ലാം പറിച്ചെറിയുക. ഇവിടെയൊരു മജിസ്റ്റ്രേട്ടുണ്ടെന്നു ഊഹിക്കുക. അദ്ദേഹം കോടതിയിലേയ്ക്കു വന്നു ന്യായാസനത്തിൽ ഉപവിഷ്ടനാകുന്നു. അപ്പോൾ കക്ഷികളും, ക്ലാർക്കുമാരും, വക്കീലന്മാരും, ശിപായിമാരും മററു സകലരും തയ്യാറായിരിക്കുന്നതായി അദ്ദേഹം കാണുന്നു. മജിസ്റ്റ്രേട്ടു സാക്ഷികൾക്കുവേണ്ടി ആളയക്കയോ, വക്കീലന്മാരെ ക്ഷണിച്ചുവരുത്തുകയോ, വാദികളെയും മററും

പോയി വിളിക്കയോ ചെയ്യേണ്ടതില്ല. അദ്ദേഹം കോട്ടുമുറിയിലെ പൊടിതുക്കുകയോ അടിച്ചുവാരുകയോ, മേശമുതലായതു ശരിപ്പെടുത്തിവെയ്ക്കുകയോ ചെയ്യേണ്ടതില്ല. മജിസ്ട്രേട്ടിന്റെ അധികാരം മാത്രം സകലതും ക്രമപ്പെടുത്തി വെച്ചുകൊള്ളുന്നു. സൂര്യന്റെ സാന്നിധ്യം മാത്രം പ്രകൃതിയെ ഒക്കെ ഉണർത്തുകയും, നദികളെ ഉജ്ജീവിപ്പിക്കയും, സസ്യങ്ങളും, പക്ഷികളും, മൃഗങ്ങളും മനുഷ്യരും എല്ലാം അതുകൊണ്ടുമാത്രം ഊർജ്ജിതപ്പെടുകയും ചെയ്യുന്നു. അതു പോലെ, നിങ്ങൾ സത്യത്തിൽ പ്രബലമായി നിങ്ങളെത്തന്നെ പ്രതിഷ്ഠിക്കുമ്പോൾ, നിഷ്പക്ഷവും മഹത്തും ആയ ജഡ്ജിസ്ഥാനത്തു നിങ്ങളെത്തന്നെ സ്ഥാപിക്കുമ്പോൾ, നിങ്ങളുടെ ആത്മാവുമാത്രമായ പ്രഭാവാത്മകമായസത്യം തന്റെ പരിപൂർണ്ണഗൌരവപ്രകാശത്തിൽ തിളങ്ങുമ്പോൾ, നിങ്ങളുടെ സാഹചര്യങ്ങളും പരിസരങ്ങളും അവയുടെ കാര്യം നോക്കിക്കൊള്ളും; എല്ലാം ഉണർന്ന് നിങ്ങളുടെ സാന്നിധ്യത്തിൽ ഉണ്ടാകുന്ന അനുകൂലജ്യോതിസ്സിൽ യഥാവിധി ഇരുന്നുകൊള്ളും. ഇൻഡ്യായിലെ പരമോന്നതനായ വീരയോധാവു ശ്രീരാമനെപ്പററി വിവരിക്കപ്പെട്ടിട്ടുള്ളതു പരിശോധിക്കുക. സീതയെ തിരിയെ വീണ്ടെടുക്കാൻ അദ്ദേഹം പുറപ്പെട്ടപ്പോൾ, (അതായതു്, സീതയെന്നാൽ ദിവ്യജ്ഞാനം) പ്രകൃതിമുഴുവനും അദ്ദേഹത്തെ പരിചരിച്ചു; കുരങ്ങുകളും, അണ്ണാനും, പക്ഷികളും ഇങ്ങേ അററം കല്ലും, കാററും, വെള്ളവും സകലതും അഹമഹമികയാ അദ്ദേഹത്തിന്റെ പക്ഷത്തു ചെന്നുകൂടി. നിങ്ങൾ നിങ്ങളുടെ സ്വാത്മാവിന്റെ മാഹാത്മ്യത്തിലും തേജസ്സിലും പ്രകാശിക്കുക! ഭ്രമിപ്പിക്കുന്ന സംഗങ്ങളുടെയും, നികൃഷ്ടീകരിക്കുന്ന ദ്വേഷങ്ങളുടെയും മുകളിൽ കടന്നുനില്ക്കുക! ഈശ്വരന്മാരും, ദൈവദൂതന്മാരും അപ്പോൾ നിങ്ങളുടെ തനി അടിമകളായി നിങ്ങളെ സേവിക്കാൻ വരാത്തപക്ഷം അവക്കുനാശമാകും. എല്ലാവരും കുഞ്ഞുങ്ങളെ എടുത്തു ലാളിക്കുന്നതെന്തുകൊണ്ടു്? നോക്കണം! ആ ചെറിയ ക്രൂരൻ ബലിഷ്ഠന്മാരുടെ തോളുകളിൽ കയറി സവാരി ചെയ്യുന്നു. സൌന്ദര്യവതികളുടെ മനോഹരധമ്മില്ലങ്ങളെ വലിച്ചു പറിക്കുന്നു. ഇതെല്ലാം എന്തു്? എന്തുകൊണ്ടു്? കുഞ്ഞുങ്ങൾ പരിതഃസ്ഥിതികൾക്കു് ഉയരെ, അറിയാതെതന്നെ ദിവ്യത്വത്തിൽ—ഈശ്വരത്വത്തിൽ ജീവിക്കുന്നു എന്നതാണു് കാരണം.

നിങ്ങൾ നിങ്ങളുടെ കർത്തവ്യങ്ങൾ ചെയ്തുകൊണ്ടിരിക്കുമ്പോൾ, നിങ്ങൾ നിങ്ങളുടെ പണിയോടു ആത്മാർത്ഥതയുള്ളകൂട്ടരാണെങ്കിൽ, ബാഹ്യസഹായങ്ങളും ഒത്താശകളും സംബന്ധിച്ച

ചിന്തകൾ നിങ്ങളെ വ്യാകുലപ്പെടുത്തരുത്. അതുകൾ സ്വയം നിങ്ങൾക്ക വന്നെത്തിക്കൊള്ളും! തീർച്ചയായും സ്വയംവരും. നിങ്ങൾ ഒരു പ്രസംഗം ചെയ്യുകയും അതിൽ എന്തെങ്കിലും സൂക്ഷിക്കത്തക്ക യോഗ്യതയുള്ളതുണ്ടായിരിക്കയും ചെയ്യുമ്പോൾ, ആരുവന്നു അതു എഴുതിയെടുക്കുമെന്നും പരസ്യപ്പെടുത്തുമെന്നും മററുമുള്ളകാര്യങ്ങൾ നിങ്ങളെ അസ്വസ്ഥരാക്കരുത്. മജിസ്ട്രേട്ടിന്റെ സ്ഥാനംസ്വീകരിക്കുക. നിങ്ങളുടെ പ്രോജ്വലൽ പ്രതാപത്തിൽ സ്വയം പ്രബലമായി പ്രതിഷ്ഠിക്കുക. ബാഹ്യകാര്യങ്ങളും പുറംസഹായങ്ങളും സംബന്ധിച്ച ശങ്കകൾവന്നു നിങ്ങളുടെ പ്രസന്നതയെ ഭഞ്ജിക്കാതിരിക്കട്ടെ.

ശരീരത്തിൽ എവിടെയെങ്കിലും ചൊറിച്ചിൽതോന്നിയാൽ കൈ സ്വയം അവിടെ എത്തി ചൊറിയാൻതുടങ്ങുന്നു. ചൈതന്യക്കേടുണ്ടായഭാഗത്തുള്ള ആത്മശക്തിതന്നെയാണ് കൈയിൽ അന്തർഭവിച്ചിരിക്കുന്ന ശക്തിയും എന്നുള്ളതു സ്വയം പ്രത്യക്ഷമത്രെ. അതുപോലെതന്നെ സാഹചര്യങ്ങളിലും, പരിസരങ്ങളിലും ഉള്ള സത്തതന്നെയാണ് നിങ്ങളുടെ അകത്തും ഉള്ളതെന്നു ഓർമ്മിക്കുക; നിങ്ങളുടെ മനസ്സ് അന്തർല്ലീനമായ ഈ ചൈതന്യവ്യമായി രമ്യമായ സ്പന്ദനത്തിൽ ഇരിക്കുമ്പോൾ—നിങ്ങളുടെശരീരം നിങ്ങൾക്ക ലോകംമുഴുവനും ആയിത്തീരുമ്പോൾ—ബാഹ്യസഹായങ്ങളും സൌകര്യങ്ങളും പ്രകൃത്യാതന്നെ, സ്വമേധയാതന്നെ—ചൈതന്യക്കേടുള്ളസ്ഥലത്തു കൈ സ്വമേധയാ ഓടിച്ചെല്ലുന്നതുപോലെ—ഓടി നിങ്ങളിൽ എത്തുന്നു.

നാം നമ്മുടെ നിഴൽപിടിക്കാൻ അതിന്റെ പുറകേ ഓടിയാൽ അതൊരിക്കലും പിടികൊടുക്കുന്നില്ല; നിഴൽ നമ്മുടെ മുമ്പേ ഓടിക്കളയും. എന്നാൽ നാം സൂര്യനു അഭിമുഖമായി ഓടുമ്പോൾ— നിഴലിനെ പുറംതള്ളുമ്പോൾ—അതു പട്ടിയെപ്പോലെ നമ്മെ പിന്തുടരുന്നു. അതുപോലെ നിങ്ങൾ ഈ ബാഹ്യകാര്യങ്ങളെ പുരസ്കരിച്ചുചെല്ലുമ്പോൾ—അവയെ പിടിക്കാൻ ശ്രമിക്കുമ്പോൾ—അതുകൾ പിടിവിട്ടു മുമ്പേപറന്നുകളയുന്നു. അവയെ പുറംതള്ളിയുംവെച്ചു ജ്യോതിസ്സുകളുടെ ജ്യോതിസ്സായ ഈശ്വരനെ അഭിമുഖീകരിക്കുമ്പോൾ—നിങ്ങളുടെ ആഭ്യന്തരസത്തയെമാത്രം ആശ്രയിക്കുമ്പോൾ—ആ നിമിഷം അനുകൂലപരിതഃസ്ഥിതികൾ നിങ്ങളെ തേടിത്തുടങ്ങും. ഇതാണ് നിയമം.

'കർത്തവ്യം' 'കടമ' എന്നു കേൾക്കുമ്പോൾ മിക്കജനങ്ങളും വിളറിവിയർത്തുപോകും. വല്ല മുക്കിലുംപോയി ഒളിക്കാൻഓടും.

കർത്തവ്യം ഒരു പിശാചിനെപ്പോലെ അവരെ കഴക്കുന്നു; അവരെ മർദ്ദിക്കുന്നു; അവർക്ക് സൈ്വരമോ സമാധാനമോ കൊടുക്കുന്നില്ല. സദാ അവരെ പീഡിപ്പിച്ചുകൊണ്ടിരിക്കുന്നു. ഇങ്ങിനെ പരിഭ്രമിക്കുന്ന അടിമകൾ — അല്ലം, കർത്തവ്യയന്ത്രങ്ങൾ — വേഗതയിൽ സമ്പാദിക്കുന്നതു ശക്തിയിൽ നഷ്ടമാക്കുന്നു. കർത്തവ്യഭാരബോധം നിങ്ങളുടെ മനഃസ്വാസ്ഥ്യത്തെ ഇളക്കാതെയും, ചൈതന്യത്തെ മന്ദീഭവിപ്പിക്കാതെയും ഇരിക്കട്ടെ. ആകപ്പാടെ സകലകടമകളും നിങ്ങൾ സ്വയം നിങ്ങളിൽതന്നെ കയററിവെക്കുന്നതാണെന്ന് ഓർമ്മിക്കുക. അന്തിമമായി നിങ്ങൾ സ്വയം നാഥനാണ്. നിങ്ങൾ തനിയേതന്നെ ഓരോസ്ഥാനം കൈവരിച്ച് നിങ്ങളുടെ സേവനങ്ങളെ പ്രദാനംചെയ്ത് നിങ്ങളുടെ യജമാനന്മാരെ സൃഷ്ടിച്ചതാണ്. പിന്നെയും, നിങ്ങൾക്കു പണംവേണമെങ്കിൽ അതുപോലെ അവർക്ക് അത്രയ്ക്കു വേലയുംകിട്ടണം. കരാറുകൾ തുല്യങ്ങളാണ്. ആഘാതപ്രത്യാഘാതങ്ങൾ തുല്യബലങ്ങളത്രെ. നിങ്ങൾ നിങ്ങളുടെ ഇഷ്ടത്തെ പരിചരിക്കുന്നു; അന്യരുടെ ഇഷ്ടത്തെ സേവിക്കുന്നില്ല. നിങ്ങളുടെ ആധുനിക പരിതഃസ്ഥിതികൾ നിങ്ങൾതന്നെ സൃഷ്ടിച്ചു. ലൌകികബന്ധങ്ങൾ അടങ്ങിയ ചെറുലോകം നിങ്ങളുടെ സൃഷ്ടിയാണ്. നിങ്ങളുടെഭാവി നിങ്ങളുടെ സൃഷ്ടിയാണ്. നിങ്ങൾ നിങ്ങളുടെ വിധിയുടെ നാഥനാണ്. അതറിഞ്ഞു് ആനന്ദിക്കുക; ഉല്ലാസമായിരിക്കുക.

> "നാംതന്നെ ചിന്തകൊണ്ടു ഭാവിചിന്തയെ കെട്ടി.
> പ്പൊന്തിച്ചു ഗുണത്തിനും ദോഷങ്ങൾക്കുമായിട്ട്
> പണിചെയ്തുണ്ടാക്കുന്നു; എങ്കിലുമതുനമ്മ-
> ളണുപോലുമിങ്ങൊട്ടു മറിയുന്നതുമില്ല;
> ചിന്തതാൻ വിധിയുടെ മറെറാരുപര്യായം, നി
> സ്വന്തഭാഗ്യത്തെ തിരഞ്ഞെടുത്തുകാത്തിടപ്പോൾ!
> മാനസം സ്വരാജ്യത്തിൻ നാഥനായിരിക്കുന്നു,
> മൌനമായ് സ്ഥിരമായിട്ടാത്മാർത്ഥം വസിച്ചാലും.
> ഭയമെന്നൊഴന്നയുള്ള വൈരിയായ്, ഭയത്തിൻെറ
> ഉയരെയിരിക്കട്ടെ നിന്നിലെപരമേശൻ;
> പ്രതികൂലാവസ്ഥയോടേററുക സേവിക്കുവാൻ
> അതുതാൻ പ്രിയതരകാമസമ്പ്രാപ്തി മാർഗ്ഗം"

കഷ്ടപ്പെട്ടു പണിയെടുക്കുന്ന കൂലിപ്പണിക്കാരനെപ്പോലെയല്ലാതെ വിനോദത്തിനായി പ്രയോജനകരമായ വ്യായാമമെന്ന നിലയ്ക്കു്, മനോഹരമായും ഉല്ലാസപ്രദമായും കളികളിൽ ഏർപ്പെടുന്ന ഉൽകൃഷ്ടരാജകുമാരന്മാരെപ്പോലെ, നിങ്ങൾ നിങ്ങളുടെ

വേലചെയ്യുക. ഒരു പണിയെ ഒരിക്കലും വ്യാകുലതയോടുകൂടി സമീപിക്കരുത്. നിങ്ങൾ നിങ്ങളിൽതന്നെ വർത്തിക്കുക; രാജാക്കന്മാരും പ്രസിദ്ധന്മാരും നിങ്ങളുടെ ഭൃത്യരാണെന്നു ബോധ്യപ്പെടുക. നക്ഷത്രങ്ങൾ വേലചെയ്യുന്നതുപോലെ പ്രയത്നംചെയ്യുക. അതിങ്ങനെയാണ്:—

പുറമുള്ള പദാർത്ഥങ്ങളെപ്പററി-
ച്ചെററുമാശയ്ക്കു വൈവശ്യമേശാതെ,
തങ്ങൾകാണുന്നവസ്തുക്കളിൽനിന്നി-
ട്ടെങ്ങുമേതും ഭയപ്പാടുകൂടാതെ,
തങ്ങളിൽനിന്നു ബാഹ്യസ്ഥമാംപദാ-
ർത്ഥങ്ങളിൽനിന്നു പ്രേമവും, പ്രീതിയും,
കാരുണ്യ,മന്ദരംവവും യാതൊന്നും
തിരെ മോഹിച്ചിടാതവ മിന്നുന്നു"

"പ്രത്യുഷസ്സിൽ വിടിരുംസുമാളിതൻ
ഹൃദ്യമാകിയ സത്തായിനിന്നിടും,
കാട്ടുപക്ഷികൾ പോലും സുഖമായ-
പൃഷ്ഠിയിൽ ഉദ്ധമായിട്ടറിഞ്ഞിടും,
അമ്മനോജ്ഞപരാനന്ദ മൂർച്ഛയും
നിർമ്മലമായമിന്നലുമാകുന്ന
തുംഗമാകിയ ഗാനപ്രതിഫലം
ഭംഗിയൊടെ സമാലാപിതമായി"

പുമതലാഭാരം ഒട്ടും തോന്നരുത്; പ്രതിഫലം യാതൊന്നും ആവശ്യപ്പെടരുത്; എല്ലാ അധികാരവും നിങ്ങൾക്കു സേവനവിധേയമായിരിക്കണം നിങ്ങൾ നിങ്ങളുടെ സ്വന്തം അധികാരമത്രെ. ഉത്തരവാദബോധമോ, ബാഹ്യമായ അധികാരശക്തിയോ നിങ്ങളെ മറയ്ക്കുന്ന മേഘമാകാതിരിക്കട്ടെ! പുറത്തുനില്ക്കുന്ന അധികാരംസൃഷ്ടിക്കുന്ന കല്പനാവ്യവസ്ഥകൾ എത്ര നന്നായിരുന്നാലും ക്ഷേത്ര ഗണിതപരം (Geomatrical)—യാന്ത്രികം—ആയിരിക്കും. എന്നാൽ നിങ്ങൾ സ്വയം നിർമ്മിക്കുന്ന വ്യവസ്ഥിതി ജീവത്തായിരിക്കുന്നതാണ്.

## V. വിജയതത്വം—നിർഭയതത്വം.

നാമിനി അഞ്ചാമത്തെ വിജയതത്വമായ നിർഭയതത്വത്തിൽ പ്രവേശിക്കുന്നു. ഭയരാഹിത്യം എന്നാൽ എന്ത്? മായയിൽ വിശ്വസിക്കാതിരിക്കുക; എന്നാൽ യഥാർത്ഥമായ ആത്മാവിനെപ്പററി സജീവമായ ജ്ഞാനവും, ആത്മാർത്ഥവും സത്യസന്ധവും ആയ വിശ്വാസവും ഉണ്ടായിരിക്കുക. നാം തനിയേ ഭയത്തിൻെറ

ഭവനമായ ശരീരമാണെന്നു വിചാരിക്കുമ്പോഴാണ് നമുക്കു ഭയമുണ്ടാകുന്നതു്; ശരീരം സദാ നിരാശതയും, പശ്ചാത്താപവും ആയ പുഴുക്കൾക്കു തിന്നാനുള്ള ആഹാരം ആണ്; അതു സകലവിധകഷ്ടപ്പാടുകൾക്കും പാത്രവും വിഷയവും അത്രെ. ഈ ചെറിയ ശരീരത്തിൽ നിന്നു നാം മേലോട്ടുയരുമ്പോൾ ആ ക്ഷണത്തിൽ നാം ഭീതിയിൽനിന്നു മുക്തരാകും. ഈശ്വരത്വമായി ജീവിക്കുക; വേദാന്തം നടപ്പിൽവരുത്തി ജീവിക്കുക; എന്നാൽ ആർക്കു നമ്മെ ഉപദ്രവിക്കാൻ കഴിയും? നിങ്ങളെ ആർക്കു ദ്രോഹിക്കാൻ സാധിക്കും? നിർഭയതയും വേദാന്തവും വേർതിരിക്കത്തക്കവയല്ല.

വിജയത്തിനു ഭയരാഹിത്യം എങ്ങിനെ അത്യാവശ്യമാണു്? ഇതു രാമന്റെ അനുഭവത്തിലുള്ള ഒരു വസ്തുതകൊണ്ടു ഉദാഹരിക്കാം. ഹിമവാൻ വനങ്ങളിൽവെച്ചു ഒരിക്കൽ അഞ്ചുകരടികൾ ഒന്നിച്ചു രാമന്റെ എതിരേ വന്നു, എന്നാൽ അതുകൾ രാമനെ ഒട്ടും ഉപദ്രവിച്ചില്ല. എന്തുകൊണ്ടു്? വെറും നിർഭയത്വം കൊണ്ടു. "ഞാൻ ഈ ദേഹമല്ല; ഞാൻ മനസ്സല്ല; ഞാൻ സർവ്വനായകനായ ഈശ്വരനാണു്; ഞാൻ പരമാത്മാതന്നെയാണു്; അഗ്നിയ്ക്കു എന്നെ ദഹിക്കാൻ കഴിയില്ല; ശസ്ത്രമൊന്നും എന്നെ മുറിപ്പെടുത്തുകയില്ല" എന്നീവിധമുള്ള ചൈതന്യംകൊണ്ടു രാമൻ പരിപൂർണ്ണനായിരുന്നു. രാമൻ മൃഗങ്ങളുടെ കണ്ണുകളിൽ നേരെ നോക്കി; അപ്പോൾ അവ വിരണ്ടോടിപൊയ്ക്കളഞ്ഞു. ഒരിക്കൽ ഒരു കാട്ടുചെന്നായെ ഇതുപോലെ രാമൻ നോട്ടംകൊണ്ടു ഭയപ്പെടുത്തി ഓടിച്ചു. വേറൊരിക്കൽ ഇതുപോലെ ഒരു വ്യാഘ്രവും ഭയപ്പെട്ടു് ഓടി. പൂച്ചവരുമ്പോൾ പാത്തകൾ അവയുടെ കണ്ണടയ്ക്കുന്നു. തങ്ങൾ കണ്ണടച്ചു കാണാതെയിരുന്നാൽ പൂച്ച തങ്ങളെ കാണുന്നതല്ലെന്നു പക്ഷേ അവ വിചാരിക്കുന്നു. എന്നാലും പൂച്ച അതുകളെപിടിച്ചു തിന്നുകളയുന്നു. നിങ്ങൾ ഭയപ്പെട്ടാൽ പൂച്ച നിങ്ങളെതന്നെയും തിന്നുകളയും. നാട്ടുമ്പുറങ്ങളിൽ സഞ്ചരിക്കുമ്പോൾ സ്വല്പമെങ്കിലും ഭയപ്പാടുകാണിച്ചുപോയാൽ, പട്ടികൾ പോലും നമ്മോടു ചാടിയടുത്തു് ഉപദ്രവിക്കുന്നതു് നിങ്ങൾ സൂക്ഷിച്ചിട്ടില്ലയോ? ഭയപ്പെടുന്നപക്ഷം പട്ടികൾപോലും നമ്മെകടിച്ചു ചീന്തിക്കളയും; എന്നാൽ ഭയഹീനരായിരുന്നാൽ സിംഹങ്ങളെയും, കടുവാകളെയുംപോലും ജയിച്ചു് ഇണക്കാം. ഒരു പാത്രത്തിൽ നിന്നു വേറൊന്നിലേയ്ക്കു നാം എന്തെങ്കിലും ദ്രാവകം പകരുമ്പോൾ, കൈ സ്വല്പമെങ്കിലും വിറച്ചാൽ, ദ്രാവകം തീർച്ചയായും

ത്തുകിപ്പോകുന്നു; നിശ്ശങ്കം, ധൈര്യമായിട്ടു് ഭയലേശമില്ലാതെ അതു ഒഴിച്ചാൽ ഒരു തുള്ളിപോലും തൂകിപ്പോകുന്നതല്ല.

സംശയവും ഭയവുംമൂലമാണു് നാം ഭയനീയഘട്ടങ്ങളിൽ അകപ്പെടുന്നതു്. യാതൊന്നും നിങ്ങളെ പരിഭ്രമിപ്പിക്കാതെയും അകസ്മാത്തായി സംഭവിക്കാതെയും ഇരിക്കട്ടെ! നിങ്ങൾ സർവ്വവ്യാപിയാണു്. ഭയപ്രദമായ ശരീരസംഗം തല്ലിച്ചിതറിച്ചുകളയുക. 150 റാത്തൽഘനമുള്ള,ആട്ടുരോമംകൊണ്ടു അലങ്കരിക്കപ്പെട്ട, ഒരു മാംസപിണ്ഡത്തിനെ ഒരു നിസ്സാരമായപടക്കം പൊട്ടലോ ഒരു ചെറിയ എലിയുടെയോ ഇലകൾ കൂട്ടിമുട്ടുന്നതിൻേറയോ ശബ്ദമോ, അതുംപോരാ, അനങ്ങുന്ന ഒരു നിഴലോ ഞെട്ടിക്കുന്നതു വളരെ പരിതാപകരമല്ലയോ? ആപത്തുകളെക്കുറിച്ചുള്ള ഭയം പോലെയോ, അതിനെക്കാൾ കഷ്ടമായോ ഉള്ള ഒരു ആപത്തില്ല. മരണത്തിൻെറ ഭയം ഉണ്ടാകുന്നതിനെക്കാൾ ഞാൻ മരണത്തെ തന്നെ സഹിക്കുന്നതാണു്.

ആരോ ഒരാൾ പറയുന്നു:—"തൻെറ ഉള്ളിൽ ഇല്ലാത്തതു യാതൊന്നും ഒരുവൻ അവൻെറ പുറമേകാണുന്നതല്ല." നിങ്ങളുടെ ഉള്ളിൽ പ്രേമമുണ്ടെങ്കിൽ നിങ്ങൾ അതു കണ്ടെത്തുന്നു; നിങ്ങളുടെ അകത്തു ശത്രുതയുണ്ടെങ്കിൽ, നിങ്ങളതു പുറത്തുംകണ്ടുമുട്ടും. നിങ്ങൾക്കു രഹസ്യാന്വേഷകരെയും, ചതിയന്മാരെയും മററുംപററി പേടിയുണ്ടെങ്കിൽ,നിങ്ങൾ അവരെ കാണാതിരിക്കയില്ല. സ്വാർത്ഥവും വഞ്ചനയും നിങ്ങൾ പ്രതീക്ഷിക്കുന്നു എങ്കിൽ നിങ്ങൾക്കു ഇച്ഛാഭംഗം ഉണ്ടാകില്ല; എല്ലാവശത്തുനിന്നും സ്വാർത്ഥവും വഞ്ചനയും നിങ്ങളെ എതിരേല്ക്കും. അതിനാൽ ഭയപ്പെടരുതു്. നിങ്ങളിൽ പരിശുദ്ധിയും, പരിപാവനത്വവും ഇരിക്കട്ടെ; നിങ്ങൾ അശുദ്ധിയോ വ്യത്തികേടോ കണ്ടുമുട്ടുകയില്ല. ജീവിതവിജയവും ആദ്ധ്യാത്മികവിജയവും ഒന്നിച്ചുചരിക്കണം. അവയിൽ ഒന്നിനെ മററതിൽനിന്നു ഭിന്നിപ്പിക്കുന്നവർ മായാമോഹിതരത്രെ.

വീട്ടിനു കാവൽ ഇല്ലാതിരിക്കുമ്പോഴേ കള്ളന്മാർ അതിൽ പ്രവേശിക്കയുള്ളു. എല്ലായ്പോഴും വീട്ടിൽ വെളിച്ചം ഉണ്ടായിരുന്നാൽ അവർ അതിനുള്ളിൽ കടക്കുകയില്ല. നിങ്ങളുടെ ഉള്ളിൽ സദാ സത്യത്തിൻെറ വെളിച്ചം പ്രകാശമാനമായി സൂക്ഷിക്കുക; ഭയത്തിൻെറയോ, ദുരാകർഷണങ്ങളുടെയോ പിശാചു നിങ്ങളെ സമീപിക്കയില്ല. ഈശ്വരനിയമത്തിൽ വിശ്വസിക്കുക. ലൌകീക ബുദ്ധിയെ താങ്ങിക്കൊണ്ടു നിങ്ങളുടെ ജീവിതം നശിപ്പിക്കരുതു്. ഭയചകിതമായ ബുദ്ധി നിങ്ങളെ വെറും കഠിനനിരീശ്വര

നാകുന്നു. പരിതഃസ്ഥിതികളാകുന്ന മഞ്ഞും, മൂടലും നിങ്ങളെ മറയ്ക്കാൻ അനുവദിക്കുന്നതെന്തിനു്? നിങ്ങൾ സൂര്യന്മാരുടെ സുര്യ നല്ലയോ? നിങ്ങൾ ജഗൽസഞ്ചയത്തിൻെറ നാഥനല്ലയോ? നിങ്ങൾക്കു അടിച്ചുനീക്കുകയും, ചിതറിച്ചുകളുകയും, വറട്ടിവാററി കളുകയും ചെയ്യാൻ പാടില്ലാത്ത എന്തു സാഹചര്യചാപല്യങ്ങ ളാണു് ഉള്ളതു്? ഭയപ്പെടുത്തുന്ന ചുററുപാടുകൾ അണുപോലും യഥാർത്ഥമാണെന്നു നിങ്ങൾ തീരെ കരുതേണ്ട. നിങ്ങൾ ഭയ രഹിതരായി, ഭയരഹിതരായി, ഭയരഹിതരായി വർത്തിക്കുന്നു.

## vi. വിജയതത്വം—സ്വാശ്രയശീലം.

വിജയത്തിൻെറ ആറാമത്തെ രഹസ്യം സ്വാശ്രയസ്വഭാവ മത്രെ. സിംഹത്തെക്കാൾ വളരെ വലിയ മൃഗങ്ങളാണു് ആന കൾ എന്നു നിങ്ങൾക്കറിയാം. ആനയുടെ ശരീരം സിംഹത്തി ൻെറതിനെക്കാൾ ത്രിലോം ബലിഷ്ഠതരമാണെന്നു തോന്നുന്നു. എന്നിട്ടും, ഒരു സിംഹം ആനകളുടെ ഒരു യൂഥം മുഴുവനേ ഓടിച്ചു കളയുന്നു. സിംഹത്തിൻെറ ശക്തിയുടെ രഹസ്യം എന്താണു്? സിംഹം പ്രായോഗികവേദാന്തിയും ആനകൾ ദ്വൈതികളുമാ ണെന്നുള്ളതുമാത്രമാണു് ഈ രഹസ്യം.

ആനകൾ ശരീരത്തിൽ വിശ്വസിക്കുന്നു; സിംഹം പ്രായോ ഗികമായി ശരീരത്തിൽ വിശ്വസിക്കുന്നില്ല. പിന്നെയോ ശരീരത്തെ ക്കാൾ ഉയർന്ന എന്തൊന്നു്—ചൈതന്യം—ഇതിൽ വിശ്വസിക്കുന്നു. താരതമ്യേന സിംഹകായം വളരെ ചെറുതാണെങ്കിലും സിംഹം തൻെറ ശക്തി അനന്തമാണെന്നും, അപരിമിതമാണെന്നും പ്രായോഗികമായി വിശ്വസിക്കുന്നു. ആന നാലും അമ്പതും ചേർന്നു, ചിലപ്പോൾ നൂറും ഇരുനൂറും ചേർന്നു സംഘങ്ങളായി ജീവിക്കുന്നു. അവ ഉറങ്ങുമ്പോൾ ബലവാനായ ഒരാനയെ കാവ ലിനു നിർത്തുന്നു. ശത്രുക്കൾവന്നു് എതിർത്തു വിഴുങ്ങിക്കളയുമെന്നു അവ ഭയപ്പെടുന്നു. അവയിൽ ഒററ ഒന്നിനു ബഹുസഹസ്രം സിംഹങ്ങളെ നശിപ്പിക്കാൻ പ്രാപ്തിയുണ്ടെന്നു അവ അറിയു ന്നില്ല; അവയ്ക്കു വിശ്വാസവുമില്ല; അവയുടെ അന്തഃസത്തയിൽ അവയ്ക്കു വിശ്വാസവും, തന്മൂലം ഉണ്ടാകേണ്ട ധീരതയും ഇല്ല.

ആനന്ദത്തിൻെറ ഒരു മൌലികസിദ്ധാന്തമായ ആത്മവി ശ്വാസമാണിതു്. കരഞ്ഞുകൊണ്ടു്, വിളിച്ചുകൊണ്ടു്, കഷ്ടപ്പെട്ടു കൊണ്ടു് ഇരിക്കുന്ന ഒരു പാപിയോ നീചനോ ആണു നിങ്ങൾ എന്നു ഒരിക്കലും പറയാൻപാടില്ല എന്നു വേദാന്തം ശാസിക്കുന്നു.

നിങ്ങളുടെ ആന്തരികശക്തിയിൽ വിശ്വസിക്കാൻ വേദാന്തം ആവശ്യപ്പെടുന്നു. നിങ്ങൾ അപരിമേയനാണു്; സൎവ്വശക്തനായ ഈശ്വരനാണു് നിങ്ങൾ. പരിമാണമില്ലാത്ത ദൈവമാണു് നിങ്ങൾ. അതു വിശ്വസിക്കുക. എന്തൊരുതേജകവും ചൈതന്യപ്രദവും ആയ സത്യം! നിങ്ങൾക്കു ബാഹ്യമായതിൽ വിശ്വസിക്കുക; ഉടൻ നിങ്ങൾ നിലംപതിക്കും. അതാണു് നിയമം.

കേസ്സിൽ അകപ്പെട്ട രണ്ടു സഹോദരന്മാർ ഒരു മജിസ്ട്രേട്ടിൻെറ കോടതിയിൽ ഹാജരായി. ഒരുവൻ ഒരു ലക്ഷപ്രഭുവും, അപരൻ പാപ്പർപുള്ളിയും ആയിരുന്നു. താൻ ലക്ഷപ്രഭുവും സഹോദരൻ നിൎദ്ധനനും ആയതു് എങ്ങിനെയാണെന്നു മജിസ്ട്രേട്ടു സമ്പന്നനോടു ചോദിച്ചു. അയാൾ ഉത്തരം പറഞ്ഞു:—"അഞ്ചു കൊല്ലംമുമ്പു് ഞങ്ങൾക്കു പൈതൃകസ്വത്തു് തുല്യമായിഭാഗിച്ചു കിട്ടി. ഓരോരുത്തക്കും അമ്പതിനായിരംഡോളറിൻെറ സ്വത്തു കിട്ടി. താൻ വലിയ ധനികനാണെന്നുകരുതി ഈ സഹോദരൻ മടിയനായി (ചില ധനികന്മാർ പണിയെടുക്കുന്നതു കുറച്ചിലാണെന്നു വിചാരിക്കാറുണ്ടെന്നു നിങ്ങൾക്കറിയാമല്ലൊ.) അയാളുടെ വേലയെല്ലാം ഭൃത്യന്മാരെ ഏല്പിച്ചു. അയാൾക്കൊരു കത്തുകിട്ടിയാലുടനെ അതു ഭൃത്യന്മാൎക്കുകൊടുത്തു് "പോകു; പോയി ആ ജോലിനോക്കു!" എന്നുപറയും. ചെയ്യേണ്ടതെല്ലാംചെയ്യാൻ ഭൃത്യന്മാരെ നിയോഗിച്ചു. അയാൾ സുഖത്തിലും ആഡംബരത്തിലും മതിമറന്നു ധൂൎത്തനായിട്ടഹങ്കരിച്ചുപോന്നു. "തിന്നു്, കുടിച്ചു്, അഹങ്കരിക്കുക" എന്നല്ലേ പറയുന്നതു്. അയാൾ എപ്പോഴും വേലക്കാരോടു "പോയിൻ! പോയിൻ! ആ ജോലിയും ഈ ജോലിയും ചെയ്യിൻ!" എന്നുപറയും". തന്നെക്കുറിച്ചു് ആ സമ്പന്നൻ തുടൎന്നുപറഞ്ഞു:—"എനിക്കു അമ്പതിനായിരം ഡോളർ കിട്ടിയിട്ടും ഞാനെൻെറ ജോലി യാതൊന്നും അന്യന്മാരെ ഏല്പിച്ചില്ല. എന്തെങ്കിലും ചെയ്യേണ്ടതിനൊക്കെ ഞാൻ തന്നെപോയി ചെയ്യുമായിരുന്നു. ഞാൻ സദാ ഭൃത്യന്മാരോടു പറഞ്ഞിരുന്നതു് "വരുവിൻ! വരുവിൻ! എൻെറ കൂടെ വരുവിൻ!" എന്നാണു്. എൻെറ ചുണ്ടുകളിൽ നിന്നു എപ്പോഴും പുറപ്പെട്ടവാക്കുകൾ "വരുക! വരുക!" എന്നാണു്. എൻെറ സഹോദരനിൽനിന്നു പുറപ്പെട്ടതു് "പോകുക! പോകുക!" എന്നുമാണു്. അയാളുടെ സമ്പാദ്യമെല്ലാം അയാളുടെ സൂക്തപദത്തെ (Motto) ആശ്രയിച്ചു് പോയി; വേലക്കാരും, സ്നേഹിതന്മാരും, വസ്തുവും, ധനവും എല്ലാം

അപ്രത്യക്ഷമായി; അയാളെ കൈവിട്ടു. എന്റെ സൂക്തപദം (Maxim) 'വരുക' എന്നായിരുന്നു. സ്നേഹിതന്മാർ വന്നു; വസ്തുക്കൾ വർദ്ധിച്ചു; എല്ലാം അഭിവൃദ്ധിപ്പെട്ടു".

അന്യരെ ആശ്രയിക്കുമ്പോൾ നാം "പോ! പോ!" എന്നു പറയുന്നു; എല്ലാംപോകയും ചെയ്യും. നാം സ്വാത്മാവിനെ ആശ്രയിക്കയും, ആത്മാവിനെ ഒഴിച്ചു മറ്റൊന്നും വിശ്വസിക്കാതിരിക്കയും ചെയ്യുമ്പോൾ എല്ലാ സാധനങ്ങളും നമ്മളിൽ വന്നുകൂടും. നിങ്ങൾ ഒരു പാവപ്പെട്ട, മോങ്ങുന്ന പുഴുവാണെന്നു വിചാരിച്ചാൽ നിങ്ങൾ അതായിത്തീരും; നിങ്ങൾ സ്വാത്മാവിനെ ആദരിക്കയും, സ്വയം ആശ്രയിക്കയും ചെയ്യുമ്പോൾ നിങ്ങൾ അത്യുന്നത്യം സമ്പാദിക്കും. നിങ്ങൾ ചിന്തിക്കുന്നതു് എന്തോ അതു് ആയിത്തീരും. "മനംപോലെ മംഗല്യം." "യോ യഃ ശ്രദ്ധഃ സ ഏവസഃ"

ഇൻഡ്യായിൽ ഒരു സ്കൂൾഇൻസ്പെക്ടർ ഒരു സ്കൂളിൽ ചെന്നു. ഒരു കുട്ടിയെ ചൂണ്ടിക്കാണിച്ചു സ്കൂൾമാസ്റ്റർ പറഞ്ഞു:—"ഈ കുട്ടി വളരെ മിടുക്കനാണു; അയാൾ സാഹിത്യത്തിന്റെ പല ഭാഗങ്ങളും കാണാപ്പാഠമാക്കിയിട്ടുണ്ടു്. മിൽട്ടന്റെ "പറുദീസാപതനം"—എന്ന കവിതയുടെ ഏതുഭാഗവും അയാൾ കാണാതെ ചൊല്ലും." ഇങ്ങിനെ പറഞ്ഞു് മാസ്റ്റർ ആ വിദ്യാർത്ഥിയെ ഇൻസ്പെക്ടരുടെ മുമ്പിൽ കൊണ്ടുചെന്നു. എന്നാൽ ആ കുട്ടിയുടെ ഉള്ളിൽ വേദാന്തചൈതന്യം ഇല്ലായിരുന്നു. അയാൾ ലജ്ജിക്കുന്ന വളരെ വണക്കശീലക്കാരനായിനിന്നു. "നിനക്കതു് കാണാതെ അറിയാമോ?" എന്നു ഇൻസ്പെക്ടർ ചോദിച്ചപ്പോൾ അയാൾ പറഞ്ഞു:—ഇല്ല; സർ! എനിയ്ക്കൊന്നും അറിഞ്ഞുകൂടാ. ഞാൻ നിസ്സാരനാണു്" ഈ വാക്കുകൾ വിനയത്തിന്റെ ലക്ഷണം—ലജ്ജയുടെ ഫലം—ആണെന്നു അയാൾ വിചാരിച്ചു. "ഇല്ല; സർ! എനിക്കൊന്നും അറിഞ്ഞുകൂടാ; ഞാനതു പഠിച്ചിട്ടില്ല." ഇൻസ്പെക്ടർ വീണ്ടും ചോദിച്ചു:—വിദ്യാർത്ഥി വീണ്ടും പറഞ്ഞു:—"ഇല്ല. സർ! ഇല്ല. സർ! എനിക്കറിഞ്ഞുകൂടാ." വാധ്യാർ മഞ്ഞളിച്ചുപോയി. മുഴുവൻ പുസ്തകവും കാണാപ്പാഠം അറിയാതിരുന്ന വേറൊരുകുട്ടി ഉണ്ടായിരുന്നു. അവൻ എഴുന്നേററു പറഞ്ഞു:—"എനിക്കറിയാം. സാറിനുവേണ്ട ഏതുഭാഗവും ചൊല്ലാൻ എനിക്കറിയാമെന്നു ഞാൻ വിചാരിക്കുന്നു ഇൻസ്പെക്ടർ." അയാളോടു ചിലഭാഗങ്ങൾ ചോദിച്ചു. എല്ലാം കുട്ടി മുറയ്ക്കുചൊല്ലി കേൾപ്പിച്ചു. ഈ രണ്ടാമത്തെ കുട്ടി ഒന്നിനുപുറമേ ഒന്നായി പല

ഭാഗങ്ങളും ചൊല്ലികേൾപ്പിച്ചു സമ്മാനം വാങ്ങിച്ചു. നിങ്ങൾസ്വയംവെക്കുന്ന വിലയിൽ കൂടി മററാരും നിങ്ങളെ വിലവെയ്ക്കയില്ല.

നിങ്ങളെ സ്വയം യാചിക്കുന്ന, കുഴയുന്ന, കഷ്ടപ്പെടുന്ന ജന്തുക്കളാക്കരുതു്. നിങ്ങൾ നിങ്ങളുടെ ചിന്തപോലെയായിത്തീരും. ദൈവമാണെന്നു വിചാരിച്ചാലുടൻ നിങ്ങൾ ദൈവം ആകും; സ്വാതന്ത്ര്യനാണെന്നു ചിന്തിച്ചാൽ സ്വാതന്ത്ര്യനമാകും.

ഒരു മനുഷ്യൻ ഒരു വേദാന്തിയുടെ വീട്ടിൽചെന്നു് ഒഴിഞ്ഞു കിടന്ന ഒരു മാന്യസ്ഥാനത്തുകയറി ഇരിപ്പായി. വീട്ടുകാരൻ അവിടെ അപ്പോൾ ഇല്ലായിരുന്നു. അയാൾ മുറിയിലേയ്ക്കു വന്നപ്പോൾ ആഗതനായ അതിഥി ചോദിച്ചു:—"ഹേ! വേദാന്തി! ദൈവം ആരാണു്? മനുഷ്യൻ ആരാണു്? എനിക്കു പറഞ്ഞുതരൂ!" ശരി. ബുദ്ധിമാനായ ആ യോഗി നേരിട്ടുത്തരം പറഞ്ഞില്ല. അതിനുപകരം അദ്ദേഹം ഭൃത്യന്മാരെ വിളിച്ചു ഉറക്കെ സംസാരിക്കാനും, കൎക്കശഭാഷ ഉപയോഗിക്കാനും തുടങ്ങി; ആഗതനെ വീട്ടിനു പുറത്താക്കാൻ അവരോടു പറഞ്ഞു. വാസ്തവത്തിൽ ബുദ്ധിമാനായിരുന്ന ആ മഹാൻ ഇത്തരം ഭാഷയാണു് പ്രയോഗിച്ചതു്. അപ്രതീക്ഷിതമായ ഈ ബഹളം കേട്ടപ്പോൾ, വന്നവൻ പേടിച്ചുപോയി; അയാൾ ഭയംകൊണ്ടുവിറച്ചു് ആ മാന്യസ്ഥാനത്തുനിന്നു എഴുന്നേററുമാറി വേദാന്തി ഉടനെ ആ സ്ഥാനത്തുകയറിയിരുന്നു. എന്നിട്ടു സാവധാനത്തിൽ, ഗംഭീരമായിട്ടു ഇങ്ങിനെപറഞ്ഞു:—"ഇതാണു് ഈശ്വരൻ! (തന്നത്താൻ ചൂണ്ടി). (മററയാളെ ചൂണ്ടിക്കാണിച്ചു്) അതാണു് മനുഷ്യൻ! നിങ്ങൾ ഭയപ്പെട്ടില്ലാതിരുന്നുവെങ്കിൽ, നിങ്ങൾ ആ ഇരിപ്പിടത്തിൽ തന്നെ ഇരുന്നിരുന്നുവെങ്കിൽ, നിങ്ങൾ മനസ്സു മാറിപ്പോകാതെയിരുന്നുവെങ്കിൽ, നിങ്ങൾ ലജ്ജിച്ചു മഞ്ഞളിക്കാതെയിരുന്നുവെങ്കിൽ, അപ്പോൾ നിങ്ങളും ഈശ്വരൻ ആകുമായിരുന്നു. എന്നാൽ വിറയ്ക്കുകയും, ക്ഷീണിക്കുകയും, നിങ്ങളുടെ ഈശ്വരത്വത്തിൽ വിശ്വസിക്കാതിരിക്കയും, ചെയ്തുവെന്നുള്ള വസ്തുതകൊണ്ടുമാത്രം നിങ്ങൾ ഒരു പാവപ്പെട്ട പുഴുവായിപ്പോയി. നിങ്ങൾ സ്വയം ഈശ്വരനാണെന്നു് ആലോചിക്കുക; നിങ്ങൾ നിങ്ങളുടെ ഈശ്വരത്വത്തിൽ ജീവത്തായി വിശ്വസിക്കുക; യാതൊന്നും നിങ്ങളെ ദ്രോഹിക്കയില്ല; ആരും നിങ്ങളെ ഉപദ്രവിക്കയില്ല."

നിങ്ങൾ ബാഹ്യശക്തികളെ താങ്ങി ആശ്രയിച്ചു കഴിയുന്നിടത്തോളം അപജയമാണു് ഫലം. ഉള്ളിലെ ഈശ്വരനെ വിശ്വസിച്ചുകൊണ്ടു ശരീരത്തെ പ്രയത്നത്തിൽ നിൎത്തുക; തീച്ച്

യായും വിജയം സിദ്ധിക്കും. "പർവ്വതം മുഹമ്മദിന്റെ അടുക്കൽ ചെല്ലാത്തപക്ഷം മുഹമ്മദു പർവ്വതത്തിലേയ്ക്കു ചെല്ലും." ഒരു മനുഷ്യൻ ഒരിക്കൽ വലിയവിശപ്പുകൊണ്ടു കുഴങ്ങി; വിശപ്പുടക്കാനായി അയാൾ ഒരു സ്ഥലത്തിരുന്നു കണ്ണുമടച്ചു് 'മനഃപായസം' കുടിക്കാൻ തുടങ്ങി. കുറെകഴിഞ്ഞപ്പോൾ അയാൾ വായും തുറന്നു് പൊള്ളിയനാക്കു പുറത്തേയ്ക്കിട്ടു് അതിനെ തണുപ്പിക്കാൻ ശ്രമിച്ചുകൊണ്ടിരുന്നു. ആരോ ഒരാൾവന്നു് ഇതെന്തുകഥയാണെന്നു അയാളോടു ചോദിച്ചു. തന്റെ ഭക്ഷണത്തിൽ വലിയ ചൂടു—മുളകു—ഉണ്ടായിരുന്നു എന്നു അയാൾ പറഞ്ഞു. (Chill Chilly) * പേരുകൊണ്ടു ഒന്നുതന്നെയാണെങ്കിലും, സാധനം ചൂടുള്ളതു്—എരിവുള്ളതു്—ആണല്ലോ. ഇതുകേട്ടു വേറൊരാൾ പറഞ്ഞു:—"ഹാ! മണ്ടശ്ശിരോമണി! നിങ്ങൾ 'മനഃപായസം' കഴിക്കുയായിരുന്നുവെങ്കിൽ, എരിവുള്ള പദാർത്ഥംക്കൂടാതെ, മധുരമുള്ള നല്ല സാധനംമാത്രം കഴിക്കാമായിരുന്നല്ലോ. ഇതു നിങ്ങളുടെ സ്വന്തസൃഷ്ടിയായതുകൊണ്ടു്—നിന്റെ സ്വന്തകൃതി—സ്വന്തവിചാരം ആയതുകൊണ്ടു്, നീയെന്താണു് നല്ലതു തിരഞ്ഞെടുക്കാത്തതു്?"

വേദാന്തശാസനമനുസരിച്ചു്, ലോകമാസകലം നിങ്ങളുടെ സ്വന്തംസൃഷ്ടി, സ്വന്തസങ്കല്പസൃഷ്ടി, ആയതുകൊണ്ടു് നിങ്ങൾ ഒരു നികൃഷ്ടനും, പാപിയും മററും ആണെന്നു നിങ്ങൾ എന്തിനു ചിന്തിക്കുന്നു? ഭയരഹിതനായി, സ്വാശ്രയശീലനായി ദൈവത്തിന്റെ ഒരവതാരമാണു് നിങ്ങൾ എന്നു നിങ്ങൾ സങ്കല്പിക്കാത്തതെന്തു്?

സത്യത്തിൽ സജീവശ്രദ്ധയുണ്ടാകട്ടെ! ചുററുമുള്ള സംഗതികളെ വേണ്ടതുപോലെ ഗ്രഹിക്കട്ടെ! എല്ലാ പരിതഃസ്ഥിതികളെയും അവയുടെ യഥാർത്ഥ വിലയ്ക്കു വിലമതിക്കുക! ഈ ലോകം അയഥാർത്ഥമായിത്തീരത്തക്കവിധം ആത്മാവു യഥാർത്ഥമാണെന്നു ബോദ്ധ്യപ്പെടുക!

സുസ്ഥിരമായിനില്ക്കുന്ന നക്ഷത്രങ്ങളുടെ ദൂരം ഗണിച്ചുകണ്ടു പിടിക്കാൻ തുടങ്ങുമ്പോൾ, ഗണിതശാസ്ത്രപ്രക്രിയയിൽ ഈ ഭൂലോകം ഒരു ക്ഷേത്രഗണിതബിന്ദുവാണെന്നു സങ്കല്പിക്കപ്പെടുന്നുവെന്നു നിങ്ങൾക്കറിയാൻപാടില്ലേ? ആ നക്ഷത്രങ്ങളെയും, ഗ്രഹങ്ങളെയും അപേക്ഷിച്ചു് ഈ ലോകം വെറും ഒരു പൂജ്യം—ശൂന്യം തന്നെയല്ലേ? അങ്ങിനെയാണെങ്കിൽ പരമാത്മാവിന്റെ അനന്തശക്തിയുമായി തട്ടിച്ചുനോക്കിയാൽ, ഈ ഭൂമി എന്തെങ്കിലുമാ

* Chill = തണുപ്പ്; Chilly = മുളക്

കുമോ? അതു് ആലോചിക്കുക! അനുഭവിക്കുക! ജ്യോതിസ്സുകളുടെ ജ്യോതിസ്സ് നിങ്ങളാണു്; തേജസ്സെല്ലാം നിങ്ങളുടേതുമാത്രമാണു്. ഓൎക്കുക! ഈ ഭ്രമിയും, പേരും, പെരുമയും, പ്രശംസകളും, ഭൌമബന്ധങ്ങളും, ജനസ്വാധീനതയും, പൊതുക്കാൎയ്യപ്രസക്തിയും, ലോകബഹുമാനങ്ങളും, അപമാനങ്ങളും, ശത്രുക്കളുടെ കുററാരോപണങ്ങളും, സ്നേഹിതരുടെ സ്തുതിപ്രശംസകളും, സകലതും നിങ്ങൾക്കു് അത്യഹിനമാകത്തക്കവണ്ണം അതു അത്രമാത്രം ബോധ്യപ്പെടുത്തുക! ഇതാണു് വിജയരഹസ്യം.

നയാഗ്രാനദിയുടെ ഉഗ്രപ്രവാഹത്തിൽ അകപ്പെട്ടു് രണ്ടു മനുഷ്യർ ഒഴുകിപ്പൊയ്ക്കൊണ്ടിരുന്നു. ഒരുവൻ ഒരു വലിയതടിക്കഷണം കണ്ടുപിടിച്ചു് രക്ഷകിട്ടുമെന്നു വിചാരിച്ചു ബലമായി അതിൽ കടന്നു പിടിക്കൂടി. മററവനാകട്ടെ, ഒരു ചെറിയ കയർ—അവരെ രക്ഷിക്കാൻ കരയ്ക്കുനിന്നവർ എറിഞ്ഞുകൊടുത്തിരുന്ന കയററിൻെറ അററം—കടന്നുപിടിച്ചു. ഭാഗ്യവശാൽ അവനു കയറിൽ പിടികിട്ടി. കയറു തടിക്കഷണംപോലെ ഘനമുള്ളതല്ലായിരുന്നു. കയർ പ്രത്യക്ഷത്തിൽ ഉലകുന്നതും ശക്തികുറഞ്ഞതുമായിരുന്നു. എങ്കിലും, അയാൾ രക്ഷപ്പെട്ടു. എന്നാൽ വലിയ തടിക്കഷണം പിടിക്കൂടിയ ആൾ തടിയോടുകൂടി ഒഴുകിപ്പോയി അലറുന്ന ജലപാതങ്ങളുടെ കീഴിൽ, തുള്ളിമറിയുന്ന വെള്ളത്തിൻെറ ഉറന്നശ്മശാനത്തിൽ വീണു പെട്ടന്നു മരിച്ചുപോകയും ചെയ്തു.

അതുപോലെ, ഹേ! ലോകജീവികളെ! നിങ്ങൾ ബാഹ്യസ്ഥമായ നാമവും, കീൎത്തിയും, ധനവും, സമ്പത്തും, വസ്തുക്കളും, ശ്രേയസ്സും വിശ്വസിച്ചുകൊണ്ടിരിക്കുന്നു; വലിയ തടിക്കഷണംപോലെ ഇവയെല്ലാം വലുതായിതോന്നുന്നു; എന്നാൽ മോചിപ്പിക്കുന്ന തത്വം ഇവയൊന്നും അല്ല. മുക്തിയുടെ തത്വം ഘനം കുറഞ്ഞ ആ നൂലുപോലെയാണു്, അതു ഭൌതികമല്ല. നിങ്ങൾക്കു് അതു സ്പൎശിക്കയോ, കൈകൊണ്ടു പെരുമാറുകയോ, തൊടുകയോ ചെയ്യാൻപാടില്ല. സൂക്ഷ്മതത്വം! സൂക്ഷ്മതത്വം! അതു വളരെ ലോലമാണു്; എന്നാൽ നിങ്ങളെ രക്ഷിക്കുന്നതു് അതാണു്. നിങ്ങൾ ആശ്രയിക്കുന്ന ഈ സകല പ്രാപഞ്ചികവസ്തുക്കളും നിങ്ങളെ നശിപ്പിച്ചു്, നിരാശത, ഉൽക്കണ്ഠ, വേദന മുതലായവ അടങ്ങിയ, നിസ്സഹായതനിറഞ്ഞ, അഗാധനരകത്തിൽ തള്ളിയിടുകയാണു് ചെയ്യുന്നതു്. സൂക്ഷിച്ചിരിക്കുക! സൂക്ഷിച്ചിരിക്കുക! സത്യത്തെ ബലമായിപിടിക്കുക! ബാഹ്യവസ്തുക്കളെക്കാൾ സത്യത്തെ വിശ്വസിക്കുക. ബാഹ്യവിഷയങ്ങളും സമ്പത്തും പ്രായോ

ഗികമായി വിശ്വസിക്കുന്ന മനുഷ്യൻ തോല്ക്കണമെന്നാണ് പ്രകൃതിയുടെ നിയമം. അതാണ് ചട്ടം, ഈശ്വരതത്ത്വത്തിൽ വിശ്വസിക്കുക! നിങ്ങളപ്പോൾ രക്ഷിതനാണ്. നിങ്ങളുടെ ഇന്ദ്രിയങ്ങൾക്കു വശംഗനായി ദോഷനാകരുത്.

മാത്സരവിദ്യാപ്രയോഗത്തിന്റെ മുകളിൽ കടന്നുനില്ക്കുക. അയൽക്കാരുടെ സൂചനകൾക്കും നിർദ്ദേശങ്ങൾക്കും ഉയരെകയറുക; നിങ്ങളുടെ ലോകബന്ധങ്ങളും കെട്ടുപാടുകളും നിങ്ങളെ സങ്കടത്തിലേക്കും ഉൽക്കണ്ഠയിലേക്കും ആകർഷിച്ചുതള്ളുന്നു. അതിനെല്ലാം ഉയരെ കടന്നുനില്ക്കുക. സത്യത്തിൽ വിശ്വാസം അർപ്പിക്കുക. ദിവ്യത്വവുമായി നിങ്ങളുടെ ഐക്യം അനുഭവിക്കുക. അപ്പോൾ നിങ്ങൾ സ്വതന്ത്രനാകും; മാത്രമല്ല, മോക്ഷം സ്വമേധയാ നിങ്ങൾതന്നെയാകും.

പരമാത്മാത്മാവിനെക്കാൾ ഗൌരവമായി ലോകത്തെ പരിഗണിക്കുന്ന സമ്പ്രദായം നിങ്ങളെ വിട്ടു ദൂരെപ്പോയട്ടെ! ദയനീയനും, പരിമിതനും, പരിഭ്രമിക്കുന്നവനും ആയ ചെറുസത്ത—അഹംഭാവം—ആയി നിങ്ങൾ ഇരിക്കരുത്. യാതൊന്നും നിങ്ങളെ തൊടാതെയിരിക്കട്ടെ. രോഗം തങ്ങൾക്കു ബാധിക്കാതെ ഡോക്ടർമാർ രോഗികളെ ചികിത്സിക്കുന്നതുപോലെ. തൊഴിൽ ചെയ്യുക. യാതൊരു കക്ഷിയും ബന്ധവും പിടിക്കാത്ത വെറും ഒരു സാക്ഷിയുടെ നിലയിൽനിന്നു സകല കുഴപ്പങ്ങൾക്കും അതീതനായി വർത്തിച്ചു പണിചെയ്യുക; നിർബ്ബാധാവിധേയനായിരിക്കുക.

### vii. വിജയത്തിന്റെ തത്വം—പരിശുദ്ധി

വിജയത്തെ സുനിശ്ചിതമാക്കുന്ന അവസാനതത്വം—എന്നാൽ ഒട്ടും അപ്രധാനമല്ലാത്ത തത്വം—പരിശുദ്ധിയാകുന്നു. "വിധിയുടെ വേറൊരുപേരാണ് ചിന്ത" എന്നുള്ള പറച്ചിൽ ശരിയാണ് തന്നെ; ഒരു മനുഷ്യൻ എന്തു ചിന്തിക്കുന്നുവോ അവൻ അതുതന്നെയായിത്തീരുന്നു. എന്നാൽ നിങ്ങൾ അശുദ്ധവിചാരങ്ങളെ പോററാൻതുടങ്ങി, നികൃഷ്ടീകരിക്കുന്ന അധാർമ്മികത്വം പാലിക്കയും സ്വാത്മമോഹങ്ങളെ പൂരിപ്പിച്ചുകൊണ്ടിരിക്കയും ചെയ്യുമ്പോൾ അസഹ്യസങ്കടങ്ങൾസഹിച്ചു ക്ഷീണീകരിക്കുന്ന വ്യസനങ്ങളെ ബലേന വ്യാപാരംചെയ്യുകയാണ് ഫലം. വ്യസനം നിങ്ങളുടെ ആത്മാവിനെ ഭക്ഷിച്ചുകളയും. വിഷയസുഖങ്ങൾ അനുഭവിക്കുന്നു തങ്ങളെന്നു മൂഢന്മാർ കരുതുന്നു. എന്നാൽ ഒരു അശുദ്ധചിന്തയും പ്രവൃത്തിയുംകൊണ്ടു തന്റെ രാജസ്സും ജീവനും

വിററു നശിപ്പിക്കുകയാണെന്നു അവർ അറിയുന്നില്ല. കൎമ്മ
ശതിനിയമം പ്രതികാരംചെയ്യുന്നു; സ്വാൎത്ഥത്തിനുവേണ്ടി
അതിനെ ദുർവ്വിനിയോഗംചെയ്താൽ അതു നിങ്ങളെ തകരാറിലാ
ക്കുന്നു. നിങ്ങളുടെ ഇഷ്ടം ദൈവത്തിൽ അടിച്ചുകയററരുതു്.
ശരീരാവശ്യങ്ങൾക്കു ഈശ്വരനിശ്ചയം അനുസരിക്കുക. ധൎമ്മി
കാവശ്യങ്ങൾക്കു ദൈവനിശ്ചയം നിങ്ങളുടെ നിശ്ചയമായിത്തീ
രട്ടെ. പരിതഃസ്ഥിതികളെ അവയുംടെരൂപത്തിലാക്കിയ അധി
നായകമായ ആ ശക്തി നിങ്ങൾതന്നെയാണെന്നുള്ളതു് അനുഭവ
പ്പെടുത്തുക; സ്മരിക്കുക. നിങ്ങളുടെ ദാരിദ്ര്യം നിങ്ങളുടെ സ്വയം
കൃതിയാണെന്നുവെച്ചു് അതിനെ ആസ്വദിക്കുക. എന്നാൽ
മാംസത്തിൻെറ പ്രേരണകളിൽ കുടുങ്ങി നിങ്ങൾക്കു വഴിതെററി
പ്പോകയും, മൃഗീയചോദനങ്ങളാകുന്ന ചെളികളിൽ മുഴുകിപ്പോ
കയും ചെയ്യുതായി കാണുന്നുവെങ്കിൽ, ഈശ്വരതത്വബോധവും
ചിന്തയും സമ്പാദിക്കുന്നതിനും സ്ഥാപിക്കുന്നതിനും നിങ്ങളുടെ
സുശക്തനിശ്ചയത്തെ പ്രബലമായി പ്രയോഗിക്കയും പുനഃസ്ഥാ
പിക്കയുംചെയ്വാൻ അതാണു സന്ദൎഭം. ഈ നാട്ടിൽ പ്രേമ
ത്തിൻെറ പരിപാവനനാമധേയത്തിൽ മൃഗീയകാമത്തിനെ
പൊക്കിപ്പുകഴ്ത്തുന്നു. ഇതെന്തൊരു നേരംപോക്കു്! ജനങ്ങൾ
പൂൎണ്ണമായിജീവിക്കുന്നില്ല. അസാധാരണസംഗങ്ങളും അതിർക
വിഞ്ഞ വികാരങ്ങളും അവരുടെ ദിവസങ്ങളെ കീറിതാറുമാറാക്കി
കുഷണിക്കുന്നു. ഒരു മുഴയുവാവു് സംസാരിക്കുന്നതു വളരെ അപൂ
ൎവ്വമാണു്. എപ്പോഴും അവൻെറ അവശത നിറഞ്ഞ ഒരംശം
(Proper fraction), അധികം കൃത്യമായിപറഞ്ഞാൽ അയുക്ത
മായ ഒരു അംശം (Improper fraction) മാത്രമാണു് പരസ്യ
മായി പ്രത്യക്ഷപ്പെടുന്നതു്. അവൻെറ ഒരംശം തൻെറ പ്രിയ
തമയോടും മറെറാന്നു് വേറേയൊരുവിഷയത്തോടുംകൂടി ബന്ധി
ക്കപ്പെട്ടിരിക്കുന്നു. നിങ്ങളുടെ തൊഴിലിനെ സ്നേഹിക്കുക; നിങ്ങ
ളുടെ കയ്യിരിക്കുന്നിടത്തു് ഹൃദയവും ഇരിക്കട്ടെ! പാദങ്ങളും
കരങ്ങളും വേലചെയ്യു മൂടായിരിക്കുമ്പോൾ നിങ്ങളുടെ തല ശിത
മായും ശാന്തമായും സ്വസ്ഥമായും ഇരിക്കട്ടെ, നിങ്ങളുടെ വിചാര
ങ്ങൾ സദാ യഥാസ്ഥാനത്തു് യഥാൎത്ഥസത്വത്തിൽ കേന്ദ്രീഭവി
ച്ചിരിക്കട്ടെ. സാഹചര്യങ്ങളെ കൂട്ടാക്കരുതു്. മനുഷ്യവംശത്തിനു
നന്മചെയ്യുന്നുവെന്ന ചിന്ത നിങ്ങളെ വ്യാകുലപ്പെടുത്താതിരിക്കട്ടെ.
എപ്പോഴും നിങ്ങളുടെ ശ്രദ്ധയെ യാചിച്ചുകൊണ്ടിരിക്കത്തക്കവിധം
ലോകം എന്തിനു സദാ അതൃപ്തരായിരിക്കുന്നു? ശരീരം നിങ്ങ
ളുടെ സ്വന്തംമോക്ഷത്തിനുവേണ്ടി പണിചെയ്തുകൊണ്ടിരിക്കട്ടെ.

അജ്ഞരായ ജനങ്ങൾ പ്രകാശത്തിനുവേണ്ടി വൃഥാ മോഹിച്ചും പ്രാർത്ഥിച്ചും കഴിക്കുന്നു. നിങ്ങളതിനുപോലും എന്തിനാശിക്കുന്നു? വെളിച്ചത്തിനുവേണ്ടി യാചിക്കുന്നതു് നിങ്ങളെ ഇരുട്ടിലാക്കുകയാണു്. ഒരു നിമിഷനേരത്തേയ്ക്കു സകല ആഗ്രഹങ്ങളും കൈവെടിയുക. 'ഓം' എന്നമന്ത്രം ജപിക്കുക; സംഗമില്ല; വിരോധമില്ല, പരിപൂർണ്ണനില! അപ്പോൾ നിങ്ങളുടെ അസ്തിത്വം ആസകലം പ്രത്യക്ഷീഭൂതമായി പ്രകാശമായിഭവിക്കുന്നു. പ്രവൃത്തിയുടെ ഭൗതികലക്ഷ്യങ്ങളെല്ലാം അടിച്ചുതുരത്തുക. കാമപ്പിശാചുക്കളെ ഉച്ചാടനംചെയ്തു ബഹിഷ്കരിക്കുക. നിങ്ങളുടെ പണിയെല്ലാം ശുദ്ധമായിരിക്കട്ടെ. സംഗവും സക്തിയുമാകുന്ന രോഗം നിശ്ശേഷം നശിപ്പിക്കുക. ഒരു വിഷയത്തോടുള്ള—ഒരു വസ്തുവിനോടുള്ള—സംഗം അഖിലത്തോടുമുള്ള വിയോഗമാകുന്നു. സ്വാർത്ഥപരമായി, പന്നികളുടേതുപോലുള്ള ഉദ്ദേശങ്ങൾ നിങ്ങളുടെ തൊഴിലും ജീവിതവും വെറും ഭൗതികമാക്കിത്തീർക്കുന്നു. തൊഴിൽ നിങ്ങളെ ഈശ്വരനോടു യോജിപ്പിച്ചു് ശരീരത്തിനും ചെറിയ സത്തയ്ക്കും മുകളിൽ നിർത്തുന്നതുകൊണ്ടു് അറിയാതെതന്നെ ത്യാഗത്തിൻെറരുചി അനുഭവിക്കുന്നതിനായി വേലചെയ്യുക; പണിയെടുക്കുക. നിഷ്കാമമായകർമ്മം അതിശ്രേഷ്ഠമായ ത്യാഗം, അഥവാ ഉപാസനയുടെ മറെറാരു പര്യായമാണു്. പണിചെയ്യുന്നതിൽ നിങ്ങൾക്കെന്തിനു് ഒരു ഫലോദ്ദേശമുണ്ടാകണം? കർമ്മത്തിൽനിന്നുണ്ടാകുന്നതിൽ അധികം ആനന്ദം ഫലപ്രാപ്തിയിൽനിന്നു് ഉണ്ടാകുമെന്നു് അജ്ഞന്മാരായ നീചന്മാർ വിചാരിക്കുന്നു. കർമ്മനിർവ്വഹണത്തിൽ നിന്നുണ്ടാകുന്ന തൃപ്തിയേക്കാൾ ഫലപ്രാപ്തിയിൽനിന്നു കൂടുതൽ ഉണ്ടാകയില്ലെന്നു അന്ധന്മാർ അറിയുന്നില്ല. ആനന്ദമെന്നതു് വേലയാകുന്ന വസ്ത്രത്തിൽ പൊതിഞ്ഞിരിക്കുന്നു. നിങ്ങൾക്കു സദാ ജയം നിങ്ങളുടെ കൂടി ഉണ്ടായിരിക്കും. ഈ തരത്തിൽ വിസ്തൃതമായ ലോകം നിശ്ശേഷം നിങ്ങളുടെ വിശുദ്ധക്ഷേത്രവും, നിങ്ങളുടെ ജീവിതമെല്ലാം ഒരു അനസ്യൂതമായ കീർത്തനവും ആയിത്തീരുന്നു. നിങ്ങൾ കർമ്മഫലത്തെക്കുറിച്ചെന്തിനു വ്യാകുലപ്പെടുന്നു? ശമ്പളത്തെപ്പററിയും പ്രതിഫലത്തെക്കുറിച്ചും ചിന്തിച്ചുള്ള ക്ലേശം നിങ്ങളിൽനിന്നു് അകലട്ടെ; നിങ്ങൾക്കു് ഉയന്ന യാതൊരു നിലയും കിട്ടുന്നില്ലെങ്കിൽ പ്രബലസ്പൃഷ്ടമായ അഭിമാനം തെരുവു തൂക്കുന്നതിനു നിങ്ങളെ തടയാതിരിക്കട്ടെ. നിങ്ങളുടെ കയ്യിനരികെ കിടക്കുന്ന പണിചെയ്യാൻ ഒട്ടും മടിക്കരുതു്. ഫാഷൻ—ലോകമര—മാനിക്കാത്ത പ്രവൃത്തിയെ ഉപേക്ഷിക്കുന്നതു് ആത്മാഭി

മാനം ഒന്നുമല്ല. അകത്തെ ഈശ്വരനെ—യഥാർത്ഥാത്മാവിനെ ബഹുമാനിക്കുന്നതാണ് വാസ്തവത്തിലുള്ള ആത്മാഭിമാനം. ശരീരാഭിമാനം അഥവാ ശരീരബഹുമാനം നമ്മയുടെ എതിർ ധ്രുവവും, നാശത്തിലേയ്ക്കുള്ള ഏററവും എളുപ്പമായ കുറുക്കുവഴിയും ആണ്. ഏതുപണിയായാലും ശരി നിങ്ങൾ അതുചെയ്വാൻ കൈനീട്ടി തയ്യാറാകുമ്പോൾ അത്യുൽകൃഷ്ടകർമ്മങ്ങളും, ബഹുമാന്യത്തൊഴിലുകളും നിങ്ങളെ ഹാർദ്ദമായി സ്വാഗതംചെയ്വാൻ കൈനീട്ടിത്തുടങ്ങും. അതാണ് നിയമം. അധ്വാനത്തിൻെറ ഉള്ളിൽ നിവസിക്കുന്ന ഈശ്വരനിൽനിന്നു നിങ്ങൾ ഒളിച്ചുമാറി പുറംതിരിയാതെയിരുന്നാൽ ഈശ്വരനും മര്യാദാപൂർവ്വമായ പെരുമാററംകൊണ്ടു നിങ്ങളെ അനുഗ്രഹിക്കും. അപ്പോൾ നിങ്ങൾ എതിരായിരുന്നാലുംകൂടി നിങ്ങളിൽക്കൂടി പ്രകാശം പ്രതിഭാസിച്ചുതുടങ്ങും. മനുഷ്യരുടെ പ്രശംസകളോ ആക്ഷേപങ്ങളോ വിശ്വസിക്കരുത്. അതെല്ലാം നിങ്ങളെ വഴിതെററിക്കുകയും ചതിക്കുകയും ചെയ്യുന്നു. നിങ്ങളുടെ സ്വർഗ്ഗം നിങ്ങൾക്കകത്താണ്. ബാഹ്യസ്ഥങ്ങളായ ആനന്ദവിഷയങ്ങളെന്നു വിളിക്കപ്പെടുന്ന സംഗതികളെ അനുഭവിക്കാൻ നിങ്ങൾ കീഴോട്ടു ഇറങ്ങുന്നപക്ഷം അശ്രദ്ധനായി, ചാരിത്രദോഷം നിറഞ്ഞ ഒരു വ്യഭിചാരിയുടെ ഭാഗം നിങ്ങൾ അഭിനയിക്കാൻ തുടങ്ങുന്നു. ബാഹ്യവിഷയാനുഭൂതികളോടു പറയുക:— "എൻെറ പുറകിൽ പോകുക! പിശാചേ! നിൻെറ പക്കൽനിന്നു എനിക്കു യാതൊന്നും വേണ്ട." സകല സന്തോഷങ്ങളുടെയും ജന്മസ്ഥാനം നിങ്ങൾതന്നെയല്ലേ?

"തന്നുടെയാത്മാവിങ്കൽ നിത്യയാം വനശ്രീ
നന്നായിദ്ധരിപ്പവൻ തനിക്കു പാർത്തുകണ്ടാൽ
ഋതുക്കൾ സകലത്തും വ്യർത്ഥമായസൂയയോ-
ടതിയായുരുണ്ടെങ്ങു ചലിച്ചു ഗമിക്കുന്നു."

ഇൻഡ്യായിലെ കുയിലിനെയോ, നിങ്ങളുടെനാട്ടിലെ വാനംപാടിയേയോ തേന്മാവിൻെറ മുകളിൽ സ്വൈരമായും സ്വസ്ഥമായും ഇരുത്തുക. മനോഹരവും അമൃതനിഷ്യന്ദിയും ആയ ഗാനസമൂഹം പ്രകൃത്യാ അതിൽനിന്നു പ്രവഹിച്ചുകൊണ്ടിരിക്കും. നിങ്ങളുടെ മനസ്സ് യഥാസ്ഥാനത്തു പ്രതിഷ്ഠിക്കുക. നിസർഗ്ഗജമായി സ്വമേധയാ ഒരു ശ്രമവുംകൂടാതെതന്നെ അതിമധുരമായ രാഗങ്ങൾ അതിൽനിന്നു പുറപ്പെട്ടുകൊണ്ടിരിക്കും. നിങ്ങളുടെ ഈശ്വരത്വം ഇനിമേൽ സമ്പാദിക്കേണ്ടതായ ഒരു കാര്യമല്ല. സാക്ഷാൽക്കാരം ഇനി പ്രാപിക്കേണ്ടതായ ഒന്നല്ലാ; ഈശ്വരദൃഷ്ടി ഉണ്ടാ

ക്കാൻ നിങ്ങളൊന്നും ചെയ്യാനില്ല; നിങ്ങളുടെ ചുററും പററിക്കൂടിയിരിക്കുന്ന—നിങ്ങൾ വഴിപോലെ സൃഷ്ടിച്ചുവെച്ചിരിക്കുന്ന—കറുത്ത ആശാവലകൾ പറിച്ചുദൂരെയെറിയുകമാത്രമേ ചെയ്യേണ്ടതുള്ളു. ഭയപ്പെടേണ്ട! നിങ്ങൾ സ്വതന്ത്രരാണ്! നിങ്ങളുടെ സ്വാതന്ത്ര്യംതന്നെയാണ് നിങ്ങൾക്കുണ്ടെന്നതോന്നുന്ന ബന്ധനംപോലും നിങ്ങളിൽ കയററിവെച്ചിരിക്കുന്നത്. നിങ്ങൾ ക്ഷണിച്ചുവരുത്താത്തപക്ഷം നിങ്ങൾക്കു യാതൊരുപദ്രവവും ഉണ്ടാകയില്ല. യാതൊരു വാളും നിങ്ങളെ ഖണ്ഡിക്കയില്ലെന്നു നിങ്ങൾ വിശ്വസിക്കുന്നപക്ഷം അതു് നിങ്ങളെ മുറിക്കാൻ ശക്തമല്ല. നിങ്ങളുടെ ചങ്ങലകളും ബന്ധനങ്ങളും, ഭൂഷണങ്ങൾപോലെ സ്നേഹിക്കേണ്ട ആവശ്യമില്ല. വ്യർത്ഥവ്യാമോഹങ്ങളെല്ലാം അകലത്തെറിയുക! കൌടില്യങ്ങളെല്ലാം ദഹിപ്പിക്കുക! നിങ്ങളുടെ ചെരിപ്പഴിക്കുവാൻ ഉള്ള അവകാശവിശേഷത്തിനായി പൂർണ്ണകൃതജ്ഞത പ്രകടിപ്പിക്കാത്ത ഏതുശക്തി സൂര്യനുകീഴിൽഉണ്ടു്? നിങ്ങളുടെ ഈശ്വരത്വം ബലേന പ്രഖ്യാപിക്കുക; ചെറിയക്ഷുദ്രസത്തയെ—ചെറിയ'ഞാ'നിനെ—സമ്പൂർണ്ണം വിസ്മരിക്കുക! അതൊരിക്കലും ഉണ്ടായിരുന്നിട്ടില്ലാത്തതുപോലെയിരിക്കട്ടെ. ചെറിയ കുമിള പൊട്ടുമ്പോൾ അതു സമുദ്രംമുഴുവനും തന്നെയെന്നു സ്വയംകാണുന്നു. നിങ്ങൾ അശേഷവും, അപരിമേയവും സമസ്തവും ആണ്. നിങ്ങളുടെ സനാതനജ്യോതിസ്സിൽ പ്രകാശിക്കുക! ഹേ! പരിപൂർണ്ണമായ അദ്വൈതമേ! നിങ്ങൾക്കു കർമ്മമില്ല; യാതൊന്നും ചെയ്യാനില്ല; പ്രകൃതിയെല്ലാം ശ്വാസമടക്കിക്കൊണ്ടു നിങ്ങളുടെ കല്പനകേൾക്കാൻ തയ്യാറായിനില്ക്കുന്നു. നിങ്ങളെ ആദരിക്കാനും, വന്ദിക്കാനും, പൂജിക്കാനും ഉള്ള സൌഭാഗ്യംകിട്ടുവാൻവേണ്ടി ലോകം അതിൻെറ ജന്മനക്ഷത്രങ്ങൾക്കു നന്ദിപറയുന്നു. പ്രകൃതിയുടെ ശക്തികൾ നിങ്ങളുടെ മുമ്പിൽ നമസ്കരിക്കാൻ—മുട്ടുകുത്താൻ വരുന്നതു് നിങ്ങൾക്കിഷ്ടമില്ലയോ? ദയവായിചിന്തിക്കുക!

വിശ്വസിക്കുക പരമാത്മനിവിശേഷാത്തമേ,
വിശ്വസിക്കുക! പൂർണ്ണശ്രദ്ധാഭക്തികളോടെ,
മൂടൽമഞ്ഞിനെപ്പോലെ ചഞ്ചലതരമായാ-
കൂടത്തിൽഭ്രമിക്കയാലുണ്ടെന്ന തോന്നിടുന്ന
സംഗതികളിൽശ്രദ്ധ നിൎത്തുന്നശീലംകൊണ്ടു
ഭംഗമുണ്ടായിടുന്ന മാനസസ്വാസ്ഥ്യത്തിങ്കൽ.
പരമാത്മാത്മാവിനെ പ്രബലംസ്ഥാപിക്കയും
നിരുപാധികം മായാവ്യക്തിയെത്തള്ളുകയും

സകലരഹസ്യനിക്ഷേപലാഭത്തിൻ ലക്ഷ്യം,
സുഗമവഴിനിന്നെ ശുദ്ധാനവദ്യനായ് നിർത്താൻ.
നിനക്കുചെയ്യാനുള്ള കർത്തവ്യമൊന്നുംതന്നെ
നിനച്ചാൽ സർവ്വസാക്ഷേ! നാസ്തിഹേ! കേവലമേ!
പ്രയത്നമൊട്ടു കോപതാപവ്യഗ്രതാദികൾ
അയി! നിന്മനമെന്തേ വ്യാകുലപ്പെടുത്തുന്നു?
ഉൽക്കണ്ഠയെത്തള്ളൂ! സത്യത്തിൽ ശ്രദ്ധവെച്ചു
നിഷ്കപടമായ് സത്യമത്ഭുതമായ്ത്തീർക്കൂ!
"എത്രഭംഗിയായ് സഖേ! നിൻപങ്കുകളിച്ചുനീ!"
ഇത്തരം ജനോക്തികൾ വിശ്വസിക്കൊല്ലാതെല്ലം;
ഇപ്രശംസകൾശ്രദ്ധിക്കൊല്ലാ, വിശ്വസിക്കൊലാ,
ഇപ്രവൃത്തികൾ പൊക്കുന്നില്ല, താഴ്ത്തിടുന്നില്ലാ.
നിശ്ശങ്കമവ്യക്തിതാസമഷ്ടിനാഥനഹം
വാശ്ശത്തുംവ്യക്തിപരമൊന്നും ഞാൻ ചെയ്തിട്ടില്ലാ.
വിദ്വേഷിവിമർശകർ വെറുതെപടവെട്ടി,
മിഥ്യാവാദികളാരുമറിയുന്നില്ല നമ്മെ.
ഞാനോരോന്നിനുമഖിലത്തിനുമൊരുപോലെ
ആനന്ദമേകമാംഗൃഹം, ഓങ്കാരം, പ്രണവംതാൻ.

സുഖാംബുധേ! രാമ! സുഖിമണേ! ഹാ ഹാ!
സുഖാമൃതനിധേ! പ്രശാന്തഗംഭീര!
സമാധാനപൂർണ്ണ! സ്ഥിതപ്രജ്ഞാ! രാമ!
സമാധിസ്ഥ! രാമ! ഗുണാരാമ! രാമ!
മമാനന്ദമൊന്നും മറയ്ക്കയില്ലൊട്ടും.
മമശാന്തിയൊന്നും തടുക്കില്ലാ ലവം.
അമർത്ത്യമാനവ വിഹംഗമാദികൾ
സമസ്തവുമെന്റെയുടുപ്പണിയുന്നു,
സമരസമെല്ലാമിരിക്കുന്നിതെന്നിൽ,
മമ പരാനന്ദമനിർവചനീയം.
"എവിടെ?"യെന്നതുനശിച്ചവിടത്തിൽ,
എവിടെയുമെങ്ങുമിരിപ്പു ഞാനിങ്ങും;
'ഇഹ', 'സദാ', 'തദാ' സകലം ഞാൻതന്നെ,
നഹി, "യെപ്പോ"ളെന്ന കുഴഞ്ഞപ്രശ്നവും.
'ഇതു', 'മതു', 'മേതു'മഹം താനേ'യെന്നും',
അതു താ'നെന്തി"ന്റെ അതീതനായതു്:
അവസാനം, മാദ്യം, ഉയർച്ച, മധ്യമം,
അവിഭക്തം 'എന്തെ'ന്നതിനുമപ്പുറം.
ശത, മേക, മഞ്ചും സകലതുംതന്നെ,
അതീതം സംഖ്യകൾക്കഖിലവുമേകം.
പരിജ്ഞാനം, ദ്രഷ്ടാ, പദാർത്ഥങ്ങൾ, ദൃശ്യം,
പരീക്ഷണം സർവം സദൈവ ഞാൻതന്നെ,

വിവരണമിതുമബദ്ധമെന്നത്രേ,
വിവരിച്ചീടുവാൻ തരമുള്ളന്യനം.
ഇരു,ന്നിരിക്കുന്നു, ഇരിക്കും സർവ്വദാ,
'ഇരു'ധാതുവിനെ കുഴപ്പിക്കുന്നവൻ.
സുമധുരതമപ്രിയതരസത്ത,
സമസ്തസത്യം, ഞാൻ പരമമാത്മാവു്.
'അവ'നില്ലാ, 'ഞാ'നില്ല'തു'മി'തു'മില്ലാ,
ലവവുമില്ല 'നീ'—ഒരുഭേദംനാസ്തി.
അപ്രമേയമതുംസർവ്വം, അപ്രമേയമിതുംസർവ്വം;
അപ്രമേയമവികാരം നിളവേമേന്മേൽ.
അപ്രമേയത്തിങ്കൽ നിന്നീട്ടപ്രമേയമുദിക്കുന്നു
അപ്രമേയം ഭേദംവിനാ ശേഷിച്ചീടുന്നു;
ബാഹ്യനഷ്ടമപ്രമേയത്തിനെ വെളിക്കാക്കിടുന്നു,
ബാഹ്യലാഭമപ്രമേയം കാണിച്ചീടുന്നു.
വരുന്നതും, പോകുന്നതും, കുറപ്പതും, കൂട്ടുന്നതും,
വെറും തോന്നൽ! അപ്രമേയമൊന്നുതാൻ സത്യം.
കുന്നുകളിൽ, താഴ്വാരത്തിൽ ഹന്ത! ഹന്ത! ബൃഹദാശ്ചര്യ-
മന്ദേതരവശ്യത ഹാ! പ്രസരിക്കുന്നു;
ആശ്ചര്യമാം നീലം, പച്ച,യാകർഷകശോണമെല്ലാം
സ്വച്ഛമായും വിളറിയും കാണ്മതെൻമെത്ത,
ഓരോകൊട്ടങ്കാററിലും, പിന്നോരോവർഷപാതത്തിലും,
നേരെ പ്രഭാപൂരംവർഷിച്ചുജ്ജ്വലിക്കുന്ന
തേജസ്സെല്ലാം മനോഹരം, ഏകം, ഏദയാവർജ്ജകം,
സുജനാനുഗ്രഹീതമാം സ്വർഗ്ഗീയാഹ്വാനം.

---

## ൯. പ്രചോദനത്തിൻെറ പ്രകൃതം

(സാൻഫ്രാൻസിസ്കോ ഗോൾഡൻ ഗേററ്ഹോളിൽ 1903 ഫെബ്രുവരി 21-ാം തീയതി ചെയ്ത പ്രസംഗം)

മഹതിമഹാന്മാരുടെ രൂപത്തിലുള്ള എൻെറ സ്വകീയാത്മാവേ!,

ഇൻഡ്യായിലെ ഒരു സദസ്സിൽ വലിയ ബുദ്ധിമാന്മാരും, കേമന്മാരും ആഗതരായിരുന്നു; ഹിന്ദുമതഗ്രന്ഥങ്ങളിൽ നിന്നു പല പരിശുദ്ധ ഭാഗങ്ങളും അവിടെ പാരായണം ചെയ്യപ്പെട്ടു; പണ്ഡിതന്മാർ അവയെ വ്യാഖ്യാനിച്ചു പ്രസംഗിച്ചുകൊണ്ടിരുന്നു. സദസ്സുപിരിയാറായപ്പോൾ, ശ്രോതാക്കളിൽപ്പെട്ട ഒരു മാന്യൻ

ആ നഗരത്തിൽ വന്നിട്ടുണ്ടായിരുന്ന ഒരു മഹർഷിയെപ്പററി ചില വിവരങ്ങൾ പറഞ്ഞു. അദ്ദേഹം ഒരു നദിയുടെ കരയിൽ വസിക്കുന്നുവെന്നും, വളരെ വലിയ മഹാത്മാവാണെന്നും മററും പറഞ്ഞു് അയാൾ അദ്ദേഹത്തെ പ്രകീർത്തിച്ചു. ജനങ്ങൾക്കെല്ലാം അദ്ദേഹത്തെപ്പററി കൂടുതൽ അറിയാൻ പ്രകൃത്യാമോഹമുണ്ടായി. സന്ന്യാസിയെക്കുറിച്ചുള്ള ഈ സംഭാഷണം അവിടെ കൂട്ടിലടയ്ക്കപ്പെട്ടിരുന്ന ഒരു തത്തകേട്ടു. (പട്ടണത്തിൽ വന്ന യോഗിയെക്കുറിച്ചുള്ള ഈ സംഭാഷണം കേട്ടതു് ഒരു അടിമയാണെന്നു വേണമെങ്കിൽ നിങ്ങൾക്കു പറയാം). തത്ത ആ മാന്യനോടു ഇങ്ങിനെ പറഞ്ഞു:—"നിങ്ങൾ ആ മഹാത്മാവിൻെറ അടുത്തുപോകുമ്പോൾ എനിക്കുവേണ്ടി—ബദ്ധനായ എനിക്കുവേണ്ടി—ഒരു കാര്യം ചോദിച്ചു മറുപടികേട്ടു വന്നുപറയണം. ബന്ധനത്തിൽ ഇരിക്കുന്ന എനിക്കും, അഥവാ, മററു അടിമകൾക്കും സ്വാതന്ത്ര്യം ലഭിക്കാനെന്താണു് മാർഗ്ഗം?" ആദ്യം ആ സന്ന്യാസിയെ കണ്ടിരുന്ന ആ മാന്യൻ വീണ്ടും അദ്ദേഹത്തെ കാണ്മാൻ പോയി; അദ്ദേഹം ആററിൽ കുളിച്ചുകൊണ്ടിരിക്കയായിരുന്നു. അദ്ദേഹത്തോടു നമ്മുടെ മാന്യൻ—ദൂതൻ—വിവരം അറിയിച്ചു ചോദിച്ചു:—"ആ തത്തയ്ക്കു അഥവാ ബന്ധനസ്ഥനായ അടിമയ്ക്കു സ്വാതന്ത്ര്യം ലഭിക്കാൻ എന്തുചെയ്യണം? അതിനെങ്ങിനെ പുറത്തുപോകാം?" ചോദ്യംകേട്ട ഉടൻ സന്ന്യാസി ജലപ്രവാഹത്തിൽ മുങ്ങിപ്പോയതായി തോന്നത്തക്കവിധം ജലത്തിൽപ്പെട്ടു. അദ്ദേഹം മുങ്ങിച്ചത്തുപോയെന്നു ജനങ്ങൾ വിചാരിച്ചു. അവർ ആശ്ചര്യപ്പെട്ടുപോയി. ചോദ്യം ചോദിച്ച ആളിനെ അവർ വളരെ ഭർത്സിക്കയും ശകാരിക്കയും ചെയ്തു. ബന്ധിതനായ തത്തയോടോ, അടിമയോടോ തോന്നിയ അനുകമ്പകൊണ്ടു ആ സന്ന്യാസിവര്യൻ മോഹാലസ്യപ്പെട്ടു ഒഴുക്കിൽവീണു മരിച്ചുപോയെന്നാണു് അവർ വിചാരിച്ചതു്. അദ്ദേഹം അന്നു കരയ്ക്കുകയറിവന്നതായി ആരും കണ്ടുമില്ല. അടുത്തദിവസം സദസ്സുകൂടിയപ്പോൾ തത്ത പഴയ മാന്യനോടു വിവരം ചോദിച്ചു. താൻ പറഞ്ഞുകൊടുത്തിരുന്ന ചോദ്യം അയാൾ സന്ന്യാസിയോടു ചോദിച്ചോ? അദ്ദേഹത്തിൻെറ മറുപടി എന്താണു്? എന്നെല്ലാം ആ തത്ത—അഥവാ അടിമ—ചോദിച്ചു. ആ മാന്യൻ മറുപടിപറഞ്ഞു:—"എനിക്കാകാര്യം പറയാൻ തന്നെ സങ്കടമുണ്ടു്. നശിച്ച തത്തയുടെ സന്ദേശം കാരണം ആ മഹാത്മാവു മരിക്കാൻ ഇടയായി. ഞാൻ അദ്ദേഹത്തോടു വിവരം പറഞ്ഞ ഉടനെ അദ്ദേഹം മോഹാലസ്യപ്പെട്ടു വെള്ളത്തിൽവീണു മരിച്ചുപോയി." "ഇതെന്തൊരത്ഭുത

കഥ?" എന്നെല്ലാം വിചാരിച്ച് ശ്രോതാക്കൾ വിസ്മയിച്ചു നിന്നു പോയി. എന്നാൽ തത്ത രഹസ്യമെല്ലാം പ്രവൃത്തികൊണ്ടു വെളിപ്പെടുത്തി. ആ മാന്യൻെറ മറുപടികേട്ട ഉടനെ തത്ത — അതു വലിയ ബുദ്ധിശാലിനിയല്ലാതിരുന്നുവെങ്കിലും — മോഹാലസ്യപ്പെട്ടു വീണു. അതു് — അടിമ — ചത്തുപോയതുപോലെ ആളുകൾക്കു തോന്നി. നോക്കി നിന്നവരെല്ലാം അന്ധാളിച്ചുപോയി. ഈ ചോദ്യം — സന്ദേശം — ഇതാ! വളരെ കഠിനമായിരിക്കുന്നു. അതുകേട്ടമാത്രയിൽ സന്യാസി മരിച്ചു; ഇപ്പോളിതാ! തത്തയും (ബന്ധനസ്ഥനായ അടിമയും) മൂർച്ഛിച്ചു വീണു മരിച്ചിരിക്കുന്നു. പിന്നെന്താണു് സംഭവിച്ചതു്? നിങ്ങൾക്കറിയാമോ? തത്ത ചത്തു പോയെന്നു അവിടുള്ളവർ കണ്ടപ്പോൾ, പിന്നീടതിനെ കൂട്ടിൽ സൂക്ഷിച്ചിട്ടാവശ്യമില്ലെന്നു വിചാരിച്ച് അവർ കൂടു തുറന്നു. പെട്ടന്നു തത്ത പുറത്തേയ്ക്കു ചാടി പറന്നുപൊയ്ക്കളഞ്ഞു. എന്നിട്ടു സദസ്യരോടു തത്ത പറകയായിരുന്നു:— "ഹേ! ജനങ്ങളേ! സഭാവാസികളേ! നിങ്ങൾ വായന കേൾക്കാൻ ദിവസംതോറും വരുന്നുണ്ടെങ്കിലും, മോക്ഷംകിട്ടാൻ, ഈശ്വരാനുഭൂതി സമ്പാദിക്കാൻ, ദിവ്യപ്രചോദനം സമ്പാദിക്കാൻ എന്തുവേണമെന്നു നിങ്ങളാരും അറിയുന്നില്ല. യോഗിവര്യനോടു ഞാൻ ചോദിച്ച ചോദ്യത്തിനു കിട്ടിയ മറുപടികൊണ്ടു ഞാൻ ഇന്നു് കാര്യം മനസ്സിലാക്കി. ആ സന്യാസിശ്രേഷ്ഠൻ മോഹാലസ്യപ്പെട്ടതല്ല; മോഹാലസ്യം അഭിനയിച്ചു മറുപടി തരുകയായിരുന്നു. മുക്തിയ്ക്കും, ഈശ്വരാനുഭൂതിയ്ക്കും ഉള്ള മാർഗ്ഗം പ്രത്യക്ഷമായ മരണമത്രെ! അതല്ലാതെ മറ്റൊന്നുമല്ല; കരിശാരോഹണംമാത്രം! ദിവ്യപ്രചോദനത്തിനു വേറെ മാർഗ്ഗമില്ല. മോക്ഷാനുഭവത്തിനു് ശരീരത്തിൽ നിന്നുയന്നു് ആദ്ധ്യാത്മികനിലയിലേയ്ക്കു കയറണം; ആഭ്യന്തരമോക്ഷാവസ്ഥ പ്രാപിക്കണം. ശരീരം മരിച്ചതുപോലെയാകണം; ചെറിയ "ഞാൻ" എന്നവ്യക്തിത്വവിചാരം തീരെ നശിക്കണം. ഇതാണു് സത്യജീവിതത്തിൻെറ മാർഗ്ഗം. സംസ്കൃതത്തിൽ രണ്ടു പ്രധാന വാക്കുകൾ ഉണ്ടു്:— "ഭോഗം" എന്നും, "യോഗം" എന്നും. യോഗം എന്നാൽ എന്തെന്നു നിങ്ങൾ മിക്കവരും കേട്ടിരിക്കാം. പക്ഷേ ചിലരെങ്കിലും എതിർപദമായ "ഭോഗ"ത്തെപ്പററിയും കേട്ടിരിക്കാം. 'ഭോഗം' എന്നതു വിഷയ സുഖാനുഭവം എന്നും, 'യോഗം' എന്നതു് "വിരക്തി"യെന്നും അർത്ഥം വഹിക്കുന്നു. ഈ ലോകത്തിലെ ജനങ്ങൾ സുഖാനുഭവത്തെപ്പററി സംസാരിക്കുന്നു. സുഖാനുഭവം എന്നാൽ എന്തു്? നിങ്ങളതു് പരിശോധിച്ച് അപഗ്രഥിച്ചു പരിക്ഷിക്കയാണെങ്കിൽ അതു യോഗംതന്നെ — ത്യാഗം

തന്നെ—ആണെന്നുകാണാം. ത്യാഗത്തിലല്ലാതെ യഥാൎത്ഥ സുഖാനുഭൂതിയില്ല; ത്യാഗത്തിലല്ലാതെ ദിവ്യപ്രചോദനമില്ല ത്യാഗത്തിലല്ലാതെ പ്രാൎത്ഥനയില്ല. ആനന്ദത്തോടുചേൎത്ത നിങ്ങളുടെ ചെറിയ വ്യക്തിത്വം—അതായതു്, അനുഭോക്താവിനെ—ഒരേ സമയം ചേൎത്തുവെക്കാൻ സാധ്യമല്ല. ആനന്ദം ഉണ്ടാകുമ്പോൾ, അതനുഭവിക്കുന്ന വ്യക്തി അവിടെ കാണുകയില്ല. ദിവ്യപ്രചോദനം ഉണ്ടാകുമ്പോൾ, "ഞാൻ ചെയ്യുന്നു" "ഞാൻ അറിയുന്നു" എന്നും മററും പറയുന്നഭാവം അസ്പഷ്ടമാകും. അതവിടെയിരിക്കയില്ല. ഇതാണു് പ്രസ്തുതവിഷയത്തെക്കുറിച്ചു വലിയ മഹൎഷിമാർ പറഞ്ഞിട്ടുള്ളതു്. "സ്വയംനാഥനായിട്ടിരിക്കുന്നവൻ കാവ്യത്തിൻെറ കവാടത്തിൽ വ്യൎത്ഥമായിട്ടുമുട്ടുന്നു." അതിനാവശ്യമില്ല. കവിതയെഴുതാനും അതേസമയം അതു ആസ്വദിക്കാനും നിങ്ങൾ പ്രാപ്തരല്ല. അല്ല തന്നെ. നിങ്ങൾ സ്വന്തംനാഥനായിരിക്കുമ്പോൾ, ആ സമയംതന്നെ കവിതയെഴുതാൻ സാധിക്കയില്ല. താൻ എഴുതുന്നുവെന്ന ബോധത്തോടുകൂടി ആൎക്കും കവിത എഴുതുക ശക്യമല്ല. അവൻ ആ ബോധംതന്നെ ആയിരിക്കുമ്പോൾ, അപ്പോഴാണു് പ്രചോദനത്തിൻെറ സ്ഥാനത്തുതൊട്ടുന്നതു്. കലാകാരൻ കലയ്ക്കുവേണ്ടി ഹോമിക്കപ്പെടണം. ഏററവും വലിയ കലാകാരൻെറ ഭാഗം നിങ്ങൾ നടിക്കുമ്പോൾ, മററുള്ളവരുടെ കണ്ണിൽ നിങ്ങൾ വലിയ കലാകാരനാണെന്നു തോന്നുമെങ്കിലും, നിങ്ങളുടെ നിലയ്ക്കു അങ്ങിനെയായിരിക്കയില്ലാ. "ഞാൻ ചെയ്യുന്നു" എന്ന ചിന്ത ഇല്ലാതെയാകുമ്പോൾ, നിങ്ങൾ "സൎവ്വസ്വവും" ആയ ഈശ്വരനുമായി ഐക്യം പ്രാപിക്കുന്നു. നിങ്ങളുടെ സ്ഥാനത്തു നിന്നു നിങ്ങൾ കലാകാരനല്ല; അവിടെ പ്രകടകനും, എഴുത്തും, കൎത്താവും ഒന്നായിഭവിക്കുന്നു. സകല വ്യത്യാസങ്ങളും അവിടെ നശിക്കുന്നു. അവിടെ പ്രചോദനത്തിൻെറ രഹസ്യപ്രകൃതം പ്രകാശിക്കുന്നു. "അവനൊരു ആത്മീയമഹാപുരുഷൻ ആണു്" എന്നു് ജനങ്ങൾ പറയുന്നു; എന്നാൽ അവൻ ആ പ്രചോദനത്തിൽ മഗ്നനാകുമ്പോൾ, അയാളുടെ നിലയിൽനിന്നു നോക്കിയാൽ താൻ പ്രചോദനസ്പൃഷ്ടനല്ല. മററുള്ളവർ പ്രചോദനബാധിതനെന്നു അയാളെ വിവരിക്കയും ചെയ്യും. മഴവില്ലുനോക്കിക്കൊണ്ടു അതിൽ പല വൎണ്ണങ്ങളും—മനോഹരവും സുന്ദരവുമായ വൎണ്ണസമൂഹം—കാണുന്നുവെന്നു പറഞ്ഞു മററുജനങ്ങൾ അഭിനന്ദിക്കയും രസിക്കയും ചെയ്യുന്നു. എന്നാൽ മഴവില്ലിൻെറ അടുത്തുപോയി നോക്കിയാൽ—സൂക്ഷിച്ചുനോക്കി പരിശോധിച്ചാൽ—അവിടെ മഴവില്ലേ കാണുകയില്ല. മററുള്ളവരുടെ

മഴവില്ലുള്ളൂ. അതിന്റെ സ്ഥാനത്തുനിന്നു, മഴവില്ല് [illegible] സ്ഥലത്തുനിന്നു, നോക്കിയാൽ അതവിടെ ഉണ്ടാ യിരിക്കയില്ല. ഇതുപോലെ, മററുള്ളവരുടെ നോട്ടത്തിൽ പ്രചോദ നമുണ്ടെന്നു തോന്നാമെങ്കിലും ഒരു മഹാനോ, ഗ്രന്ഥകർത്താവിനോ, ചിന്തകനോ, തത്വജ്ഞാനിക്കോ അയാളുടെ സ്വന്തംനിലയ്ക്കു പരിശോധിച്ചാൽ ആ മാതിരി മൌഢ്യമൊന്നും—വ്യാമോഹമൊ ന്നും—തോന്നുകയില്ല, "ഞാൻ എഴുതുന്നു. ഞാൻ പ്രചോദിത നാണ്." എന്ന ബോധം അയാൾക്കില്ല. കലാകാരനായ വ്യക്തി കലയ്ക്കുവേണ്ടി ത്യജിക്കപ്പെടണം. തേനീച്ചകളെപ്പോലെ കലാ കാരന്മാർ തങ്ങളുടെ ചെറുജീവൻ തങ്ങളുടെ കുത്തുകളിൽ—തൊ ഴിലിൽ—സമർപ്പിക്കണം. ദിവ്യപ്രചോദനത്തിന്റെ രഹസ്യം മുഴുവൻ അവിടെയാണ് കിടക്കുന്നത്. തേനീച്ച കുത്തുന്നതിന്റെ കൂടെ മരിക്കുന്നു. പ്രചോദനം ലഭിച്ചവൻ, അതുപോലെ, തന്റെ ജീവൻ അശേഷം തന്റെ കുത്തിൽ സമർപ്പിച്ചുകൊടുക്കണം. രഹസ്യം അശേഷം അവിടെയുണ്ട്. നിങ്ങൾക്കു പ്രചോദനം സമ്പാദിക്കാനും, അതേസമയം സുഖിക്കാനും സാധ്യമല്ല. ഒരു വിഷയസുഖം അനുഭവിക്കാൻ തുടങ്ങുമ്പോൾ, ആ നിമിഷം പ്രചോദനം നിലയ്ക്കും. ഇതരന്മാർ നിങ്ങളെ ആസ്വദിക്കും; ലോകം നിങ്ങളെ—പ്രചോദനമഗ്നരായ നിങ്ങളെ—അനുഭവിച്ചു രസിക്കും. എന്നാൽ നിങ്ങൾ ഒരേസമയം പ്രചോദിതനും സുഖാ നുഭവിയും ആയിട്ടിരിക്കയില്ല. നിങ്ങൾ വെറും സുഖാനുഭവിയായി ട്ടിരിക്കയില്ല; എന്നാൽ അതിനെക്കാൾ ശ്രേഷ്ഠമായ ആനന്ദം തന്നെയായിത്തീരും.

ശലഭം വിളക്കിന്റെ ദീപത്തിലേയ്ക്കു പറക്കുന്നു. അത് അപ്പോൾ അതിന്റെ സ്നേഹം തെളിയിക്കുന്നു. ശലഭവും സാധാ രണ ഈച്ചകളും തമ്മിൽതിരിച്ചറിയുവാനുള്ള വിദ്യ അതു തീയിൽ ചാടിദഹിക്കുന്നുവോ എന്നു പരീക്ഷിക്കുകയാണ്. ദഹിക്കുന്നെങ്കിൽ അതു ശലഭംതന്നെ; അല്ലാത്തപക്ഷം വെറും ഒരു ഈച്ച. ഇതു പോലെ, പ്രചോദനത്തിൽപ്പെട്ട ഒരു മനുഷ്യനെ പ്രചോദനമഗ്ന നാണെന്നു അറിയുന്നതിന് അയാളുടെ പ്രചോദനശക്തി പ്രകടി പ്പിക്കുന്നതിനു, സ്പഷ്ടമാക്കുന്നതിനു, അയാൾ ഒരു യോഗയുക്ത നായിട്ടിരിക്കണം. സാധാരണ അർത്ഥത്തിൽ ലോകത്തിനു അവൻ മൃതനായി ദൂരെ—ഭയത്തിനു അതീതനായി—പോകുന്നു.

സജീവയായ പ്രകൃതിയിൽനിന്നല്ലാതെ വലിയ പ്രതിഭാശാ ലികളാരും യഥാർത്ഥ പ്രചോദനം ആകർഷിക്കുന്നില്ല. പ്രകൃതി

യിൽനിന്നുതന്നെയുള്ള ഒരു ദൃഷ്ടാന്തംകൊണ്ടു ഇതു തെളിയിക്കാം ജലം ഈ ഭൂമിക്കു ജീവൻകൊടുക്കുന്നു; ലോകത്തിലെ സകലവളർച്ചയ്ക്കും കാരണം ആ ജലവും അതോടുചേർന്ന പ്രകാശവും അത്രെ. നിങ്ങളുടെ കൃഷിയുണ്ടായി വിളയുന്നതു ജലം മൂലമാണു്, ജലം ഈശ്വരൻെറ വലിയ ഒരു അനുഗ്രഹമാണു്. ഈ രാജ്യത്തു ജനങ്ങൾ മഴ ഇഷ്ടപ്പെടുന്നില്ല. എന്നാൽ ഇൻഡ്യായിൽ—പൌരസ്ത്യരാജ്യങ്ങളിൽ എല്ലാംതന്നെ—മഴ ലോകത്തിലെ ഏറ്റവും വിലയേറിയ മഹാനുഗ്രഹമായി ഗണിക്കപ്പെടുന്നു. മേഘങ്ങൾ ഗർജ്ജിക്കയും, പുറത്തു ഗംഭീരമായി മഴപെയ്യുകയുംചെയ്യുന്ന സന്ദർഭം ഉപയോഗിച്ചു് സദാ പ്രചോദനത്തിനു് ആഗ്രഹിക്കുന്നവരാണു് അത്യുന്നതതത്വജ്ഞാനികളും, കവിശ്രേഷ്ഠന്മാരും, മററു മഹാത്മാക്കളും. എല്ലാകവികളും, പ്രചോദനകാംക്ഷികളും അത്യധികം ആത്മാർത്ഥമായി നേടുന്നസന്ദർഭങ്ങൾ ഇത്തരമാണു്. സ്വന്തവ്യക്തിപരമായ അനുഭവംകൊണ്ടു് പുറത്തുകലശലായി മഴപെയ്യുന്ന സമയമെല്ലാം കവിതയെഴുതാൻ വളരെ എളുപ്പമുണ്ടെന്നു രാമനു് പറയാൻ കഴിയുന്നു. മഴപെയ്യാൻ ഭാവിക്കയോ മഴ ചാററിക്കൊണ്ടിരിക്കയോ ചെയ്യുമ്പോൾ മനസ്സു സ്വയം ഒരുൽകൃഷ്ടപദത്തിൽ പ്രവേശിക്കയും തലച്ചോറു ഒരു കാവ്യരസഭാവനയിൽ സ്വയം പതിക്കയുംചെയ്യുന്നു; സകലതും ബഹുപ്രചോദനകരമായിരിക്കുന്നു. അസാധാരണമായ ഈ ആത്മവിജൃംഭണത്തിനു സ്പഷ്ടമായ ഒരു കാരണമേ പറയാനുള്ളു. അതായതു്, മഴ മുഖേന ആകാശവും—സ്വർഗ്ഗവും—ഭൂമിയും തമ്മിൽ സമ്പർക്കം—ഐക്യം—പ്രാപിക്കുന്നു. മഴമുഖാന്തിരം വാനവും ഭൂമിയും തമ്മിൽ സമ്മേളിച്ചു് ഐക്യം അടയുന്നു. അത്തരം മുഹൂർത്തങ്ങളിലാണു് ഇൻഡ്യയിൽ വിവാഹം നടത്തുന്നതു്. സ്വർഗ്ഗവും ഭൂമിയുംതമ്മിൽ അപ്പോൾ യോജിക്കുന്നുവെന്നു ജനങ്ങൾ വിചാരിക്കുന്നു. അതിനാൽ അപ്പോൾ സ്ത്രീപുരുഷന്മാർ വിവാഹബന്ധത്തിൽ യോജിക്കട്ടെ എന്നു വിചാരിക്കുന്നു. അന്തരിക്ഷം എങ്ങിനെ പ്രചോദനപ്രദമായിരിക്കുന്നുവെന്നും മഴ, മഞ്ഞു്, ആനന്ദപ്രദമായകാററു്—ഇവ എങ്ങിനെ അതു തരുന്നുവെന്നും നമുക്കിവിടെ ഒന്നുനോക്കാം. അന്തരിക്ഷത്തെ മുഴുവൻ പ്രചോദിപ്പിക്കുന്നതു് എന്താണു്? ആ പ്രചോദനത്തിൻെറ കാരണം അന്തരിക്ഷം അശേഷവും പൂർണ്ണലയത്വം (Saturation) എന്നുപറയപ്പെടുന്ന നിലയെ പ്രാപിക്കുന്നതാണു് എന്നു സയൻസുപറയുന്നു. ഇതു വ്യാഖ്യാനിച്ചു ഗ്രഹിക്കേണ്ടതായ ഒരു പദമാണു്. ഒരുകപ്പു പാൽ എടുത്തു് അതിൽ പഞ്ചസാരചേർക്കുക, പഞ്ചസാര അതിൽ കലങ്ങിച്ചേരും. കുറച്ചു

കൂടി പഞ്ചസാരചേന്നാൽ അതിൽ അതും അലിഞ്ഞുലയിക്കും. ഇങ്ങിനെ മേൽക്കുമേൽ പരീക്ഷിച്ചുനോക്കുമ്പോൾ, അവസാനത്തിൽ ഒട്ടും കൂടുതൽ പഞ്ചസാര ആ പാലിൽ അലിഞ്ഞുചേരുകയില്ല എന്ന ഒരുഘട്ടം ആഗതമാകും. പിന്നീടു എത്ര കൂടുതലോ എത്രകുറവോ ആയി പഞ്ചസാരചേത്താലും അതു് ആ പാലിൽ അലിഞ്ഞുചേരുകയില്ല. ഒരളവുപഞ്ചസാര ആ പാലിൽ അലിഞ്ഞു മഗ്നമാകയും മേലാൽ ലവലേശം അലിയാതെയിരിക്കയും ചെയ്യുന്ന—പാലിനു് അതിലധികം പഞ്ചസാര ഒട്ടും സ്വീകരിക്കാൻവയ്യാത്ത—ഒരുഘട്ടത്തിൽ നാം ചെന്നുചേരുന്നു. ഈ ഘട്ടമാണു് ആ പാലിൻെറ പൂർണ്ണലയത്വഘട്ടം (Saturation—Point) എന്നുപറയപ്പെടുന്നതു്. ഒരതിരുവരെ കറിയുപ്പു വെള്ളത്തിൽ അലിയുമെന്നും അതിനുമേൽ വെള്ളത്തിനു ലേശം ഉപ്പുപോലും സ്വീകരിച്ചലിയിക്കുവാൻ തരമില്ലെന്നും നാം കാണുന്നു. കൂടുതൽ ഉപ്പു് ആ വെള്ളത്തിൽ ഇടുകയാണെങ്കിൽ അതു വെറുതെകിടക്കും; അതു അടിയിൽചെന്നുകിടക്കും; കലങ്ങിലയിക്കയില്ല. അപ്പോൾ ആ ജലം ഉപ്പുകൊണ്ടു പൂർണ്ണലയാവസ്ഥയെ പ്രാപിക്കുന്നു. വെള്ളം ഇതുപോലെ മണ്ണുകൊണ്ടും പൂർണ്ണലയത്വം പ്രാപിക്കും: ആദ്യം കുറെ മണ്ണിട്ടാൽ അതുകലങ്ങും. വീണ്ടും കുറെക്കൂടിഇട്ടാൽ അതലിയുകയില്ല. അപ്പോൾ മണ്ണുകൊണ്ടു ജലം പൂർണ്ണലയത്വം പ്രാപിക്കുന്നു. ഇതാ! നമ്മുടെ വായുമണ്ഡലം—അതു് പാക്യജനകം, അമ്ലജനകം, ഇംഗാലാമ്ലം ജീവകവസ്തുക്കൾ, ഭൌതികാണുക്കൾ, ജലവാതകം അഥവാ ആവി—ഇവയെല്ലാം ഉൾക്കൊള്ളുന്നതാണു്. ജലബിന്ദുശകലങ്ങൾ വായുവിൽ തൂങ്ങിക്കിടക്കുകയാണു്. അന്തരീക്ഷം ജലവാതകത്താൽ—ആവിയാൽ—പൂർണ്ണലയത്വം പ്രാപിക്കുന്ന ഒരു പതനം എത്തുന്നു; ഈ വിധം ജലവാതകം കൊണ്ടു് പൂർണ്ണലയാവസ്ഥ പ്രാപിക്കാതിരിക്കുന്നസന്ദർഭങ്ങളുമുണ്ടു്. എന്നാൽ അന്തരീക്ഷം ഭംഗിയായി ജലവാതകപൂർണ്ണലയത്വംപ്രാപിക്കുമ്പോൾ—സ്വല്പം ജലവാതകംകൂടിചേത്താലതു പ്രത്യേകം നില്ക്കത്തക്കവിധം ഉള്ള ഒരുസ്ഥിതിയിൽ എത്തുമ്പോൾ, പിന്നീടു വായുവിനു് നീരാവി തീരെ വഹിക്കാൻതരമില്ലെന്നാകുന്നു. അധികപ്പറ്റുള്ള ജലവാതം, അഥവാ ജലമായി അവിടെ നില്പുള്ള അംശം—അന്തരീക്ഷത്തിനു പൂർണ്ണലയത്വം കൈവരുത്തുവാൻ ആവശ്യമുള്ളതിൽ കവിഞ്ഞുള്ള ജലവാതം—മഴയുടെരൂപത്തിൽ താഴെപ്പതിക്കുന്നു. വായുമണ്ഡലം ഇങ്ങിനെ ജലവാതംകൊണ്ടു പൂർണ്ണലയത്വത്തിൽ കവിഞ്ഞു നിറയുമ്പോൾ ഈ ലോകത്തു നമുക്കു വർഷപാതം ഉണ്ടാകുന്നു; നമുക്കു മഞ്ഞുണ്ടാകുന്നു; കൊടുംകാററു

ണ്ടാകുന്നു; മഴചാററൽവരുന്നു; ജലവാതപൂർണ്ണലയതാളത്തിനു ശേഷം നമുക്കീസംഭവങ്ങൾ എല്ലാം ഉണ്ടാകുന്നു. ഈ പൂർണ്ണലയതാളം എങ്ങിനെ വരുന്നുവെന്നു നമുക്കു പിന്നീടാലോചിക്കാം. എന്നാൽ ഇപ്പോൾ ഇത്രയുംപറയാം:—അന്തരീക്ഷത്തിനു പ്രചോദനം ലഭിക്കുവാൻ, നമുക്കു മഴയുണ്ടാകുവാൻ പൂർണ്ണലയതാളഘട്ടം എത്തണം; പോരാ, അതിനും അപ്പുറത്തു എത്തണം; നീരാവി പൂർണ്ണലയനിലയിലാകണം; പോരാ അതിലും കവിഞ്ഞിരിക്കണം. അപ്പോൾ ഗുണകരമായ ഫലമുണ്ടാകും. മഹൽഫലങ്ങൾ ഉണ്ടാകും. ഇതുപോലെ ഇതാ! നിങ്ങളുടെ മനസ്സ്! ഇതിനെ അന്തരീക്ഷത്തോടോ വായുമണ്ഡലത്തോടോ ഉപമിക്കാം. മനസ്സ് ഒരു ആശയം—ഭാവം—കൊണ്ടു പൂർണ്ണലയതാളം പ്രാപിച്ചാൽ അതു മനസ്സിൽനിറയുന്നു, മനസ്സിനെ ജയിക്കുന്നു; മനസ്സുമുഴുവനെയും വ്യാപിച്ചുനിറയുന്നു. അതായതു്, ആത്മാവു് പൂർണ്ണമായിനിറയുന്നു; നിങ്ങൾ പൂർണ്ണലയനിലയിൽ എത്തുന്നു. ഇവിടെ പ്രത്യേകംശ്രദ്ധിക്കണേ! മനസ്സ് ആ ആശയംകൊണ്ടു പൂർണ്ണലയത പ്രാപിക്കുമ്പോൾ, ആ മനസ്സ് ഒരു ആശ്ചര്യകരമായ സ്ഥിതിയെ അവലംബിക്കുന്നതായി നിങ്ങൾക്കു കാണാം. അതൊരു അശാന്താവസ്ഥ, അസ്വസ്ഥാവസ്ഥ അഥവാ ചപലാവസ്ഥയാണെന്നു പറയാം. ഒരു മാതിരി 'മൂട്ടക്കം' എന്നു ലോകത്തിൽ നാം പറഞ്ഞുവരുന്നതുപോലുള്ള ഒരു സാന്ദ്രസ്ഥിതിയാണതു്. വലിയ 'മൂട്ടക്കം' ഉണ്ടാകുമ്പോൾ മഴപെയ്യുമെന്നു നിങ്ങൾക്കറിയാമല്ലോ. വലിയ മൂട്ടക്കം വരുമ്പോൾ അന്തരീക്ഷം ജലവാതകത്താൽ പൂർണ്ണലയതാളം അടഞ്ഞിരിക്കുന്നു. അതിനുശേഷം നാം മഴ പ്രതീക്ഷിക്കുന്നു. അതായതു്, പൂർണ്ണലയതാളഘട്ടത്തിനുശേഷം മഴവരാമെന്നു കരുതുന്നു. ഇങ്ങിനെ നിങ്ങളുടെ മനസ്സ് ഒരു സങ്കല്പംകൊണ്ടു പൂർണ്ണലയനിലയിൽ നിറയുമ്പോൾ അതു ഒരു 'മൂട്ടക്ക'ത്തിൽ പ്രവേശിക്കുന്നു. നിങ്ങളുടെ പ്രിയതരവിഷയവിചാരംകൊണ്ടു മനസ്സ് പൂർണ്ണലയതാളം പ്രാപിക്കുമ്പോൾ, ഒരു വക അവർണ്ണനീയമായനില—മൂട്ടക്കനില—അസമാധാനമോ അസ്വസ്ഥതയോ നിറഞ്ഞനില—അതിൽ അതുചെന്നു നില്ക്കുന്നതായി നിങ്ങൾ കണ്ടിരിക്കാം. ഈ നില അത്യത്ഭുതകരമായ ഒരു അശാന്താവസ്ഥയാണെന്നു ജനങ്ങൾ പറയുന്നു. ആ നിലയ്ക്കപ്പുറത്തേയ്ക്കു കടക്കുമ്പോൾ, നിങ്ങൾ ആ നിലയെ അതിക്രമിക്കുമ്പോൾ, നിങ്ങൾ ഒരു കവിയായിത്തീരുന്നു; അപ്പോൾ കവിത നിങ്ങളിൽനിന്നു പൊഴിയുന്നു; മനോഹരപദ്യങ്ങൾ, ആസ്വാദ്യതരമായ സംഗീതംവർഷിക്കുന്നു. അതാണു് ആ അവസ്ഥ. നിങ്ങളുടെ

മനസ്സ് പൂർണ്ണലയതച്ഘട്ടത്തിനപ്പുറം കടക്കുമ്പോൾ, അതിനു അതീതമായ നിലയിലെത്തുമ്പോൾ, ആശയങ്ങൾ ഏതാണ്ടു ഘനീഭവിച്ച രൂപത്തിൽ കടലാസ്സിൽ പതിക്കുന്നു. അപ്പോൾ പ്രചോദനം ഉണ്ടാകുന്നു.

ഇതാ! ഒരു മനുഷ്യൻ. അയാൾ മനസ്സിൽ ഒരു ചിന്ത വഹിക്കുന്നു. ഒരു ദുർഘടപ്രശ്നത്തിനുത്തരം കണ്ടുപിടിക്കാനുള്ള ചിന്തയാണെന്നു വിചാരിക്കാം. അതയാൾ പരിഹരിക്കാൻ ഉത്സാഹിക്കുന്നു; വീണ്ടും വീണ്ടും ശ്രമിച്ചിട്ടും ശരിയായ ഉത്തരം അയാൾക്കു കിട്ടുവാൻ പാറുന്നില്ല. തത്വശാസ്ത്രപരമോ, ഗണിതശാസ്ത്രപരമോ ആയ ഗൌരവപ്രശ്നങ്ങൾ ചെയ്യാൻ പണിചെയ്തിട്ടുള്ളവർ, രാമന്റെ സ്വന്തം അനുഭവങ്ങളെപ്പററിപറയുമ്പോൾ, നല്ലവണ്ണം ഗ്രഹിക്കുന്നതാണു്. വളരെ ഗഹനമായ ഒരു പ്രശ്നം നാം ചെയ്യാൻ തുടങ്ങുന്നു. ആരംഭത്തിൽ, കണക്കു ചെയ്യാൻ തുടങ്ങുമ്പോൾ, നമ്മുടെ മനസ്സ് പൂർണ്ണലയാവസ്ഥയിൽ എത്തുന്നില്ല. നമ്മുടെ മനസ്സിൽ അപ്പോൾ മററു പല ആഗ്രഹങ്ങളും ചിന്തകളും, കുടികൊള്ളുന്നു. ഒരു സാധനം ലഭിക്കാൻ, ആ സാധനത്തോടുള്ള മമത—ഇതാണു് മനസ്സിൽ അധികാരം ചെലുത്തുന്ന മോഹം. പ്രശ്നം ചെയ്തുതീർക്കണമെന്നുള്ള വിചാരവും ഉണ്ടല്ലോ. പ്രയാസമേറിയ കണക്കുചെയ്തു കഴിഞ്ഞിട്ടില്ല. കുറെ ശ്രമങ്ങൾക്കു ശേഷം കണക്കു ചെയ്തു കഴിഞ്ഞിട്ടില്ലെന്നുള്ള വിചാരം നിങ്ങളെ അലട്ടുമ്പോൾ നിങ്ങൾ കുറെ അസ്വസ്ഥനായിത്തീരുന്നു; മററു വിഷയങ്ങളോടുള്ള മമതച്ചിന്ത ദൂരെയെറിയുന്നു; നിങ്ങൾ കൂടുതൽ സ്വതന്ത്രനായിഭവിക്കുന്നു. മററുവിധം പറഞ്ഞാൽ ആ പ്രത്യേക സങ്കല്പം—ആശയം—കൂടുതൽ ശക്തിയായിത്തീരുന്നു. മനസ്സിനെ വീണ്ടും വീണ്ടും നിറയ്ക്കുന്നു. മററു ചിന്തകളെല്ലാം അടിച്ചു മാററുന്നു. ഇനിയും പ്രശ്നം പരിഹരിച്ചിട്ടില്ല. മററു വിചാരങ്ങളും മമതകളും എല്ലാം മാറിക്കഴിഞ്ഞു; എന്നിട്ടും നിങ്ങളുടെ ഉള്ളിൽ, സംസ്കൃതത്തിൽ പറയപ്പെടുന്നതുപോലെ, അഹങ്കാരസങ്കല്പം അവശേഷിക്കുന്നു. "ഞാനതുചെയ്യുന്നു; എനിക്കതിന്റെ ബഹുമതികിട്ടും" എന്ന അഹന്താചിന്ത ശേഷിക്കുന്നു. എന്തു സംഭവിക്കുന്നു? കണക്കിതേവരെ ചെയ്തു കഴിഞ്ഞിട്ടില്ല. കുറേക്കൂടി കഴിഞ്ഞു്, അതു ചെയ്യാൻ തുടരെ ശ്രമിച്ചു കൂടുതൽ പ്രയാസപ്പെടുമ്പോൾ "ഞാൻ, നീ" മുതലായ വിചാരങ്ങളും, അഹങ്കാരവും എല്ലാംപോയി, പ്രശ്നപരിഹാരത്തെപ്പററിയുള്ള ചിന്ത മനസ്സിൽ സർവ്വപ്രധാനമായി ഭവിക്കുന്നു. ആ ഘട്ടം എത്തുമ്പോൾ "ഞാൻ,

നീ" വിചാരമെല്ലാം—"എന്റേതു്, നിന്റേതു്, സമയം, സ്ഥലം" മുതലായ സകല ബോധങ്ങളും—തീരെപോയി മറയു മ്പോൾ—പ്രശ്നത്തെപ്പററിയുള്ള ഒരൊററ ഭാവനമാത്രം മന സ്സിന്റെ സകല കോണുകളിലും നിറയുന്നു; ഹൃദയത്തിൽ ഒഴിഞ്ഞ സ്ഥലം ഒട്ടും ഇല്ലാതെയാകുന്നു; സകല ഇടവും പ്രശ്നപരിഹാര ചിന്തകൊണ്ടു സാന്ദ്രമാകുന്നു; ആത്മാവു പൂൎണ്ണലയസ്ഥിതിയിൽ എത്തുന്നു; ഈ ഭാവനകൊണ്ടുള്ള പൂൎണ്ണലയത്വം—നിങ്ങളും ആ ഭാവനയും തമ്മിലുള്ള ഐക്യാവസ്ഥ—വന്നുചേരുന്നു. അതാ! അവിടെ ശലഭം ദഹിക്കുന്നു; അവിടെ തേനീച്ച തന്റെ ജീവൻ ഉപേക്ഷിക്കുന്നു; ചെറിയ അസ്തിത്വത്തിന്റെ പിടിനശിച്ചു. വിഷയാനുഭവബോധം തീരെപോയി; അവിടെ കുരിശാരോ ഹണം കഴിഞ്ഞു; ആ ഘട്ടം പ്രാപ്തമായപ്പോൾ, പെട്ടന്നു നിങ്ങൾ പ്രചോദിതനാകുന്നു; പ്രശ്നത്തിന്റെ ഉത്തരം നിങ്ങളിൽതന്നെ പ്രതിഭാസിക്കുന്നു. "അതെന്നെ മുട്ടുന്നു; അതെന്നെതട്ടി (It strikes me; it struck me)" എന്നീ വിധം വാക്യങ്ങൾ ജന ങ്ങൾ ഉപയോഗിക്കാറുണ്ടല്ലൊ. ജീവിച്ചുകൊണ്ടുള്ള ഈ മരണം കൂടാതെ നിങ്ങൾക്കു സൃഷ്ടിക്കാനോ, പ്രചോദിതനാകാനോ സാധി ക്കയില്ല.

കലാകാരന്മാർ, ഉപാധ്യായന്മാർ, തത്വജ്ഞാനികൾ, ചിന്ത കന്മാർ—ഇവൎക്കെല്ലാം അവരവരുടെ മേഖലകളിൽ പ്രചോദനം ലഭിക്കുന്നു. എന്നാൽ ഈ പ്രചോദനം കുരിശിൽ തറപ്പുകൊണ്ടേ ഉണ്ടാകുന്നുള്ളു. ഈ ലോകത്തിൽ ജനങ്ങൾ സ്വയം വിഷയാനു ഭവികളും, പ്രവൎത്തകന്മാരും, ഏജണ്ടന്മാരും ആക്കിനിൎത്തി സൃഷ്ടി ക്കാൻ ഇച്ഛിക്കുന്നു. എന്നാൽ എന്തെങ്കിലും വിഷയരസം ആസ്വദിക്കുകയെന്നുള്ളതു് പ്രകൃതിയുടെ നിയമങ്ങൾക്കു അനുരൂ പമായിട്ടിരിക്കയില്ലെന്നു വേദാന്തം കാണിക്കുന്നു. എന്തെങ്കിലും അനുഭവിച്ചു രസിക്കാൻ മനുഷ്യനവകാശമില്ല. വിഷയങ്ങളെ ഭുജിക്കുന്ന ഉപഭോക്താവു് കപടസത്തയാണു്; അതു യഥാൎത്ഥാ ത്മാവല്ല; അതു നിങ്ങളല്ല. എല്ലാ ചിന്തകന്മാരും, തത്വജ്ഞാനി കളും അവരുടെ ശരീരങ്ങളെയും, മനസ്സുകളെയും, അവരുടെ സകല അസ്തിത്വത്തെയും ലോകം മുഴുവൻ ആസ്വദിക്കുന്നതായി കാണേണ്ടിയിരിക്കുന്നു. അതാണു് മാൎഗ്ഗം; നിങ്ങൾക്കനുഭവിക്കണ മെന്നുണ്ടെങ്കിൽ, അപ്പോൾ മുക്തിമാൎഗ്ഗം, ആനന്ദമാൎഗ്ഗം സുഖാനു ഭവമാൎഗ്ഗം എന്നതു് നിങ്ങൾക്കെതിരായി ബന്ധിക്കപ്പെടുന്നു. നശി പ്പിക്കപ്പെടുന്നു. നിങ്ങൾക്കു ഈ ലോകം ആസ്വദിച്ചു രസിക്കാൻ

സാധ്യമല്ല. നിങ്ങൾക്ക ഒരേ ഒരുമാർഗ്ഗമേഉള്ളൂ. നിങ്ങളുടെ ദേഹവും, മനസ്സും, സകലതും ഈശ്വരത്വം ഭക്ഷിക്കുന്നതു്, അതായതു്, ഈശ്വരത്വം അവയെ ഉജ്ജീവിപ്പിക്കുന്നതു്—ഇതാണു് ആ മാർഗ്ഗം. ക്രിസ്തു പറയുംപോലെ "ഇതാ! എൻെറ മാംസം ഭക്ഷിക്കുക! ഭക്ഷിക്കുക!! "ഇതാ! എൻെറ രക്തം നിങ്ങൾ പാനംചെയ്യണം". "ഇതു് പ്രഭുവിൻെറ അത്താഴ"സമയം (Lord's Supper) പറയപ്പെട്ടതാണു്. യാതൊരുവൻെറ ജീവിതം അനസ്യൂതമായ ഒരു യജ്ഞമായിരിക്കുന്നുവോ അവൻ മഹാഭാഗ്യവാനും അനുഗ്രഹിക്കപ്പെട്ടവനും ആകുന്നു.

പൂർണ്ണലയത്വത്തിൻെറ ആ ഘട്ടത്തിൽ നിങ്ങൾ എത്തുമ്പോൾ, മനസ്സ് ആ സങ്കല്പംകൊണ്ടു സാന്ദ്രമായി നിറയുമ്പോൾ, നിങ്ങളുടെ അസ്തിത്വം ആസകലം ആ സങ്കല്പത്തിൽ ലയിക്കുമ്പോൾ, യന്ത്രമോ, സംഗീതോപകരണമോ, എന്തായാലും ആ മഹൽഗായകനായ ഈശ്വരൻ—പരമാത്മാ—കയ്യിൽ എടുക്കുകയും അതുമുഖേന ഭംഗിയേറിയ, മനോഹരമായ, അതിശ്രേഷ്ഠമായ സ്വരങ്ങളും ഗാനങ്ങളും പുറപ്പെടുവിക്കയും ചെയ്യുന്നു; ഉൽകൃഷ്ടഗാനങ്ങൾ—ഉയന്നതരത്തിലുള്ള ഗീതങ്ങൾ യന്ത്രത്തിൽനിന്നു പ്രവഹിക്കുന്നു. എന്നാൽ കുഞ്ഞിനു—നിങ്ങളുടെ ചെറിയ ക്ഷുദ്ര അസ്തിത്വത്തിനു്—ആ യന്ത്രം തന്നത്താൻ സൂക്ഷിക്കണമെന്നു മോഹമുണ്ടാകയും, ഉത്തമഗായകനായ ആ വലിയ പ്രകടനക്കാരൻ ഈശ്വരനു കൈകാര്യം ചെയ്യാൻ അതു കൊടുക്കാൻ മനസ്സുവരാതിരിക്കയും, ചെയ്യുന്നിടത്തോളംകാലം, ചേർച്ചയും ലയവും താളവും ഒക്കാത്ത ഗാനങ്ങൾ മാത്രമേ അതിൽനിന്നു പുറപ്പെടുകയുള്ളൂ; ഈ ചെറുസത്ത—കപടമായ 'അഹം' സത്ത—ഈ അയഥാർത്ഥമായ അസ്തിത്വം (ഇതാണു് വിഷയോപഭോക്താവായ അഹങ്കാരം) ഇരിക്കുന്നിടത്തോളംകാലം—ഈ ശരീരത്തെ കെട്ടി ബന്ധിച്ചുവെച്ചു് അതിനെ കൈവിടാതെ ഇരിക്കുന്നിടത്തോളംകാലം—ശരീരത്തിൽനിന്നു അഥവാ ഗാനയന്ത്രത്തിൽനിന്നു ചേർച്ചയില്ലാത്ത, അപശ്രുതിനിറഞ്ഞ സംഗീതമേ പുറപ്പെടുകയുള്ളൂ. ഈ യന്ത്രമോ അഥവാ ശരീരമോ ഈശ്വരനു കൊടുക്കുക. ഈ വ്യാജമായ അഹംഭാവനയിൽനിന്നു നിങ്ങൾ മുക്തനാകുക; ഈ ചെറു 'ഞാൻ' ദൂരത്തുപോകട്ടെ. അതിനെ ഹോമിക്കുക: അതിനുപരി പ്രവേശിക്കുക. പൂർണ്ണലയത്വപതനംവരെ എത്തി, അതിനെ അതിലംഘിക്കുന്ന സന്ദർഭത്തിൽ,

അപ്പോൾ, ദൈവംതന്നെ യന്ത്രം കരസ്ഥമാക്കുന്നു. ശ്രേഷ്ഠനായ കൻതന്നെ സ്വയം അതു് പ്രയോഗിക്കുന്നു. യന്ത്രംമുഖേന സംഗീതം ഒഴുകുന്നു; അത്യുൽകൃഷ്ടസംഗീതം പുറപ്പെടുന്നു. അതാ! അപ്പോൾ നിങ്ങൾ പ്രചോദിതനാണു്; ദിവ്യപ്രചോദനം ഈശ്വര പ്രവൎത്തനമാണു്. ചെറിയസത്ത ശരീരത്തിന്റെ ഉടമസ്ഥതയെ പരിത്യജിക്കുമ്പോൾ, അതിനൊത്ത പ്രചോദിതാവസ്ഥ—മനുഷ്യൻ പ്രചോദിതൻ എന്ന അവസ്ഥ—ഉണ്ടായിത്തീരുന്നു.

ക്രിസ്തു തന്റെ ശുശ്രൂഷാകാലം ആരംഭിക്കുംമുമ്പേ, അദ്ദേഹത്തിനെ ഒരു വിഷയാനുരക്തനാക്കുവാൻ—വശീകരിക്കുവാൻ—ചെകുത്താൻ സകലവിധത്തിലും ശ്രമിച്ചിരുന്നുവെന്നു നാം കാണുന്നു. ഇതാ! ഏഴുലോകങ്ങളും, സുന്ദരവും സ്വാദേറിയതും ആയ ഭക്ഷ്യങ്ങൾ! ഇതാ! ചക്രവൎത്തിത്വം! ഒരു അത്ഭുതപ്രവൃത്തി ചെയ്യുന്നതിലുള്ള വലിയ കീൎത്തി! ഇതാ! ബഹുതരവശീകരണ ശക്തികൾ! ചെകുത്താൻ വിഷയാനുഭോഗങ്ങളെ ക്രിസ്തുവിന്റെ മുമ്പിൽകാണിച്ചു. ക്രിസ്തു എന്തുപറഞ്ഞു? "ചെകുത്താനെ! എന്റെ പുറകിൽ പോകുക. നിന്റെപക്കൽനിന്നു എനിക്കു യാതൊന്നും ആവശ്യമില്ല". ഹാഹാ! എത്ര മനോഹരം! എന്തു സുന്ദരം! ഹേ! അമേരിക്കരെ! യൂറോപ്യജനതകളെ! ക്രിസ്തുവിന്റെ ഈ ശാസനം—ഈ മാതൃക—നിങ്ങളുടെ മുമ്പിൽ വെക്കുവിൻ! "എന്റെ പുറകിൽ പോകുക! ചെകുത്താനെ! നിന്റെ കയ്യിൽനിന്നു എനിക്കു യാതൊന്നും ആവശ്യമില്ല." ഭൌതികതത്വത്തിന്റെ ഈ സകല ബാഹ്യവശീകരണം ഉണ്ടായിരുന്നാലും, ക്രിസ്തുവിന്റെ ഈ ശാസനം നിങ്ങൾ മനസ്സിൽ സ്മരിക്കുവിൻ! "ചെകുത്താനെ! എന്റെ പുറകിൽ പോകുക! നിന്റെ കയ്യിൽനിന്നു എനിക്കു യാതൊന്നും വേണ്ടാ!." ക്രിസ്തു ഇവിടെ പ്രാപഞ്ചികഭോഗാനുഭവങ്ങളെയെല്ലാം ദൂരെ എറിയുന്നു; ത്യാഗവും കരിശും കൈവരിക്കുന്നു. ശേഷമെല്ലാം ഉപേക്ഷിക്കുന്നു. ഇതാ! പ്രചോദനത്തിന്റെ രഹസ്യം, മാതൃക, ലക്ഷ്യം നിങ്ങളുടെ മുമ്പിൽ സമൎപ്പിച്ചിരിക്കുന്നു! വിഷയരസാനുഭവിയുടെ, അഥവാ, ഏജണ്ടിന്റെ ആശയം നിങ്ങളുടെ ഹൃദയത്തെ പ്രാപിക്കുന്നിടത്തോളം നിങ്ങൾക്കു പ്രചോദിതനായിരിക്കാൻ നിവൃത്തിയില്ല; തീരെ തരമില്ല. "ഞാൻ പരിശ്രമിക്കുന്നു; ഞാൻ ചെയ്യുന്നു; എനിക്കു അതിന്റെ മാന്യതവേണം" എന്നുള്ള ഭോഗിയുടെ—അഥവാ ഏജണ്ടിന്റെ, അല്ലെങ്കിൽ പ്രവൎത്തകന്റെ—ബോധം സമ്പൂൎണ്ണമായി ദൂരെകളയുമ്പോൾ—അപ്പോൾ—നിങ്ങൾ പ്രചോദിതനായിത്തീരുന്നു.

രാമനീപ്രസംഗം ഒരു കഥകൂടി പറഞ്ഞുകൊണ്ടു സമാപിപ്പിക്കാം. ഹിന്ദുപുരാണങ്ങളിൽ അസുരന്മാരെന്നു വിളിക്കപ്പെടുന്ന മൂന്നു ആളുകളെപ്പററി ഒരു ഹൃദയാവർജ്ജകമായ കഥയുണ്ടു്. ഇവർക്കു മൂന്നുപേർക്കും അത്യത്ഭുതകരമായ ശക്തികൾ ഉണ്ടായിരുന്നു; അവർ യോദ്ധാക്കളായിരുന്നു. ആർക്കും അവരെ ജയിക്കാൻ പാടില്ലായിരുന്നു. അവർ ആശ്ചര്യപ്രദരായിരുന്നു. ജനങ്ങളെല്ലാം അവരോടുചെന്നു യുദ്ധംചെയ്തു പൊട്ടുന്നു തോൽവി ... പോയി. ശത്രുസംഘങ്ങൾ, ചെന്നവരെയെല്ലാം തോല്പിക്കപ്പെട്ടു. അവരോടു യുദ്ധംചെയ്യാൻ അനേകായിരം ജനങ്ങൾ പോയിരുന്നുവെങ്കിലും, ആ മൂന്നുപേർ അവരെയെല്ലാം തോല്പിച്ചുകളഞ്ഞു. ശത്രുക്കൾ ഇങ്ങിനെ അടിക്കടി തോററതോടുകൂടി അവർ ഒരു വലിയ മഹർഷിയുടെ അടുക്കൽപോയി ചോദിക്കയും, ഈ മൂവരേയും നശിപ്പിക്കാനുള്ള വിദ്യ പറഞ്ഞുകൊടുക്കണമെന്നാവശ്യപ്പെടുകയും ചെയ്തു. അവരുടെ അജയ്യതയ്ക്കു എന്താണു് കാരണമെന്നു കണ്ടുപിടിക്കാൻ—ആ അസുരന്മാർ ഇത്ര അജയ്യരായിരിക്കാൻ ഹേതുവെന്തെന്നു കണ്ടുപിടിക്കാൻ—അദ്ദേഹം അവരോടാവശ്യപ്പെട്ടു. വളരെ ശ്രമത്തിനും, ബുദ്ധിമുട്ടിനും ശേഷം അവരതു കണ്ടുപിടിച്ചു. പ്രവൃത്തിചെയ്യുന്ന ഏജണ്ടുമാരോ, വിഷയാനുഭോഗികളോ ആണു് തങ്ങൾ എന്നുള്ള ബോധം അവർക്കൊരിക്കലും ഇല്ലാഞ്ഞതാണു് ആ കാരണം എന്നു അവർ മനസ്സിലാക്കി. ജയം സമ്പാദിച്ചുകഴിഞ്ഞാൽ അസുരന്മാർ അതിനെപ്പററി അറിയുകപോലും ചെയ്യുമായിരുന്നില്ല. വിജയത്തെ അനുഭവിക്കുന്നതിനു അവർ താഴുകയോ, കുനിയുകയോ ചെയ്തിരുന്നില്ല. അവർ യുദ്ധം ചെയ്യുമ്പോൾ "ഈ ശരീരമായിട്ടു—ശരീരമെന്ന നിലയ്ക്കു—ഞാൻ പോർചെയ്യുന്നു" എന്ന ബോധം അവർക്കു തീരെ നശിച്ചിരുന്നു. "ഞാൻ യുദ്ധം ചെയ്യുന്നു" എന്നചിന്ത അവരിൽ തീരെയില്ലായിരുന്നു. ഇങ്ങിനെയാണു് ലോകത്തിലെ ഉത്തമയോദ്ധാക്കൾ എല്ലാരും. "ഞാൻ എല്ലാം ചെവികളാണു്" (I am all ears)* എന്നു സാധാരണ ജനങ്ങൾ പറയുംപോലെ, യുദ്ധംചെയ്യുമ്പോൾ യോദ്ധാവു മുഴുവൻ പോർതന്നെയാണു്. യുദ്ധത്തിൽ ഏർപ്പെട്ടിരിക്കുമ്പോൾ എല്ലാ നല്ലയോദ്ധാക്കളും ഈ നിലയിൽതന്നെയാണു്. "ഞാൻ യുദ്ധംചെയ്യുന്നു" എന്ന ചിന്തയ്ക്കു സ്ഥാനമേ ഇല്ല. അവിടെ അവന്റെ ശരീരം ഏതാണ്ടൊരു യന്ത്രംപോലെയായിത്തീരുന്നു. അവൻ സമ്പൂർണ്ണം പരിശ്രമം—പ്രയത്നം—പണി—തന്നെ

* എന്റെ ശ്രദ്ധമുഴുവൻ കേൾക്കുന്ന കാര്യത്തിലാണെന്നർത്ഥം.

യാണ്. അവിടെ തലയും, പാദങ്ങളും ഈശ്വരശക്തിയാൽ പൂർണ്ണലയമാണ്. അങ്ങിനെ ഈ യുദ്ധവീരന്മാർ യുദ്ധംചെയ്തപ്പോൾ സമ്പൂർണ്ണയുദ്ധകർമ്മമായി പരിണമിച്ചിരുന്നു. "ഞാൻ പോർചെയ്യുന്നു" എന്നവിചാരം ഒരു ക്ഷണനേരംപോലും അവരുടെ ഉള്ളിൽ അനുഭവിക്കപ്പെട്ടിരുന്നില്ല. അവരുടെ ശരീരം യന്ത്രംപോലെ—ഈശ്വരന്റെ യന്ത്രം, ദിവ്യത്വത്തിന്റെയന്ത്രം പോലെ—പ്രവർത്തിച്ചു. ആ അസുരന്മാരുടെ വിജയരഹസ്യം അതായിരുന്നു. അവരെ ആർക്കുംജയിക്കാൻ കഴിയാതിരുന്നതു് ഇതുകൊണ്ടായിരുന്നു. അവരുടെ അജയ്യതയ്ക്കു ഹേതുകണ്ടുപിടിച്ചപ്പോൾ, അവരെ ജയിക്കാനുള്ള ഉപായം ആ മഹർഷിവര്യൻ അവരുടെ ശത്രുക്കൾക്കു് ഉപദേശിച്ചുകൊടുത്തു. അവരോടു യുദ്ധത്തിൽ ഏർപ്പെട്ടുകഴിയുമ്പോൾ, ഇടയ്ക്കിടയ്ക്കു ഓടിക്കളയണമെന്നു അദ്ദേഹം ആ ശത്രുക്കളോടു ഉപദേശിച്ചു. അവരുടെ അടുത്തു പോയി പോരിനുവിളിക്കണം; അവർ എതിർക്കാൻ തുടങ്ങുമ്പോൾ അവരെ വിജയികളാക്കിവിട്ടേയ്ക്കണം. ഇങ്ങനെ അവരെ വിളിച്ചുവരുത്തി അവരിൽനിന്നു ഓടിക്കളയണം. അസുരയോദ്ധാക്കളുടെ വൈരികൾ അതിൻപ്രകാരംചെയ്തു. അവരെ പോരിനു വിളിച്ചു് അവർ വരുമ്പോൾ ശത്രുക്കൾ ഓടിക്കളഞ്ഞു. ഇങ്ങിനെ പലതവണ പോർക്കുവിളിയും, ഓട്ടവുംനടന്നു; അസുരന്മാർ വിജയിച്ചു. ക്രമേണ അജയ്യരായ അസുരന്മാർ അവരുടെ പരമാർത്ഥനിലയിൽനിന്നു മാറിത്തുടങ്ങി; യഥാർത്ഥ അജയ്യതയിൽ നിന്നു അവർ അവരുടെ നില വിട്ടുതുടങ്ങി. അവരുടെ ശരീരബോധത്തിലേയ്ക്കു അവർ ഇറങ്ങിത്തുടങ്ങി. അവർ വിജയികളാണെന്നുള്ള ബോധം അവർക്കുണ്ടായിവന്നു. അവർ കേമന്മാരാണെന്നും വിജയശാലികളാണെന്നും ഉള്ള ഭാവനയും വിശ്വാസവും അവർക്കുണ്ടായി. അനവസ്യൂതമായ ഇത്തരം വിജയങ്ങൾ അവരിൽ വിജേതൃഭാവനയും അഹങ്കാരവും ഉല്പാദിപ്പിച്ചു. മൂന്നുപേരും ശരീരമാകുന്ന കൂട്ടിലേയ്ക്കു വലിഞ്ഞു ബന്ധിക്കപ്പെട്ടു. ശരീരമാകുന്ന കാരാഗൃഹത്തിൽ അവർ ബന്ധിതരായി. "ഞാൻ ചെയ്യുന്നു" എന്ന ചിന്ത, 'ഞാൻ വലിയവൻ' എന്ന ഭാവന—അവരെ പിടികൂടി ജയിലിൽ ആക്കി. അവരിലെ ഈശ്വരന്റെ സ്ഥാനത്തു് ചെറിയ അഹന്ത പ്രതിഷ്ഠിക്കപ്പെട്ടു. പിന്നെ അവരെ ജയിക്കാൻ വലിയ പ്രയത്നം വേണ്ടിവന്നില്ല. അവരെപിടിച്ചു ബന്ധിക്കാൻ പിന്നെ വിഷമമുണ്ടായില്ല. നിഷ്പ്രയാസം അതു സാധിച്ചു. അവർ പെട്ടന്നു തോല്പിക്കപ്പെട്ടു് ബന്ധനസ്ഥരാക്കപ്പെട്ടു.

ഇക്കഥയുടെ പ്രയോജനത്തെപ്പററി ഓർമ്മിക്കുക. നിങ്ങറം ഒരു ജോലിചെയ്തുകൊണ്ടിരിക്കുന്നിടത്തോളം, നിങ്ങളുടെ ശരീരം ഈശ്വരഹസ്തങ്ങളിൽ ഇരിക്കുന്ന ഒരു യന്ത്രംപോലെയും, നിങ്ങളുടെ വ്യക്തിവിശേഷം ദൈവത്തിൽ മഗ്നമായതുപോലെയും ഇരിക്കണം. നിങ്ങളങ്ങിനെ ഇരിക്കുന്നിടത്തോളം നിങ്ങറം അജയ്യനാണു്. "ഞാൻ അനുഭവിക്കുന്നു; ഞാൻ ചെയ്യുന്നു" എന്ന സങ്കല്പമില്ലാത്ത ആ മൂന്നസുരന്മാരെപ്പോലെയാണു് ഇരിക്കേണ്ടതു്. അപ്പോറം നിങ്ങറം അപ്രതിരോധ്യനാകുന്നു; എന്നാൽ ജനങ്ങറം വന്നു നിങ്ങളെ സ്തുതിക്കാനും, പ്രശംസിക്കാനും, പൊക്കാനും, മണ്ഡനപരമായി എല്ലാവശത്തും വിമർശിക്കാനും തുടങ്ങുമ്പോറം, നിങ്ങളൊരു ജയശീലൻ, ഒരു വീരൻ, വിജേതാവു്, എതിരാളികറം തോററുപോയി എന്നെല്ലാം നിങ്ങറം വിശ്വസിച്ചുപോകയും അതോടുകൂടി നിങ്ങളുടെ പ്രതിദ്വന്ദികറം നിങ്ങളെ എതിക്കുകയും ചെയ്യുന്നു. "ഞാൻ അതു ചെയ്യുന്നു", "ഞാൻ എൻെറ പ്രവൃത്തികളുടെ നന്മ ഭുജിക്കണം", "ഞാൻ അനുഭവിക്കുന്നു"—എന്നിങ്ങനെയുള്ള ചിന്ത—ആ വിചാരംമാത്രം—നിങ്ങളെ അടിമപ്പെടുത്തി ശരീരമാകുന്ന കൂട്ടിനകത്തു ഇട്ടുബന്ധിക്കുന്നു; നിങ്ങറം അതോടുകൂടി തോല്ക്കുന്നു. ശക്തി നഷ്ടപ്പെട്ടുപോകുന്നു. ബൈബിളിൽപോലും ക്രിസ്തു മലകളിൽനിന്നു വന്നപ്പോറം അദ്ദേഹം വലിയ പുതിയ ശക്തിയുള്ളവനായിരുന്നുവെന്നു നിങ്ങൾ കാണുന്നില്ലയോ? അദ്ദേഹം സ്നേഹിതന്മാരുടെ ഇടയിൽ ജീവിച്ചു; വളരെയൊക്കെ പ്രസംഗിച്ചു. "എന്നെ തൊട്ടതാരു്? എൻെറ ശക്തി എന്നിൽനിന്നു പോകുന്നതായി ഞാൻകാണുന്നു" എന്നു് ഒടുവിൽ ക്രിസ്തു പറയേണ്ടതായിവന്നു. ഇതും ബൈബിളിൽ നാം കാണുന്നു. അവിടെയും അതുതന്നെയുണ്ടു്. "ഞാൻ ചെയ്യുന്നു, ഞാൻ സുഖിക്കുന്നു" എന്നു ചിന്തിക്കുന്ന നിലയ്ക്കു അതീതനായി നിങ്ങറം നില്ക്കുമ്പോറം, ദൈവം നിങ്ങളിൽകൂടി പ്രവത്തിക്കും; നിങ്ങറം ദിവ്യപ്രചോദനത്തിൽ മഗ്നനാകും. എന്നാൽ നിങ്ങറം ഒരു കാര്യം ചെയ്തു ജനങ്ങളുടെ വിമർശനങ്ങളും, അനുകൂല നിരൂപണങ്ങളും, പ്രശംസകളും, കൈകൊട്ടും, ആത്തുവിളിയും സ്വീകരിക്കാൻ തുടങ്ങിയാൽ ശക്തി നിങ്ങളിൽനിന്നു പെട്ടന്നു ചൊയ്ക്കളയുന്നു. ഉടനടി അതു അന്തർദ്ധാനം ചെയ്യുന്നു. അതു വീണ്ടും കൂട്ടിൽ അടയ്ക്കപ്പെടുന്നു. കൂട്ടിൻെറ പുറത്തു കടന്നാൽ നിങ്ങറക്കു പ്രചോദനം കിട്ടും. കൂട്ടിനകത്തു വീണ്ടും പോയാൽ നിങ്ങളുടെ പ്രചോദനവും പൊയ്പ്പോകും.

ഇവിടെ ഒരു നല്ല വാച്ചുണ്ടെന്നിരിക്കട്ടെ. അതു ശരിയായി
നടക്കുന്നുണ്ടു്; രാത്രിയും പകലും ഒരുപോലെ അതു ഓടുന്നുണ്ടു്.
അതു് ബലമുള്ള ഒരു അയസ്കാന്തത്തിന്റെ സമീപം ചെല്ലുമ്പോൾ
അതിനു കാന്തത്തിന്റെ ആകർഷണമുണ്ടാകുന്നു. ഇരുമ്പു സ്പ്രിംഗു
കൾക്കു കാന്തശക്തി കയറുന്നു. വാച്ചിനു ഓടാൻ പാടില്ലാതെ
വരുന്നു; അതു നിഷ്പ്രയോജനമായി ഭവിക്കുന്നു; അതു സമയം
അറിയിക്കാൻ കൊള്ളുകയില്ല. ഞാൻ അതു് എന്തു ചെയ്യണം?
ഞാനതു ഭൂമിയിൽ കുഴിച്ചിട്ടു്, അയസ്കാന്തപ്രേരണകളിൽനിന്നു
മോചിപ്പിച്ചു നിർത്തിയാൽ അതിന്റെ കാന്തപ്രേരണകൾ നീക്കി
അതിനു ആദ്യത്തെ പ്രവൃത്തിശക്തി കൊടുക്കാം. അപ്പോൾ അതു
വീണ്ടും ഉപയോഗപ്രദമായിത്തീരും. നിങ്ങളുടെ മനസ്സിനു കീഴിൽ
നിങ്ങളുടെ ആഭ്യന്തരാത്മാവു് സ്വർഗ്ഗീയവും, ദിവ്യവുമായി കിട
ക്കുന്നു. ഓരോ കുഞ്ഞിനും പ്രകൃത്യാ തന്നെ പ്രചോദനസ്വഭാവം
ഉണ്ടു്. എല്ലാ കുഞ്ഞുങ്ങളും പ്രകൃത്യാ കവികളാണു്. നിങ്ങൾ ജീവി
ക്കുന്നപക്ഷം, ദൈവികനിയമങ്ങൾക്കനുരൂപമായി, ഈശ്വരതത്വ
ത്തിനു യോജിച്ചിണങ്ങി ജീവിക്കുന്നപക്ഷം, നിങ്ങൾ സദാ പ്രചോ
ദിതനായിരിക്കും. നിങ്ങൾ നിങ്ങളുടെ പരമാർത്ഥാത്മാവിനോടു,
ചൈതന്യത്തോടു ഐക്യത്തിൽ ജീവിച്ചു്, നിങ്ങളിലെ ഈശ്വരനു
മായി എല്ലായ്പോഴും സമ്പർക്കത്തിൽ ഇരുന്നു്, നിങ്ങളുടെ സ്വന്ത
ചൈതന്യത്തോടു രമ്യമായി വർത്തിച്ചാൽ നിങ്ങൾ സദാ പ്രചോ
ദിതനാകും. നിങ്ങൾക്കു വന്നുകൂടുന്ന അബദ്ധം എല്ലാവശത്തും
കൂടിവന്നുചേരുന്ന അയസ്കാന്തങ്ങളോടു നിങ്ങളുടെ മനസ്സു ആക
ർഷിക്കപ്പെടുന്നു . എന്നുള്ളതാണു്. ലൌകികസക്തികളും മമത
കളും നിങ്ങളെ അയസ്കാന്തശക്തികളിൽപ്പെടുത്തി വ്യവസ്ഥ
യിൽ നിന്നു തെറ്റിക്കുന്നു. നിങ്ങൾ അനുക്രമപന്ഥാവിൽ നിന്നു
വ്യതിചലിച്ചു തകരാറിൽപെടുന്നു. നിങ്ങൾക്കിന്നു പ്രചോദന
ശക്തിയില്ലെങ്കിൽ, അതിന്റെ ഏകകാരണം നിങ്ങൾക്കു രക്ഷാക
വചം—അയസ്കാന്തത്തിൽനിന്നു തടഞ്ഞു നിർത്താനുള്ള പട്ടു—ഇ
ല്ലെന്നുള്ളതാണു്. ലൌകിക പദാർത്ഥങ്ങൾ നിങ്ങളെ അയസ്കാ
ന്തീകരിച്ചു്, മാസ്മരീകരിച്ചു് നിങ്ങളെ ചതിക്കാനും, കളിപ്പിക്കാനും
നിങ്ങൾ അനുവദിക്കുന്നു. നിങ്ങളുടെ ആദ്യശക്തികളും പ്രചോ
ദനവും വീണ്ടെടുക്കണമെങ്കിൽ കുറെനേരം രക്ഷാകവചം ധരിച്ചു
ദൂരെ മാറിയിരിക്കുക. പരമാർത്ഥത്തിൽ, ഈശ്വരതത്വത്തിൽ,
പരമാത്മാവിൽ, സത്യാത്മാവിൽ നിങ്ങളെ സ്വയം കുഴിച്ചുമൂടുക.
സത്യത്തിൽ—ചൈതന്യത്തിൽ— നിങ്ങളെ സ്വയം കുഴിച്ചിടുക.
കുറെനേരം ഏകാന്തതയിൽ കഴിക്കുക; യഥാർത്ഥസത്യത്തിന്റെ

സമ്പക്കത്തോടുകൂടിക്കഴിയാൻ പ്രതിദിവസം കുറെ സമയം നീക്കി വെക്കുക. ദൈവത്തിൽ സ്വയം ലയിക്കുക. ഈശ്വരനിൽ കുഴിച്ചു മൂടുക. അതുചെയ്താൽ നശീകരിക്കുന്ന അയസ്കാന്തവും അബദ്ധ മാസ്മരശക്തിയും—അതായതു് ലൌകിക വസ്തുക്കളുടെ സ്പർശം കൊണ്ടു നിങ്ങൾക്കുണ്ടായ ശക്തികൾ—നിങ്ങളെ ഉപേക്ഷിക്കയും, നിങ്ങളുടെ മനസ്സു പിന്നെയും ശരിയായ പ്രചോദനചൈതന്യത്തിൽ ഓടുകയും ചെയ്യും. നിങ്ങൾ വീണ്ടും പ്രചോദിതനാകും.

കുറേക്കാലം തുടരെ സമുദ്രത്തിൽ ഓടുന്ന കപ്പലുകൾ കേടു പിടിച്ചു, ക്രമക്കേടുണ്ടാകുന്നു. അവയെ പണിസ്ഥലത്തുകൊണ്ടു പോയി കുറേനാൾ കേടുതീക്കാൻ സൂക്ഷിക്കണം. അതുപോലെ, ലോകകാര്യങ്ങളിൽ, സംസാരബന്ധങ്ങളിൽ, മാസ്മരീകരിക്കുന്നു പരിതഃസ്ഥിതിഗതികളുടെ സമ്പക്കത്തിൽ, നശിപ്പിക്കയും, ക്ഷീണിപ്പിക്കയും, കീറിപ്പറിക്കയും ചെയ്യുന്ന സാഹചര്യങ്ങളിൽ, ബഹുകാലം നിങ്ങൾ ജീവിച്ചാൽ, നിങ്ങൾക്കും കേടുപാടുകൾ വരും; നിങ്ങളും വീണുപോകും; നിങ്ങളുടെ ആന്തരപ്രചോദനത്തിൻെറ നിസർഗ്ഗശക്തികൾ നഷ്ടപ്പെട്ടുപോകും. കപ്പലുകളോടു പെരുമാറുന്നതുപോലെ, നിങ്ങളുടെ ശരീരങ്ങളോടും പെരുമാറണം. ശരീരം കുറെകാലമെങ്കിലും പണിസ്ഥലത്തുകൊണ്ടു പോയി, മേല്പറഞ്ഞ നശീകരശക്തികളിൽനിന്നു ദൂരെ, യഥാർത്ഥചൈതന്യത്തിൽ കൊണ്ടുപോയിവെയ്ക്കുക. പ്രചോദകശക്തി തരുന്ന ഗ്രന്ഥങ്ങൾ വായിക്കുക; നിങ്ങളെ പ്രചോദിപ്പിക്കുന്ന ജനങ്ങളുടെ കമ്പനിയിൽ കഴിച്ചുകൂട്ടുക, സ്വയം ഏകാന്തതയിൽ ഇരിക്കുക. കുറെസമയം ധ്യാനത്തിനായി വിനിയോഗിക്കുക; നിങ്ങളുടെ പ്രചോദകശക്തി തിരിയെവരും. നിങ്ങളുടെ ശരീരം എന്നും കുളിപ്പിക്കേണ്ടതാവശ്യമല്ലേ? വീടു എന്നും തൂക്കുകയും, തളിക്കയും ചെയ്യേണ്ടതില്ലയോ? അതുപോലെ നിങ്ങളുടെ മനസ്സിനും ശുദ്ധീകരണവും, സ്വച്ഛീകരണവും, കുളിയും, ക്ഷാളനവും എല്ലാം പ്രതിദിനം വേണ്ടതാണു്. ലൌകികചിന്തകളും, ആസക്തികളും, വിഷയാനുഭവവിചാരങ്ങളും, "ഞാനിതുചെയ്യുന്നു" എന്നു തുടങ്ങിയുള്ള ബോധങ്ങളും ഇരിക്കുന്നകാലം—നിങ്ങൾ സമ്പൂർണ്ണം കരിശിൽ തറയ്ക്കപ്പെടാത്തിടത്തോളംകാലം—നിങ്ങൾക്കു ആശയ്ക്കു വഴിയില്ല. പ്രചോദനത്തിനുള്ള മാർഗ്ഗം കരിശിൽ തറയ്ക്കപ്പെടുന്നതിൽ നിന്നു ലവലേശം കുറഞ്ഞതല്ല.

ഓം! ഓം!

# ൪. സകലകാമങ്ങളും പ്രാപിക്കാനുള്ളമാർഗ്ഗം.

(1902 ഡിസംബർ 13-ൽ ഹെർമെററിക്ക് ബ്രദർഹുഡിൽ ചെയ്ത പ്രസംഗം)

ഈ സാത്രപങ്ങളിലെല്ലാം ഉള്ള എന്റെ സ്വകീയാത്മാവേ,

പ്രസംഗവിഷയം ആലോചിക്കാൻ തുടങ്ങുംമുമ്പേ, ഭാരതത്തിനു ഇപ്പോഴുള്ള ഭൌതികാധഃപതനനിലയെപ്പററി കുറച്ചു പറയാം. യൂറോപ്പിനു മുഴുവനും ഇപ്പോഴുള്ളതിൽ കൂടുതൽ സമ്പത്ത് ഇൻഡ്യായ്ക്കുണ്ടായിരുന്ന ഒരു കാലം പണ്ടുണ്ടായിരുന്നു. അമേരിക്കായ്ക്കു ഇപ്പോൾ ഉള്ളതിൽ അധികം രത്നങ്ങളും വജ്രങ്ങളും, പവിഴങ്ങളും, മുത്തുകളും ഇൻഡ്യായിൽ ഇരുന്നതായ ഒരു കാലവും ഉണ്ടായിരുന്നു. ഭൌതികാഭിവൃദ്ധിയിൽ ഇൻഡ്യാ വളരെ ഉയൎന്ന നിലയിൽ ശോഭിച്ചിരുന്ന ഒരു കാലം മുമ്പുണ്ടായിരുന്നു. അടിക്കടി നിരവധി രാഷ്ട്രങ്ങളിലെ ജനങ്ങൾ ഇൻഡ്യായെ മുഴുവനും ആക്രമിച്ചു. ഭാരതത്തെ കൊള്ളചെയ്യാൻ തരപ്പെട്ട ഗ്രീസ് സമ്പത്തുനേടി. ഇൻഡ്യൻ ധനംകൊണ്ടു പേർഷ്യാ ധനികയായി; അഫ്ഗാനിസ്ഥാൻ ഇൻഡ്യൻ സമ്പത്തുകൊണ്ടു സമ്പൽസമൃദ്ധയായി. ഇന്നു ഇംഗ്ലണ്ടു ഇൻഡ്യായിൽനിന്നു ധനാൎജ്ജനം ചെയ്തു ഐശ്വര്യവതിയായിവരുന്നു. ഇൻഡ്യാ ഒരുകാലം സ്വൎണ്ണത്തിന്റെയും വൈരത്തിന്റെയും നാടായിരുന്നു.

ഞങ്ങൾ പശ്ചാത്തപിക്കുന്നില്ല. ഇൻഡ്യാ ഇപ്പോൾ ഭൌതികസമ്പത്തിൽ പിന്നോക്കം നില്ക്കുന്നതുകൊണ്ടു ഞങ്ങൾക്കു സങ്കടം ഇല്ല. സകല സംഭവങ്ങൾക്കും കാരണമായിനിന്നു കാൎയ്യങ്ങളെ ഭരിക്കുന്ന ഒരു നിയമം—ദിവ്യനിയമം—നമ്മുടെ സ്വന്തപ്രകൃതിയുടെ ഒരു നിയമം ഉണ്ടെന്നു ഞങ്ങൾക്കറിയാം. നമ്മുടെ സകല കാൎയ്യങ്ങളെയും നയിച്ചുകൊണ്ടുപോകുന്ന ഈശ്വരഹസ്തം ഉണ്ടെന്നു ഞങ്ങൾക്കറിയാം. അതറിഞ്ഞുകൊണ്ടു്, ഭൌതികാപകൎഷത്തെക്കുറിച്ചു ഞങ്ങൾ കരയാതിരിക്കയാണു്. ഭൌതികാധഃപതനം വന്നതുകൊണ്ടു ഞങ്ങൾക്കു ഉൽക്കണ്ഠയില്ല. ഇതെല്ലാം—ഐശ്വൎയ്യത്തിനു നിദാനമായ ഈ ഭൌതികസാധനങ്ങളെല്ലാം ഞങ്ങൾ പരീക്ഷിച്ചുനോക്കിക്കഴിഞ്ഞു; ഭാരതീയർ അതുകളെ ത്രാസിൽവെച്ചുതൂക്കി സാരമില്ലെന്നറിഞ്ഞു കഴിഞ്ഞു. അമേരിക്കാ ഇന്നു വളരെ ചെറുപ്പമാണു്; വളരെ ചെറുപ്പം; വെറും ശിശു; അതുപോലെ യൂറോപ്പും. വളരെ കൊച്ചാണു്.

അവരിപ്പോഠം ഈ പരീക്ഷകഠം നടത്തുകയാണ്. ഭൌതിക മാർഗ്ഗത്തിൽ ഇൻഡ്യാ പരിക്ഷണങ്ങഠം നടത്തിക്കഴിഞ്ഞു; ഇതെല്ലാം തൂക്കിനോക്കിക്കഴിഞ്ഞു, അതു എല്ലാം നിസ്സാരമെന്നു കണ്ടു കഴിഞ്ഞു. ഇതുകളെല്ലാം ഒരു തുള്ളിപ്പത്രമാത്രമാണെന്നും, മററൊന്നുമല്ലെന്നും ഇൻഡ്യാക്കാർ പരിഗണിക്കുന്നു. നിങ്ങളുടെ സുഖത്തിനു ഇതൊന്നും പാററുകയില്ല. ഇതൊരിക്കലും നിങ്ങളെ വാസ്തവത്തിൽ ആനന്ദിപ്പിക്കുന്നില്ല; ഒരിക്കലുമില്ല; ഒരിക്കലുമില്ല. ഇരുമ്പും കനകവും ഇരുമ്പും കനകവും വാങ്ങാൻമാത്രമേ കൊള്ളാവൂ. അത്രമാത്രം. ആനന്ദം ഈ ഭൌതികസാധനങ്ങളെപ്പോലെയല്ലാ; അതു ക്രയവിക്രയത്തിനുള്ള പദാൎത്ഥമല്ല. ഇവകൊണ്ടു ഒന്നും യഥാൎത്ഥസന്തോഷം—ആനന്ദം—വിലയ്ക്കു വാങ്ങാൻ തരമില്ല.

ആനന്ദത്തിൻെറ രഹസ്യം വേറെയാണു. നിങ്ങഠം വസ്തുക്കളെ അധികമധികം തേടുംതോറും, അധികമധികം അവ നിങ്ങഠംക്കു നഷ്ടമാകും എന്നാണു നിയമം. ആഗ്രഹങ്ങഠംക്കു എത്രകണ്ടു ഉയരെ നിങ്ങഠം നില്ക്കുമോ, ആവശ്യങ്ങഠംക്കു എത്രകണ്ടു ഉയരെ നിങ്ങഠം കയറുമോ, വിഷയങ്ങഠം—ആഗ്രഹാസ്പദമായ വസ്തുക്കഠം—അത്രകണ്ടു നിങ്ങളെ തേടിവരുന്നു. ഇന്നത്തെ ഇൻഡ്യാക്കാർപോലും, ഭൌതികവിജ്ഞാനികളായ ഭാരതീയർ, ഈ രഹസ്യം അറിയുന്നില്ല. സൂക്ഷ്മമായും അഗാധമായും വീക്ഷിക്കാത്തതുകൊണ്ടു ചില സംഭവങ്ങഠംക്കു അവർ ആരോപിക്കുന്ന കാരണങ്ങഠം യഥാൎത്ഥകാരണങ്ങളല്ല. ഇൻഡ്യാ രാജ്യഭരണവിഷയകമായി എന്തുകൊണ്ടു അധഃപതിച്ചു? അഥവാ ഭൌതിക ദൃഷ്ട്യാനോക്കിയാൽ ഇൻഡ്യാ എന്താണു താഴെനില്ക്കുന്നതു? ഇൻഡ്യായുടെ അപകൎഷം തുടങ്ങിയകാലത്തുണ്ടായിരുന്ന ഇൻഡ്യാക്കാരാണു ആധുനികഭാരതീയർ എന്നുള്ളതാണു കാരണം. അവൎക്കു പ്രായോഗികവേദാന്തചൈതന്യമില്ല. വേദാന്തത്തിൻെറ ജന്മഭവനത്തിൽ, അദ്ധ്യാത്മികതയുടെ സ്വന്തഗൃഹത്തിൽ, ഇൻഡ്യായിൽ, ഐക്യഭാവനയുടെ ഉറവസ്ഥാനത്തു, സകലതും ഏകവും അദ്വൈതവും ആണെന്നുള്ള സങ്കല്പത്തിൻെറ ജനനസ്ഥാനത്തു, ദൈവികജ്ഞാനം, ആത്മീയബോധം, ആത്മാഭിമാനം, സ്വാത്മജ്ഞാനം, ആത്മാരാധന—ഇതുകഠം ആകുന്ന ഗംഗാനദി പുറപ്പെടുന്ന ആ സ്ഥാനത്തു—ആ ഇൻഡ്യായിൽ പ്രായോഗികവേദാന്തമില്ലെന്നും അതാണു ഇൻഡ്യായുടെ അധോഗതിക്കു കാരണമെന്നും പറയുന്നതു കേഠംക്കുമ്പോഠം നിങ്ങഠം

പക്ഷേ വിസ്മയസ്തബ്ധരാകാം; നിങ്ങൾക്കതു കേൾക്കുമ്പോൾ അത്ഭുതം തോന്നാം. അതിനെപ്പററി പറയാൻ ഇവിടെ സമയം പോരാ. സന്ദർഭം കിട്ടുന്നപക്ഷം മേലാൽ ഒരു പ്രസംഗത്തിൽ അതിനെപ്പററി കുറേ പറയാം. രാഷ്ട്രങ്ങൾ ഉയരുകയും, വീഴുകയും ചെയ്യുന്നതു്, ഒരു രാഷ്ട്രം ഉന്നമിക്കയും, വേറൊന്നു അധഃപതിക്കയും ചെയ്യുന്ന കാഴ്ചയ്ക്കു പിന്നിൽ ഉള്ളതു്, രാഷ്ട്രങ്ങളുടെ വേലിയേററവും വേലിയിറക്കവും ഉണ്ടാക്കുന്ന ചന്ദ്രൻ—ഇതെന്താണു്? ഇത്രമാത്രം പറയാം. ഇൻഡ്യായിൽനിന്നു വരുകയും, ഇൻഡ്യായേയും മററു രാജ്യങ്ങളേയും നോക്കിപ്പഠിക്കയും, ചെയ്തിട്ടുള്ള ഒരാളിൽനിന്നു് ഈ വാക്കുകൾ നിങ്ങൾ സ്വാഗതംചെയ്യും. ഏതൊരു ദൃഷ്ടികോണത്തിൽനിന്നു നോക്കിയാലും ആദ്ധ്യാത്മികമായ അധഃപതനമില്ലാതെ ഒരു രാഷ്ട്രവും താഴെ വീഴുന്നില്ല. ഈ പ്രസ്താവനയിൽ പക്ഷേ മററു പല ഭാരതീയരും രാമനോടു യോജിക്കുന്നില്ലെന്നുവരാം. എന്നാൽ രാമൻ സ്വന്തം പ്രമാണത്തെ—സ്വന്തം അധികാരത്തെ—ആസ്പദമാക്കി ഈ പ്രഖ്യാപനം ചെയ്യുന്നു; സുസൂക്ഷ്മമായ പര്യവേഷണത്തിന്റെ അധികാരംകൊണ്ടു ഈ പ്രസ്താവന ചെയ്യുന്നു. അമ്മേരിക്കാ ഇപ്പോൾ ധൃതഗതിയിൽ പുരോഗമിക്കയും, അത്ഭുതകരമായ അഭിവൃദ്ധി പ്രാപിക്കയും ചെയ്യുന്നതെന്തുകൊണ്ടു്? ഭൌതികപുഷ്ടിയിൽ അമ്മേരിക്കാ ഇത്രവേഗം കുതിച്ചു പുരോഗമിക്കുന്നതു് എന്തുകൊണ്ടു്? അമ്മേരിക്കർ അറിയാതെയെങ്കിലും ഭൌതികമാർഗ്ഗത്തിൽ വേദാന്തം നടപ്പിലാക്കി ജീവിക്കുന്നു; അതാണു് കാരണം. അമ്മേരിക്കർ വേദാന്തം പ്രായോഗികമായി എങ്ങിനെ ജീവിതത്തിൽ പ്രകടിപ്പിക്കുന്നു? അതു ഭൌതികോൽക്കർഷത്തിനു് എങ്ങിനെ ഹേതുവായി? ഇതെല്ലാം ഇവിടെ അധികം പ്രതിപാദിക്കുന്നില്ല. എന്നാൽ അതു് അങ്ങിനെയാണു്. സത്യം, സത്യം, സത്യം മാത്രമേ മാഹാത്മ്യത്തിനു അർഹമായിട്ടുള്ളു. സത്യം, യഥാർത്ഥ ചാരിത്ര്യം, ഉത്തമസ്വഭാവം—ഇതിനുമാത്രമേ പ്രഭാവവും വിജയവും ലഭിക്കുകയുള്ളു. വേറൊന്നിനുമില്ല.

വിശദാംശങ്ങൾ എല്ലാംവിട്ടുംവെച്ചു്, യഥാർത്ഥവും എന്നാൽ പ്രത്യക്ഷത്തിൽ പൂർവ്വാപരവിരുദ്ധമെന്നു തോന്നുന്നതും ആയ ആ ആശ്ചര്യകരമായ പ്രഖ്യാപനങ്ങളെ കുറിച്ചുള്ള ചർച്ചയെല്ലാം നീക്കിവെച്ചിട്ടു്, പിന്നെയൊരിക്കൽ അവയെപ്പററി പര്യാലോചിക്കാമെന്നു കരുതി അതെല്ലാം മാററിവെച്ചിട്ടു്, ഇന്നത്തെ പ്രസംഗപ്രമേയത്തിലേയ്ക്കു നമുക്കിപ്പോൾ പ്രവേശിക്കാം.

ബൈബിളിൽ നാം വായിക്കുന്നു:—"ചോദിക്കുക, നിങ്ങൾക്കതു കിട്ടും; മുട്ടുക, നിങ്ങൾക്കതു തുറക്കപ്പെടും." പിന്നെയും, ഹിന്ദുക്കൾ കൎമ്മത്തിന്റെ നിയമം ഉൽഘോഷിക്കുന്നു. ഓരോ ആഗ്രഹവും അതോടുകൂടി ആ ആഗ്രഹത്തിന്റെ പൂൎത്തിയെ ആവഹിക്കുന്നതുപോലെയാണു് ഇരിക്കുന്നതു്; അതിനെ വഹിക്കുന്നുണ്ടു്—ഇതാണു് ആ നിയമത്തിന്റെ താല്പൎയ്യം. എല്ലാ ആഗ്രഹവും, എല്ലാ കാമവും ഒരു സമയത്തോ, പിന്നൊരുസമയത്തോ, അതു സംപ്രാപ്തമാകും എന്നൊരു വാഗ്ദാനം ഉള്ളിൽ വഹിക്കുന്നു. അതു സാധിക്കയും ചെയ്യണം. രാമൻ ആ വിഷയത്തെക്കുറിച്ചു പ്രസംഗിക്കുന്നില്ല; അതെക്കുറിച്ചു ഇപ്പോൾ സൂചിപ്പിക്കുന്നതേ ഉള്ളു; അത്രയും മതിയാകും. തോട്ടത്തിൽ കാണപ്പെടുന്ന ഓരോ സസ്യമുളയുടേയും പ്രതിജ്ഞ സാധിതമാകുമെന്നും, പുഷ്പങ്ങളും ഫലങ്ങളും എപ്പോഴെങ്കിലും ഉണ്ടാകുമെന്നും ഒരു ചൊല്ലുണ്ടു്. താഴ്ന്നജന്തുക്കൾക്കും അവയുടെ സകല ആശകളും എപ്പോഴെങ്കിലും പൂരിപ്പിക്കപ്പെടുന്നതാണു്. ഈ ലോകത്തിൽ ഓജസ്സോ, ശക്തിയോ, വസ്തുവോ യാതൊന്നും നഷ്ടപ്പെടുന്നില്ല. ഓജസ്സും സ്ഥാപനനിയമം (Law of Persistence of Force) ഓജസ്സുംരക്ഷണനിയമം (Law of Conservation of Energy), വസ്തുപനാശകനിയമം (Law of the Indestructability of matter)—എന്നിവയെക്കുറിച്ചു നാം വായിക്കുന്നു. മാനസികമോഹങ്ങളുടെ, ആഗ്രഹിക്കയും കാമിക്കയും ചെയ്യുന്ന മാനസികശക്തിയുടെ, മാനസികക്രിയയുടെ—ഇതിന്റെ നാശം എങ്ങിനെയുണ്ടാകും? അതു ഫലപ്രദമാകുകതന്നെ വേണം; ഉടനെയോ, താമസിച്ചോ അതു സാധിക്കതന്നെ വേണം. ഇങ്ങിനെ എല്ലാ ആഗ്രഹങ്ങളും സംപ്രാപ്തമാകണം. ഇതാണു് കൎമ്മസിദ്ധാന്തത്തിന്റെ രത്നച്ചുരുക്കം. ഈ നിയമത്തെ അനുവൎത്തിച്ചാണു് ഹിന്ദുക്കൾ ആ സിദ്ധാന്തം പ്രഖ്യാപിക്കുന്നതു്. "ചോദിക്കുക, നിങ്ങൾക്കതു ലഭിക്കും; മുട്ടുക, നിങ്ങൾക്കതു തുറക്കപ്പെടും." എന്നാൽ ഇതു യഥാൎത്ഥമാണോ? വാസ്തവത്തിൽ ഇതു ശരിയാണോ? നമ്മുടെ ദൈനംദിനജീവിതത്തിൽ നാമിതു കാണുന്നുണ്ടോ? തിൎച്ചയായും ഉണ്ടു്. എന്നാൽ ജനങ്ങൾ സാധാരണ കൎമ്മനിയമത്തെ ഗ്രഹിക്കുന്നവിധത്തിൽ, നിങ്ങളുടെ അനുഭവംകൊണ്ടു അതു തെളിയിക്കണമെങ്കിൽ—"ചോദിക്കുക, അതു നിങ്ങൾക്കു ലഭിക്കും; മുട്ടുക, അതു നിങ്ങൾക്കു തുറക്കപ്പെടും" എന്നതിനെ സാമാന്യജനങ്ങൾ മനസ്സിലാക്കുന്ന രീതിയിൽ നിങ്ങൾക്കി പ്രസ്താവന പരിശോധിക്കണമെങ്കിൽ—നിങ്ങൾക്കു

തെററുപററും. നിങ്ങൾക്കതു വിജയപൂർവ്വം പരീക്ഷിക്കാൻ സാധ്യമല്ല. അതു ശരിയായി പ്രവർത്തിക്കുന്നില്ലെന്നു നിങ്ങൾ കാണും; അതു പ്രയോഗത്തിൽ കൃത്യമായിരിക്കയില്ല. അപ്പോൾ ആ അർത്ഥത്തിൽ ഈ പ്രസ്താവന സമ്പൂർണ്ണം സത്യമല്ല. അതു സത്യത്തിന്റെ ഒരു അംശം മാത്രമാണു്. ബൈബിളിലോ, ഹിന്ദുക്കളുടെ പ്രഖ്യാപനത്തിലോ വിവരിക്കപ്പെടുന്ന പദങ്ങളുടെ ആന്തരതത്വം സാമാന്യജനങ്ങൾ ഉപേക്ഷിക്കുന്നു; മനസ്സിലാക്കുന്നില്ല. "മുട്ടുക, അതു നിങ്ങൾക്കു തുറക്കപ്പെടും; ചോദിക്കുക അതു നിങ്ങൾക്കു ലഭിക്കും" എന്നതു മനസ്സിലാക്കുന്നതു വേണ്ടതുപോലെയല്ല. എന്തെന്നാൽ നിങ്ങൾ അതിന്റെ വില ശരിക്കു കൊടുക്കേണ്ടതുണ്ടു്; അതിനു് ഒരു പ്രതിഫലംകൂടി കൊടുക്കണം. പ്രതിഫലം—വില—അത്യന്താവശ്യമായി കൊടുക്കേണ്ടതാണെന്നുള്ളതു് വിസ്മരിക്കരുതു്. ഈ വിലയെപ്പററിയും നാം ബൈബിളിൽ കാണുന്നുണ്ടു്:—"ജീവനെ സൂക്ഷിക്കാനിച്ഛിക്കുന്നവൻ, അതിനെ നഷ്ടമാക്കും." ഇതിന്റെ അർത്ഥം എന്താണു്? ആഗ്രഹിക്കയും, യാചിക്കയും, മോഹിക്കയും ചെയ്യുന്നവനു് അതു സാധിക്കയില്ലെന്നു ഇതു് നിർദ്ദേശിക്കുന്നു. ആഗ്രഹിക്കയും, അർത്ഥിക്കയും, യാചിക്കയും ചെയ്യുനാതിൽ നമുക്കു ജീവനെ സൂക്ഷിക്കണം എന്നാണു് താല്പര്യം. എന്നാൽ "ജീവനെ സൂക്ഷിക്കേണ്ടവനു് അതു നഷ്ടമാക്കുകതന്നെ വേണം താനും."

"മനുഷ്യൻ അപ്പംകൊണ്ടു മാത്രം ജീവിക്കരുതു്." ഇവിടെ നോക്കുക! ക്രിസ്തുവിന്റെ—'പ്രഭുവിന്റെ പ്രാർത്ഥനയിൽ' (The Lord's prayer) * നാം പറയുന്നു:—"ഇന്നു ഞങ്ങളുടെ പ്രതിദിന ഭക്ഷണം ഞങ്ങൾക്കു തരേണമേ!" "ഇന്നു ഞങ്ങളുടെ പ്രതിദിനഭക്ഷണം ഞങ്ങൾക്കു തരേണമേ!" "മനുഷ്യൻ അപ്പംകൊണ്ടു മാത്രം ജീവിക്കരുതെന്നും ഇവിടെ നാം കാണുന്നു. ഈ രണ്ടു പ്രസ്താവനകളെ യോജിപ്പിക്കുക; അവയെ നല്ലവണ്ണം പഠിച്ചു ഗ്രഹിക്കുക. പ്രഭുവിന്റെ പ്രാർത്ഥനയിലെ "ഇന്നു ഞങ്ങളുടെ പ്രതിദിനഭക്ഷണം ഞങ്ങൾക്കു തരേണമേ!" എന്നഭാഗം നിങ്ങൾ ചോദിച്ചുകൊണ്ടും, യാചിച്ചുകൊണ്ടും, മോഹിച്ചുകൊണ്ടും, പ്രാർത്ഥിച്ചുകൊണ്ടും ഇരിക്കണമെന്നു വിവക്ഷിക്കുന്നില്ല; ഒരിക്കലും ഇല്ല. അതല്ലാ അതിന്റെ അർത്ഥം. ദൈനംദിനഭക്ഷണം ഇല്ലാതിരിക്കുമെന്ന ആപത്തു ഭയപ്പെടാനില്ലാത്ത രാജാവും, ചക്രവർത്തിയുംപോലും, പ്രതിദിനം ആഹാരം കിട്ടുമെന്നു നിശ്ചയമുള്ള

* ക്രിസ്ത്യാനികളുടെ വേദപുസ്തകത്തിൽ വിധിക്കപ്പെട്ട ഒരു പ്രാർത്ഥന.

രാജകുമാരൻപോലും ഈ പ്രാൎത്ഥന ചെയ്യണമെന്നാണ് ഉദ്ദേശി ക്കപ്പെട്ടിരിക്കുന്നത്. അതുകൊണ്ടും, "ഞങ്ങൾക്കു ഇന്നു് ഞങ്ങളുടെ പ്രതിദിന ഭക്ഷണം തരേണമേ!" എന്നുള്ള പ്രാൎത്ഥന പ്രത്യക്ഷ ത്തിൽ വിവക്ഷിക്കുന്നതു് പ്രാൎത്ഥിക്കുന്നവർ ഒരു യാചകഭാവ ത്തിൽ, ഭൌതികസമ്പത്തു കെഞ്ചിക്കൊണ്ടുള്ള നിലയിൽ, ഇരി ക്കണമെന്നല്ലായെന്നതെളിയുന്നു. അതല്ലാ അതിന്റെ താല്പൎയ്യം; സകലരും—രാജകുമാരനോ, രാജാവോ, സന്ന്യാസിയോ ആരാ യാലും ശരി—തനിക്കു ചുററുമുള്ള പദാൎത്ഥങ്ങളെ, സകലസമ്പത്തും സുഭിക്ഷതയും, ധനമെല്ലാം, മനോജ്ഞവും സുന്ദരവും ആയ വസ്തു ക്കളെല്ലാം, തന്റേതല്ലെന്നും, തന്റെ ഉടമസ്ഥതയിൽ ഉള്ള തല്ലെന്നും, ഈശ്വരന്റേതു്, ദൈവത്തിന്റേതു് മാത്രമാണെന്നും പരിഗണിക്കണമെന്നാണ് ഈ പ്രാൎത്ഥനയുടെ അൎത്ഥം. "എന്റേതല്ലാ; എന്റേതല്ലാ." ഇതു യാചിക്കയല്ലാ, പിന്നെയൊ ത്യജിക്കയാണ്—ഇതാണ് ശരിയായ അർത്ഥം. ഇവിടെ ശ്രദ്ധി ക്കുക. "ഇന്നു ഞങ്ങൾക്കു ഞങ്ങളുടെ പ്രതിദിനഭക്ഷണം തരേ ണമേ!"—യാചിക്കയും, ചോദിക്കയും അല്ലാ ഇവിടുത്തെതാല്പൎയ്യം, നേരെമറിച്ചു് ത്യജിക്കുക, ഉപേക്ഷിക്കുക എന്നാണു്; ന്യസിക്കുക; ഈശ്വരനിലേയ്ക്കു ത്യജിക്കുക—ഇതാണു് അതിന്റെ ശരിയായ അർത്ഥം. "ഇന്നു ഞങ്ങൾക്കു ഞങ്ങളുടെ പ്രതിദിനഭക്ഷണം തരേണമേ!" എന്നും മററുമുള്ള പ്രാർത്ഥന ഒരു രാജാവുപോലും ചെയ്യണമെന്നുള്ളതിന്റെ യുക്തിഹീനത, നിങ്ങൾ അറിയുന്നു; സാധാരണ സ്വീകരിക്കപ്പെട്ടിരിക്കുന്ന അൎത്ഥത്തിൽ ആ പ്രാൎത്ഥന തീരെ യുക്തിവിരുദ്ധമത്രെ. എന്തുമാത്രം ബുദ്ധിഹീനം! രാജാവു പ്രാർത്ഥിക്കുമ്പോൾ തന്റെ ഖജനാവിലെ മുതലെല്ലാം തന്റെ കൊട്ടാരത്തിലെ വിഭവങ്ങളെല്ലാം, രാജധാനിതന്നെ യും—ഇതെല്ലാം അദ്ദേഹം ത്യജിക്കുന്നു, ഉപേക്ഷിക്കുന്നു, അവ കാശപ്പെടാത്ത, ഒരു ഭാവനയിൽ സ്വയം നില്ക്കണമെന്നു അൎത്ഥ മാക്കുന്നപക്ഷം ഈ പ്രാർത്ഥന വളരെ യുക്തിയുക്തമായി ഭവി ക്കുന്നു; പ്രാർത്ഥിക്കുമ്പോൾ അദ്ദേഹം അവയുമായുള്ള ബന്ധം അറുത്തുകളയുന്നു; അവയിൽനിന്നു ദൂരെമാറിനില്ക്കുന്നു; അദ്ദേഹം സന്ന്യാസിമാരുടെ സന്ന്യാസിയായിത്തീരുന്നു. അദ്ദേഹം പറ യുന്നു:—"ഇതെല്ലാം ഈശ്വരന്റേതാണു്; ഈ മേശയും, അതി ന്മേലുള്ള സകലതും ഈശ്വരന്റേതാണു്, എന്റേതല്ലാ; ഞാൻ യാതൊന്നിന്റേയും ഉടമസ്ഥനല്ലാ. വരുന്നതു സകലതും എന്റെ ഏററവും പ്രിയപ്പെട്ട ദൈവത്തിൽ—ഏകദൈവത്തിൽ—നിന്നു വരുന്നു." അദ്ദേഹം അങ്ങിനെ അതു് അനുഭവിക്കുന്നു. രാമൻ

ഇവിടെ പറഞ്ഞതുപോലെ, ഈ പ്രാർത്ഥന നിങ്ങൾ ധരിക്കമെന്നിൽ, "മനുഷ്യൻ അപ്പംകൊണ്ടുമാത്രം ജീവിക്കരുതു്" എന്ന കല്പനയ്ക്കു ഇതു വളരെ അനുരൂപമാണെന്നു നിങ്ങൾക്കു കാണാം: അപ്പോൾ അതു യോജിപ്പായിരിക്കം; അല്ലെങ്കിൽ യോജിക്കയില്ല.

വീണ്ടും, ബൈബിളിൽ നാം കാണുന്നു:—"സ്വർഗ്ഗരാജ്യം നേടുക, നിങ്ങൾക്കെല്ലാകാര്യങ്ങളും ലഭിക്കും." ഇവിടെയാണു് രഹസ്യം—ഗുട്ടു്. പ്രാർത്ഥനയുടെ രഹസ്യം ഇതിലാണു്. "ആദ്യം സ്വർഗ്ഗരാജ്യം അന്വേഷിക്കുക; നിങ്ങൾക്കു എല്ലാ സംഗതികളും ലഭിക്കും" എന്ന പ്രസ്താവന; ഇതാണു് പ്രസ്താവന! ഇതാണു് "പ്രഭുവിന്റെ പ്രാർത്ഥന"യ്ക്കു ക്രിസ്തുനാഥൻ കൊടുത്തിട്ടുള്ള പൂർത്തീകരണം.

വീണ്ടും നോക്കുക! "അവർ സങ്കടത്തിൽ കുഞ്ഞിനെ പ്രസവിക്കണം." കാണാതിരുന്ന ബന്ധം—കണ്ണി—ഇവിടെ കാണപ്പെടുന്നു! അവർ കുഞ്ഞിനെ പ്രസവിക്കണം; എന്നാൽ സങ്കടം, സങ്കടം ആണുവില. ആഗ്രഹങ്ങൾ ഫലവത്താകും; നിങ്ങൾ ചോദിക്കുന്നതെല്ലാം വരും; നിങ്ങൾ ആശിക്കുന്നതെല്ലാം പ്രാപിക്കും. ഹാ! എന്നാൽ അതിനു സങ്കടമാകുന്നവില നിങ്ങൾ കൊടുക്കണം. "സങ്കടത്തിൽ അവർ കുഞ്ഞിനെ പ്രസവിക്കണം." ഇതു സ്ത്രീയെപ്പററിമാത്രം പറയുന്നതല്ല; എല്ലാവരേയും കുറിച്ചു പറഞ്ഞിരിക്കയാണു്. കാമങ്ങളെല്ലാം ഫലപ്രദമാകും; എന്നാൽ വിലകൊടുത്താൽമാത്രം! വിലയെന്നാൽ എന്തു്? സങ്കടമോ? സങ്കടമെന്ന ഈ വാക്കിനുപോലും വ്യാഖ്യാനം വേണം. സങ്കടമെന്നാൽ ആഗ്രഹങ്ങളെ ത്യജിക്കുന്നതാണു്. ആരു തന്റെ കാമങ്ങളെ സാധിച്ചുകാണും? ആരു്? ആ കാമങ്ങളോടുപററിപ്പിടിച്ചു നില്ക്കുന്നവനോ? തന്റെ ഹൃദയവും ആത്മാവും കാമങ്ങൾക്കു വേണ്ടി വില്ക്കുന്നവനോ? അല്ല, അല്ല. പ്രശാന്തഗാംഭീര്യത്തോടെ മോഹങ്ങൾ വഹിക്കുന്ന, ഉദാസീനമായി ആഗ്രഹങ്ങളെ വഹിക്കുന്ന, നിഷ്പക്ഷബുദ്ധിയോടുകൂടി ഇച്ഛകളെ താങ്ങുന്ന, മനുഷ്യനു മാത്രം തന്റെ ആഗ്രഹങ്ങൾ സഫലീഭവിക്കുന്നതു കാണപ്പെടുന്നു.

തങ്ങളുടെ പ്രാർത്ഥനകൾക്കു ഫലം കിട്ടുന്നുവെന്നു ജനങ്ങൾ പറയുന്നു. പ്രാർത്ഥനകൾ എന്നാൽ എന്തു് ആണു്? പ്രാർത്ഥനകൾ എന്നതു് ചോദ്യം, യാചന, ആഗ്രഹം, മോഹം എന്നിങ്ങനെ ചിലയാളുകൾ അർത്ഥമാക്കുന്ന വിധത്തിൽ, മനസ്സിലാക്കിയാൽ അത്തരം പ്രാർത്ഥനകൾ സഫലീഭവിക്കുന്നുവെന്നു പറയുന്നതു് തെററാണു്. അതാണു് പ്രാർത്ഥനയുടെ അർത്ഥമെങ്കിൽ, അത്തരം

പ്രാർത്ഥനകളെ ആരും, ഒരിക്കലും കേൾക്കുകപോലുമില്ല. ആ താല്പര്യങ്ങൾ ചോദിച്ചാൽ അഥവാ പ്രാർത്ഥിച്ചാൽ അതു കിട്ടുന്നതല്ല; യാചിച്ചാൽ സകലതും നിഷേധിക്കപ്പെടും, എന്നാൽ സാധാരണമായി പ്രാർത്ഥനയെന്നാൽ കൂടുതൽ ഉൽകൃഷ്ടമായ ഏതാണ്ടു് ആണു് എന്നാണു് അർത്ഥം. അതു് എന്തു്? പ്രാർത്ഥനയെന്ന പദംകൊണ്ടു് ആഗ്രഹത്തിന്റെ മുകളിലുള്ള—മേൽ ആയിട്ടുള്ള—ഒരു നിലയിലേയ്ക്കു, "അങ്ങയുടെ ഇഷ്ടം നടക്കട്ടെ" എന്നർത്ഥം വരുന്നു പ്രസ്താവനയ്ക്കു യോജിച്ച ഒരു പദവിയിലേയ്ക്കു, നാം ഉയരുന്നുവെന്നാണു് നാം മനസ്സിലാക്കേണ്ടതു്. ഇവിടെ നോക്കുക! "പ്രാർത്ഥന"യെന്നാൽ യാചനാദികളോ, നമ്മുടെ ഇഷ്ടം സാധിക്കണമെന്നോ അല്ലാ വിവക്ഷ; അതല്ലാ ആ വാക്കു ദ്യോതിപ്പിക്കുന്ന അർത്ഥം. പ്രാർത്ഥനയെന്നതു് നമ്മുടെ ഇഷ്ടസാധ്യത്തിനായിട്ടുള്ള, നമ്മുടെ ചെറിയ സത്തയുടെ, യാചിക്കുന്ന ക്ഷുദ്രജീവന്റെ ഇഷ്ടം സാധിക്കുന്നതിനുള്ള, ഒരു മാർഗ്ഗമാണെന്നു ജനങ്ങൾ ധരിക്കുന്നു. എന്നാൽ പ്രാർത്ഥനയുടെ കഴമ്പു്—മുഴച്ചൈതന്യം "അങ്ങയുടെ ഇഷ്ടം നടക്കട്ടെ" എന്ന ഭാവനയിൽ നമ്മെ പ്രതിഷ്ഠിക്കുന്നതിലാണു് കിടക്കുന്നതു്. അതാണു് ഉചിതവും. ശരീരത്തിനു ദീനം വരുമ്പോൾ, നമ്മുടെ ചുററുപാടുകൾ എല്ലാം പ്രതികൂലമായി ഭവിക്കുമ്പോൾ, അവയെല്ലാം. നമ്മെ എതിർക്കുമ്പോൾ, നിങ്ങളുടെ ഉള്ളിൽനിന്നും "അങ്ങയുടെ ഇഷ്ടംനടക്കട്ടെ"—എന്റെ ഇഷ്ടമല്ല—എന്ന ചിന്ത നിങ്ങളുടെ ഉള്ളിൽനിന്നു ചാടി പുറപ്പെടുന്നു. അതാണു് ഈശ്വരസമർപ്പണം; അതാണു് സ്വയം നിഷേധം—ചെറിയ വ്യക്തിത്വത്തിന്റെ തിരസ്കാരം; അതാണു് ഹൃദയത്തിൽനിന്നുള്ള പ്രാർത്ഥനകളുടെ സത്തും, ജീവനും, ആത്മാവും. സ്വാർത്ഥപൂർത്തിയിൽ അവസാനിക്കുന്ന പ്രാർത്ഥനകൾ തീരെ ശ്രദ്ധിക്കപ്പെടുന്നില്ല. ഒരിക്കലും ഇല്ല. ലോകം ലോകമല്ലാതെയും, ശരീരം ശരീരമല്ലാതെയും, സമ്പൂർണ്ണമായ ആത്മസമർപ്പണം ഉൾക്കൊണ്ടും ഇരിക്കുന്ന ഉന്നതനിലകളിൽ മനസ്സുയരുമ്പോൾ ഉണ്ടാകുന്ന, പ്രാർത്ഥനകൾ മാത്രമേ ശ്രവിക്കപ്പെടുകയുള്ളൂ. ആ നിലയിൽ മനസ്സു മനസ്സായിട്ടിരിക്കയില്ല; ബന്ധങ്ങളെല്ലാം പുറംതള്ളപ്പെട്ടിരിക്കും; സംഗങ്ങളെല്ലാം വിസ്മരിക്കപ്പെടും; ഒരു സെക്കണ്ടുനേരത്തേയ്ക്കെങ്കിലും നിങ്ങളുടെ മനസ്സു ബോധാതീതസ്ഥിതിയിൽ എത്തിയിരിക്കും. അതിനുശേഷം ആ നിലയിൽ നിന്നുണന്നു്—അല്ലാ, ആ സ്ഥിതിക്കുശേഷം സ്വപ്നാവസ്ഥനിൽ

തോന്നിയാൽ അതു നിസ്സാരം സാധിക്കും. ഇപ്രകാരമുള്ള പ്രാർത്ഥനകളേ കേൾക്കപ്പെടുകയുള്ളൂ. ഒരാൾ സമ്പൂർണ്ണശരീരനിഷേധം— സമ്പൂർണ്ണക്ഷുദ്രവ്യക്തിത്വനിഷേധം—സമ്പൂർണ്ണലോകനിഷേധം—സമ്പൂർണ്ണസർവ്വനിഷേധം— സമ്പൂർണ്ണസമർപ്പണം—സമ്പൂർണ്ണത്യാഗം ഉൾക്കൊള്ളുന്ന ഔന്നത്യത്തിൽ എത്തുമ്പോൾ ഉണ്ടാകുന്ന ഇത്തരം പ്രാർത്ഥനകൾ ശ്രദ്ധിക്കപ്പെടും. എന്നാൽ ഇവയെ യാചനാപ്രാർത്ഥനകൾ എന്നു പറയരുതു്; തെണ്ടിക്കൊണ്ടുള്ള പ്രാർത്ഥനകൾ എന്നു വിളിക്കരുതു്.

സാധാരണ രീതിയിൽ പ്രാർത്ഥിക്കാത്ത ചിലരുണ്ടു്; ഒരു തരം പ്രാർത്ഥനകളും അവർ ചൊല്ലുന്നില്ല. അവരുടെ ആഗ്രഹങ്ങൾ നടക്കുന്നുണ്ടു്. എന്തു വ്യവസ്ഥകളിൽ? അവർ എന്തു തരക്കാരാണു്? ഈ കൂട്ടർ ഏതുവിധമുള്ളവരാണു്? അവർ എങ്ങിനെയുള്ളവർ? നല്ലവണ്ണം നിരീക്ഷിക്കുക. നിങ്ങൾക്കൊരാഗ്രഹമുണ്ടു്, നിങ്ങൾ മുറപ്രകാരം ആശിച്ചു്, മോഹിച്ചു്, യാചിച്ചു്, കെഞ്ചിക്കൊണ്ടിരിക്കുന്ന ആ ഭിക്ഷാലുമനസ്ഥിതിയിൽ നിങ്ങൾക്കു സകലതും നിഷേധിക്കപ്പെടുന്നു; 'ഇല്ല' എന്നൊരു മറുപടിമാത്രം നിങ്ങൾ കേൾക്കുന്നു. നമുക്കൊരു മഹാനെ സന്ദർശിക്കണമെങ്കിൽ, നാം മാന്യമായ വസ്ത്രധാരണത്തോടുകൂടി പോകണം. ഈശ്വരൻ മഹത്തിൽവെച്ചു മഹത്തും, ഉന്നതത്തിൽ ഉന്നതവും സകലമോഹങ്ങൾക്കും ആവശ്യങ്ങൾക്കും അതീതവുമായ സ്ഥാനത്തു നില്ക്കുന്നവനും ആണു്. അദ്ദേഹത്തോടു അടുക്കുന്നുവെങ്കിൽ തദനുരൂപമായ മാന്യവസ്ത്രങ്ങൾ ധരിച്ചു്, അദ്ദേഹത്തിനനുരൂപമായ വേഷം ധരിച്ചു്, ആവശ്യങ്ങൾക്കു അതീതനായ ജീവന്റെ സമീപത്തു ചെല്ലുന്ന ആളിനു യോജിച്ചനിലയിൽ അടുക്കണം; നിങ്ങളും ആവശ്യത്തിനു് അതീതനായിരിക്കണം. നിങ്ങളും യാചകവേഷത്തിനും, കച്ചവടക്കാരന്റെ വേഷത്തിനും, ഭിക്ഷക്കാരന്റെ വേഷത്തിനും മുകളിൽ നില്ക്കണം. ആർക്കും തെണ്ടികളെ ഇഷ്ടമല്ല. ഭിക്ഷക്കാരനെ ആരും എതിർക്കും. അവന്റെ സാന്നിധ്യം ഒഴിഞ്ഞുകളയും. ഈ നാട്ടിൽ ഭിക്ഷുക്കളെയും, തെണ്ടികളെയും ആവശ്യമില്ല. അവക്കിടമില്ല. അതിനാൽ നിങ്ങൾക്കീശ്വരനെ സമീപിക്കണമെങ്കിൽ, ഈശ്വരവേഷത്തിൽ ചെല്ലുക. ഈശ്വരവസ്ത്രം ഏതാണു്? യാചകന്റെ വസ്ത്രത്തിന്റെ—ആവശ്യവും, ബുദ്ധിമുട്ടും, ദാരിദ്ര്യവും ഉള്ളവന്റെ—ലക്ഷണം ലവലേശം ഇല്ലാത്ത വസ്ത്രമാണതു്. നിങ്ങൾ സ്വയം ആവശ്യത്തിനും, അപേക്ഷയ്ക്കും അതീതനാണെന്നു പരിഗണിക്കണം; അപ്പോൾ ഈശ്വരൻ നിങ്ങളെ സ്വാഗതം ചെയ്യും; അപ്പോൾമാത്രം.

ആഗ്രഹിച്ചും, യാചിച്ചും, മോഹിച്ചുംകൊണ്ടു് സദാ അസുഖത്തിൽ ഇരിക്കുന്ന—ആവശ്യവും അസ്വാസ്ഥ്യവും നിറഞ്ഞ നിലയിൽ കഴിയുന്ന—ഒരുത്തനു് സന്തൃപ്തി ഉണ്ടായില്ലെന്നു പറയപ്പെടുന്നു. ആഗ്രഹിച്ചും ആർത്തിപ്പെട്ടും കൊണ്ടിരിക്കുന്ന കാലത്തോളം നിങ്ങൾ അസുഖത്തിന്റേയും, അസ്വാസ്ഥ്യത്തിന്റേയും നിലയിൽ ആണു്. അപ്പോൾ ആഗ്രഹപൂർത്തിയാകുന്ന സുഖം—നിങ്ങളുടെ നോട്ടത്തിൽ സുഖസമ്പൂർണ്ണമായി തോന്നുന്ന ആഗ്രഹവിഷയം—നിങ്ങൾക്കു ലഭിക്കയില്ല. അതുരണ്ടും തമ്മിൽ യാതൊരു പൊരുത്തവും ഇല്ല. നിങ്ങൾ ആവശ്യക്കാരനും, യാചകനും ആണു്; ആഗ്രഹവിഷയം ഉന്നതവും മഹത്തും ആണു്; സുഖസമ്പൂർണ്ണവും; ഇതുരണ്ടും തമ്മിൽ വിപരീതമാണു്. ആ സാധനം നിങ്ങളെ പ്രാപിക്കയില്ല. നിങ്ങൾ അതിങ്കലേയ്ക്കു ആകർഷിക്കപ്പെടുന്നു; നിങ്ങൾ അതു തേടിക്കൊണ്ടിരിക്കുന്നു. അപ്പോൾ അതു നിങ്ങളെ പരിത്യജിക്കുന്നു. എല്ലായ്പോഴും അങ്ങിനെയാണു്. നിങ്ങൾ അതിനെ വിടുമ്പോൾ, അതിനെതിരായി മുഖം തിരിച്ചുകളയുമ്പോൾ, കുറെ നിരാശതയ്ക്കുശേഷം, കുറെക്കാലം തോൽവിയടഞ്ഞു ഇച്ഛാഭംഗംവന്നതിനുശേഷം, കുറെനേരം ജയം ലഭിക്കാതെയും, കാമപൂർത്തി വരാതെയും ഇരുന്നു നിങ്ങളതിനെ ഉപേക്ഷിച്ചു തള്ളിയതിനുശേഷം, നിങ്ങൾ നിസ്സ്പൃഹായനായി അതിനെ വിട്ടുംവെച്ചു തിരിയുമ്പോൾ, ആ ക്ഷണത്തിൽ നിങ്ങൾ ആ വിഷയത്തിനു അതീതനായി ഭവിക്കുന്നു; ആ നിമിഷം നിങ്ങൾ ആ സാധനത്തിനു മുകളിലുള്ള ഉയന്ന ഒരു നിലയിൽ പ്രതിഷ്ഠിക്കപ്പെടുന്നു. അപ്പോൾ ആ സാധനം നിങ്ങളെ അന്വേഷിക്കാൻ തുടങ്ങുന്നു. അങ്ങിനെയല്ലയോ? പരിചയംകൊണ്ടു് എല്ലാവക്കും പ്രത്യക്ഷ ഇതറിയാം. സ്വന്തം അനുഭവങ്ങളിലേയ്ക്കു ദൃഷ്ടിതിരിക്കുക; ഓരോ മോഹത്തിലും നിങ്ങൾ ഇതനുഭവിച്ചിരിക്കും. നിങ്ങൾ ഒരു വസ്തുവിനെസ്സ്നേഹിച്ചു്, മോഹിച്ചു്, ദാഹിച്ചു് ആവശ്യപ്പെടുകയാണെങ്കിൽ—ഹാ! കഷ്ടം! നിങ്ങൾക്കതുവേണം—നിങ്ങൾ അതു വിട്ടു ഒരു ഉയന്നനിലയിൽ എത്തുമ്പോൾ—"ഞാൻ, നീ" ഭാവനയ്ക്കുമുകളിലുള്ള ഒരു ഉന്നതസങ്കല്പത്തിൽ ചെല്ലുമ്പോൾ—മാത്രമേ നിങ്ങൾ മോഹിച്ചസാധനം നിങ്ങളുടെ അടുത്തു് എത്തുകയുള്ളൂ. അതു് ഒരുപരമാത്ഥം—കക്കശമായപരമാർത്ഥം—ആണു്. അപ്പോൾ മാത്രമേ കാമവിഷയം നിങ്ങൾക്കു ലഭിക്കയുള്ളൂ.

ഇതെങ്ങിനെ? "സമാനം സമാനത്തെ മാത്രമേ ആകർഷിക്കുന്നുള്ളൂ" എന്നു നിങ്ങൾ കാണുന്നതുകൊണ്ടു്. സൂര്യൻ ഒരു

ഭൌതികപദാർത്ഥം: ഭൂമിയും ഭൌതികപദാർത്ഥം; സൂര്യൻ ഭൂമിയെയും, സകല ഗ്രഹങ്ങളേയും ആകർഷിക്കുന്നു. ഭൂമി സൂര്യനെ തന്നിലേയ്ക്കു ആകർഷിക്കുന്നില്ല; മറിച്ചു അതു സൂര്യനിലേയ്ക്കു ആകർഷിക്കപ്പെടുന്നു. സൂര്യനാണു് ഭൂമിയെ ആകർഷിക്കുന്നതു്; അതിനാൽ അനുകൂലപ്രതികൂല—അഥവാ അനുലോമപ്രതിലോമ—വിദ്യുൽശക്തികളിൽ വലിപ്പച്ചെറുപ്പത്തിൽ വ്യത്യാസമുണ്ടു്. തരത്തിൽ ഇല്ല. സയൻസ് അതു തെളിയിക്കുന്നു. ഇതാ! ഒരു അയസ്കാന്തവും ഒരു കഷണം ഇരുമ്പും; ഘനം കൂടിയതു് കുറഞ്ഞതിനെ ആകർഷിക്കും. അതു് സുവിദിതം ആയ ഒരു സയൻസ്—ശാസ്ത്ര—നിയമമാണു്.

നിങ്ങൾ കാമവിഷയത്തെ വിടുമ്പോൾ ഉള്ള അവസ്ഥയും ഇങ്ങിനെതന്നെയാണു്. അതു നിങ്ങൾ കൈവിട്ടു്, ഉപേക്ഷിച്ചു് പോകുമ്പോൾ, ആവശ്യത്തിനും, മോഹത്തിനും, ആഗ്രഹത്തിനും അതീതമായ ഒരു മനോനിലയിൽ നിങ്ങൾ എത്തുന്നു. നിങ്ങൾ ഒരു ഉൽകൃഷ്ടനിലയിൽ കടക്കുന്നു; നിങ്ങൾ സൂര്യനായിത്തീരുന്നു. ആ അഭികാമ്യപദാർത്ഥം അപ്പോൾ ഒരു ഭൂമിയായിവരുന്നു, നിങ്ങളതിനെ ആകർഷിക്കുന്നു; അതു നിങ്ങളുടെ പക്കൽ വരുകയും ചെയ്യുന്നു.

പിന്നെയും, ആ കാമവിഷയം നിങ്ങളുടെ അടുത്തുവരുമ്പോൾ നിങ്ങൾ സ്വല്പം ആഹ്ലാദിക്കാം; അപ്പോൾ ആവശ്യം സ്വല്പം തോന്നിയെന്നുവരാം. അപ്പോഴും ഒരു മത്സരമുണ്ടാകും. ഇങ്ങിനെ സംഗതികൾ പൊയ്ക്കൊണ്ടിരിക്കുന്നു. നിങ്ങൾ രാജാവിൻെറ സിംഹാസനം വരിക്കുക; അപ്പോൾ സകലരും നിങ്ങളെ അന്വേഷിക്കും. രാജാവിങ്കലേയ്ക്കു എല്ലാ പ്രജകളും, ഉദ്യോഗസ്ഥന്മാരും, സ്ഥാനമാനക്കാരും ആകർഷിക്കപ്പെടുമല്ലോ; അവർക്കു രാജാവിനെ അന്വേഷിക്കണം; കാണണം, സംസാരിക്കണം, മുഖം കാണിക്കണം; രാജാവിൻെറ ക്ഷണനമൊന്നും വേണ്ട. ആവശ്യത്തിനും, മോഹത്തിനും, കാമത്തിനും മുകളിൽ നിങ്ങൾ നിന്നാൽ, ഇതുപോലെയാണു് സ്ഥിതി. അതിനാൽ രാജസിംഹാസനം കൈവരിക്കുക; സകല വിഷയങ്ങളും, ഉദ്യോഗസ്ഥന്മാരും, സ്ഥാനമാനികളുംപോലെ, നിങ്ങളെ തേടിവരും; നിങ്ങളെ ആശ്രയിക്കും. അപ്പോൾ എന്തു് ഉണ്ടാകും? അവർണ്ണനീയമായ, അനുഭവിച്ചു അറിയുകമാത്രം നിവൃത്തിയുള്ളതായ, ലോകാതീതമായ നിലയിൽ കുറച്ചുനേരം ഇരുന്നു്. കാമ്യവും ആകർഷകവുമായ പദാർത്ഥങ്ങളെ തന്നിലേയ്ക്കു ആകർഷിച്ചു തുടങ്ങുമ്പോൾ, അവ വന്നു

ളുടങ്ങുമ്പോൾ, സാധാരണക്കാർ സിംഹാസനത്തിൽനിന്നു എഴു
നേററു് താഴെവന്നു് വീണ്ടും ആവശ്യവും മോഹവുംകൊണ്ടു
അസ്വാസ്ഥരായിത്തീരുന്നു. അപ്പോൾ വീണ്ടും നീചനിലയിൽ
അവർ എത്തുകയും, കാമ്യവസ്തുക്കൾ വീണ്ടും അവരെ വിട്ടുപോ
കയും ചെയ്യുന്നു. ഇങ്ങിനെ പോകുന്നു. ഇതിനെ മറെറാരുവിധം
വിശദീകരിക്കാം.

ഒരു കാറിനു ഒരു കതകുണ്ടു്; ഒരു മനുഷ്യൻ ആ വാതിലിൽ
നില്ക്കുന്നു. അയാൾ ഒരു സ്നേഹിതനെ വിളിച്ചു പറയുന്നു:—"അക
ത്തുവരു! അകത്തുവരു!" സ്നേഹിതൻ വരുമ്പോൾ, പരിഭ്രമാധിക്യം
കൊണ്ടു്, ആ മനുഷ്യൻ വാതില്ക്കൽനിന്നു മാറുന്നില്ല; അവിടെ
ത്തന്നെ നില്ക്കുന്നു. സ്നേഹിതൻ എങ്ങിനെ അകത്തുകടക്കും? ആ
സ്നേഹിതനു വരാൻ സ്ഥലംകൊടുക്കുന്നില്ല. സ്നേഹിതനു അകത്തു
വരാനും കഴിവില്ല. കാർ ഓടുകയും ചെയ്യുന്നു. സ്നേഹിതനെ
കൂടാതെതന്നെ അയാൾ പോകുന്നു. ഇതുപോലെ, ഇതുപോലെ
തന്നെയാണു് ഗതി.

നിങ്ങൾക്കൊരു മോഹമുണ്ടു്. അതു വളരെ ശക്തിമത്തും
അഗാധവും ആണു്. മോഹിച്ചുകൊണ്ടു കാമവസ്തുവിനെ നിങ്ങൾ
ക്ഷണിക്കുന്നു, ആകർഷിക്കുന്നു. അപ്പോൾ അതു വരുന്നു. എന്നാൽ
നിങ്ങളുടെ ഉൽക്കണ്ഠയുടെയും, പരിഭ്രമത്തിൻെറയും ആധിക്യം
മൂലം നിങ്ങൾ വാതില്ക്കൽനിന്നു മാറുന്നില്ല. നിങ്ങൾ കഷ്ടപ്പെ
ടുന്നു; നിങ്ങൾ സങ്കടം അനുഭവിക്കുന്നു. നിങ്ങൾ വെറുതെ
യാചിച്ചു. നിങ്ങൾക്കതു കിട്ടിയുമില്ല. കാമിച്ചും, മോഹിച്ചും,
ആവശ്യപ്പെട്ടും, ആകർഷിച്ചും കഴിഞ്ഞാൽ നിങ്ങൾ കതകിൽ
നിന്നു മാറണം; നിങ്ങൾ അവിടംവിട്ടു അകത്തേയ്ക്കു പോകണം.
അകത്തു പോകണം. അപ്പോൾ സ്നേഹിതൻ അകത്തുവരും;
കാറിൽകയറും; നിങ്ങളുടെ അടുത്തു ഇരിക്കും. അതങ്ങിനെയാണു്.

നിങ്ങൾക്കൊരാഗ്രഹമോ, മോഹമോ ഏതാണ്ടു് ഉണ്ടെന്നു
ഊഹിക്കുക; നിങ്ങൾ മോഹിച്ചുകൊണ്ടേ ഇരിക്കുന്നു. കാമ്യവസ്തു
ക്കളോടു അടുക്കുന്നു; എന്നാൽ നിങ്ങൾ മോഹത്തിനുമുകളിൽ
പോകാത്തപക്ഷം നിങ്ങൾക്കതു കിട്ടുകയില്ല. കാറിൽ കയറാൻ
ഉള്ള മനുഷ്യനെപോലെ, അതു അകത്തേയ്ക്കു വരുകയില്ല.
നിങ്ങൾ ഉള്ളിൽ കടന്നു യഥാർത്ഥാത്മാവോടുചേർന്നു നില്ക്കണം.
നാം സ്ഥലം കൊടുക്കുന്നോ ഇല്ലയോ എന്നുള്ളതിനെ ആശ്ര
യിച്ചു് ആഗ്രഹം സാധിച്ചോ സാധിക്കാതെയോ വരാം.

ഇവിടുത്തെ വായു സൂര്യപ്രകാശംകൊണ്ടു ചൂടു പിടിച്ചു
ഉയരുന്നു; പുറത്തുനിന്നു വായു ഒഴിഞ്ഞസ്ഥലത്തേയ്ക്കു പ്രവഹി

ക്കുന്നു. അകത്തെ വായു സ്ഥലംവിടാതെയിരുന്നാൽ പുറത്തുനിന്നു വായു എങ്ങിനെ അകത്തു വരും?

ഇതുപോലെ ആഗ്രഹങ്ങളും, ചെറു വ്യക്തിത്വവും, യാചിച്ചു മോഹിക്കുന്ന അവസ്ഥയുംവെച്ചുകൊണ്ടിരുന്നാൽ കാമവിഷയങ്ങൾ നിങ്ങളെ സമീപിക്കയില്ല. മോഹങ്ങളെ ഉപേക്ഷിക്കുക. ആദ്യം ചോദിക്കയോ, യാചിക്കയോ ചെയ്യാം; എന്നാൽ അതു മാത്രം പോരാ. പിന്നീടു നിങ്ങൾ യാചനയ്ക്കും, കാമത്തിനും മുകളിൽ കടന്നു്, അവയ്ക്കതീതമായി ഉയരണം; അപ്പോൾ അവ സിദ്ധിക്കപ്പെടും.

സൂര്യൻ, ചന്ദ്രൻ, പഞ്ചഭൂതങ്ങൾ മുതലായവയെക്കൊണ്ടു് തങ്ങളുടെ കല്പനകളും, നിർദ്ദേശങ്ങളും അനുസരിപ്പിക്കുന്ന—തങ്ങളുടെ ഇഷ്ടപ്രകാരം അതുകളെ നയിക്കുന്ന—ജനങ്ങൾ ഉണ്ടു്. അവരുടെ ശക്തിക്കും, പ്രഭാവത്തിനും, പദവിക്കും കാരണമായ രഹസ്യം എന്തു്? ആ രഹസ്യം എന്താണു്? അവരുടെ ആഗ്രഹങ്ങൾ വ്യക്തിപരമോ സ്വാർത്ഥപരമോ അല്ലെന്നുള്ളതുമാത്രമാണു് ആ രഹസ്യം. സകല ആവശ്യങ്ങൾക്കും അപ്പുറം കടന്നു്,—ഇവിടെ ശ്രദ്ധിക്കുക—യഥാർത്ഥത്തിൽ ഒന്നും വേണമെന്നില്ലാതെ, ഒരു രാജാവു് സന്തോഷത്തിനോ നേരമ്പോക്കിനോ വേണ്ടി എന്തെങ്കിലും പറയുന്നതുപോലെ ആണു് അവരുടെ ആഗ്രഹങ്ങൾ. ആ കല്പന അനുസരിച്ചാൽ നല്ലതുതന്നെ; ഇല്ലെങ്കിലും തഥൈവ. അവർ ആഗ്രഹങ്ങൾക്കു മുകളിൽ നില്ക്കുന്നു. മോഹങ്ങൾക്കു മുകളിൽ നില്ക്കുന്ന ഒരു രാജാവു് ആരും ഒന്നും ചെയ്യണമെന്നു പറയേണ്ടതില്ല. എന്നാലും ജനങ്ങൾ, സഹചാരികൾ—എല്ലാവരും അദ്ദേഹത്തിന്റെ സന്തോഷം അന്വേഷിക്കുന്നു. അദ്ദേഹത്തിനു സ്വന്തമായി മോഹമൊന്നുമില്ല; തന്നെ സന്തോഷിപ്പിക്കാനല്ല, അവരെ ഉൾപ്പെടുത്താൻവേണ്ടി അദ്ദേഹം സ്നേഹിതന്മാരോടു വല്ലതും ചെയ്യണമെന്നു പറയുന്നതേ ഉള്ളൂ. താൻ സ്വയം പൂർണ്ണസന്തൃപ്തനും, ഉള്ളിൽ സന്തുഷ്ടനും ആണു്.

ഇങ്ങിനെ, രാജാക്കന്മാരെയും, രാജകുമാരന്മാരെയുംപോലെ, ആഗ്രഹങ്ങൾക്കതീതരായി നില്ക്കുന്നവർ മാത്രം കൊടുക്കുന്ന ആജ്ഞകളാണു് ഭൂമിയും, സൂര്യനും, മറ്റെല്ലാ ഭൂതങ്ങളും അനുസരിക്കുന്നതു്. അവർ ആഗ്രഹങ്ങൾക്കപ്പുറം നില്ക്കുന്നു. അതിനാൽ അവരുടെ ആഗ്രഹങ്ങൾ അവർക്കു വന്നുചേരുന്നു; പൂർത്തീഭവിക്കുന്നു. മോഹങ്ങൾക്കു മുകളിൽ പോകാമെങ്കിൽ നിങ്ങൾക്കു നിങ്ങളുടെ ഇഷ്ടങ്ങൾ സാധിക്കാം. ഇതാണു് കാമസമ്പ്രാപ്തിയുടെ രഹസ്യം.

ഈ ലോകത്തിൽ സൂര്യൻ സകല കാര്യങ്ങളും ചെയ്യുന്നു. എന്നാൽ അതെങ്ങിനെയാണു് അതെല്ലാം നിർവ്വഹിക്കുന്നതു്? എങ്ങിനെയാണതു്? രാജാവിനെപ്പോലെ, സൂര്യൻ വെറും ഒരു സാക്ഷി—തൻെറ മാഹാത്മ്യത്തിൽ വെറും ഒരു സാക്ഷി—ആയി നില്ക്കുന്നു. ഒരു രാജാവോ, രാജകുമാരനോ ഇവിടെ വന്നാൽ, അനുഗ്രഹം ഒന്നും വേണമെന്നു ചോദിക്കേണ്ടതില്ല. എല്ലാവരും സ്വമേധയാ സ്ഥലംകൊടുക്കും; സ്ഥാനംകൊടുക്കും; വെള്ളവും, ഭക്ഷണവും എന്തുംകൊടുക്കും. പണമോ, മററന്തെല്ലാം വേണമോ അതെല്ലാം തയ്യാറായിരിക്കും. അതു സ്വമേധയാ തന്നെ കൊടുക്കപ്പെടും. അതുപോലെ നിങ്ങൾ കാണുന്നതെല്ലാം സൂര്യനും ചെയ്യുന്നു. നിങ്ങൾ കാണുന്നതെല്ലാം സൂര്യനിൽകൂടി കാണുന്നു. സൂര്യനില്ലെങ്കിൽ വായു തണുത്തു് ഉറച്ചുകട്ടിയായിപ്പോകും, ശബ്ദം നിങ്ങളുടെ ചെവിയിൽ എത്തുകയില്ല. സൂര്യൻെറ ചൂടുകൊണ്ടു നിങ്ങൾ രുചി ആസ്വദിക്കുന്നു. സൂര്യൻെറ ചൂട സസ്യാദികൾക്കു ഉത്ഭവം കൊടുക്കുന്നു. മണക്കുന്നതെല്ലാം സൂര്യൻ മുഖേനയാണു്. ഭൂമി ഈ ആകൃതിയിൽ ഇരിക്കുന്നതു് സൂര്യൻ കാരണമാണു്. സകലതും സൂര്യൻ കാരണമാണു. എന്നിട്ടും ഒരു കോടതിയിലും സൂര്യൻെറമേൽ ഒരു പരാതിയും ഇതുവരെ വന്നിട്ടില്ല. കള്ളൻ മോഷ്ടിക്കുന്നതെല്ലാം സൂര്യൻ കാരണമാണു്. എന്നിട്ടും നീതിന്യായക്കോടതിയിൽ സൂര്യൻെറമേൽ ഒരു കേസ്സും ഫയൽ ആയിട്ടില്ല.

സാക്ഷിയും, ഉദാസീനനും, നിഷ്പക്ഷപാതിയും, മധ്യസ്ഥനും ആയ സൂര്യൻ തൻെറ പ്രഭാവത്താൽ നിമ്മമനായിനില്ക്കുന്നു; അതുകൊണ്ടാണു് ഭൂമി തിരിഞ്ഞു തിരിഞ്ഞു എല്ലാവശങ്ങളും സൂര്യനഭിമുഖമാക്കിക്കൊണ്ടു ഭ്രമിക്കുന്നതു്. ഗ്രഹങ്ങളും അതുപോലെ ചുററിക്കറങ്ങി എല്ലാവശങ്ങളും സൂര്യനെ കാണിക്കുന്നു, അങ്ങിനെ തന്നെ സൂര്യൻ ഉദിക്കുന്ന ഉടനെ ജലങ്ങൾ മഞ്ഞുകളിൽ നിന്നു ഒഴുകുന്നു; സൂര്യസാന്നിധ്യത്തിൽ മാരുതൻ വീശിത്തുടങ്ങുന്നു; പുല്ലു വളരാൻ തുടങ്ങുന്നു. അതിനാൽ സൂര്യൻെറ സാന്നിധ്യത്തിൽ സകലതും വരുകയും, പോകയും ചെയ്യുന്നു. ഇതെങ്ങിനെ? സൂര്യൻ ഒരു സാക്ഷിയുടെ സ്ഥാനത്തു്, നിഷ്പക്ഷസാക്ഷിനിലയിൽ നില്ക്കുന്നതുകൊണ്ടു്; കക്ഷിപിടിക്കാത്തതുകൊണ്ടു്; തന്നിൽകൂടി പ്രവത്തിക്കുന്ന സാധനങ്ങളുമായി സ്വയം സംബന്ധിക്കാത്തതുകൊണ്ടു്; തൻെറ ഔന്നത്യത്തിൽ താൻ സ്വയം വെറും ഒരു സന്ദർശകസാക്ഷിയെപ്പോലെ നില്ക്കുന്നതുകൊണ്ടു്

ലോകത്തിൽ സഞ്ചരിക്കുമ്പോൾ, സ്വപ്രഭാവത്തിൽ ഒരു സാക്ഷിയെപ്പോലെ, ഉദാസീനതാല്പര്യക്കാരനായി, വ്യക്തിപരമോ

സ്വാർത്ഥപരമോ ആയ യാതൊരു താല്പര്യവും ലോകത്തോടു
ഇല്ലാതെ, സൂര്യനെപ്പോലെമാത്രം താല്പര്യം വഹിച്ചുകൊണ്ടു്,
നിങ്ങൾ പോകുന്നിടത്തെല്ലാം പ്രഭാപൂരവും ചൈതന്യവും ചിത
റിച്ചുകൊണ്ടു, വ്യക്തിപരതാല്പര്യം അശേഷം കൈവിട്ടു് ഈശ്വര
ബോധമാകുന്ന യഥാർത്ഥമാഹാത്മ്യത്തിൽ നിങ്ങളെ സ്വയം
സ്ഥാപിച്ചു്, ദിവ്യത്വത്തിന്റെയും, 'സോഹം' ഭാവനയുടെയും
നിലയിൽനിന്നു, സത്യത്തിന്റെ ഭവനത്തിൽ ആവസിച്ചു. യഥാർ
ത്ഥാത്മാവിന്റെ അന്തരംഗത്തിൽ വർത്തിച്ചു്, ചെറിയ സ്വാർത്ഥ
പരതാല്പര്യക്കാരനായ 'അഹം'ഭാവനിലയിൽനിന്നു യാതൊന്നും
ദനോക്കാതെ ഉള്ള അസ്പൃഷ്ടസ്ഥിതിയിൽ നിങ്ങൾ ഇരിക്കു
മെങ്കിൽ, നിങ്ങളങ്ങിനെയിരിക്കുമെങ്കിൽ, ലോകശക്തികൾ മുഴു
വനും ബലേന അനുസരിക്കുന്ന ആജ്ഞകൾ കൊടുക്കുവാൻ
കെല്പുള്ള ആ സർവ്വാധിനായകാധികാരി നിങ്ങൾ തന്നെയാണെന്നു
നിങ്ങൾക്കു കാണാമെന്നു വേദാന്തം ശപഥം ചെയ്യുന്നു.

സകലസങ്കടങ്ങളും, ഉപദ്രവങ്ങളും, സന്തോഷങ്ങളും,
ആഡംബരങ്ങളും, ധനങ്ങളും, ലോകത്തിലെ ദാരിദ്ര്യവും,
അപകർഷവും നിങ്ങളിൽ വളരെ മൃദുവായും, അതേസമയം
പൂർണ്ണമായും പതിക്കട്ടെ; മനോജ്ഞമായ ഒരു പ്രകൃതിക്കാഴ്ച
നിങ്ങളുടെ കണ്ണുകളിൽ എങ്ങിനെ പതിക്കുമോ അതുപോലെ
മാത്രം അതെല്ലാം പതിക്കട്ടെ. കാഴ്ചകൾ നിങ്ങളുടെ ദൃഷ്ടിയിൽ
പതിഞ്ഞുകൊണ്ടുപോകുന്ന സമയം, നിങ്ങൾ എല്ലാം വ്യക്ത
മായും, എന്നാൽ മൃദുവായും കാണുന്നു. അതു നിങ്ങൾക്കു ഒരു ഭാരം
തരുന്നില്ല; അവ നിങ്ങളുടെ കണ്ണിനെ ക്ഷീണിപ്പിക്കുന്നില്ല. അതു
പോലെ ഈ ലോകത്തിൽ ജീവിക്കുക; ചുററും സഞ്ചരിക്കുക.
ജീവനാകുന്ന തെരുവുകളിൽക്കൂടി അസ്പൃഷ്ടനായി നടക്കുക;
വ്യക്തമായും, എന്നാൽ മൃദുവായും സകലതും കാണുന്ന സാക്ഷി
പ്രകാശംപോലെ, അതിഭാരം തോന്നാതെയും, ഒന്നുകൊണ്ടും
മനഃസ്വാസ്ഥ്യം പോകാതെയും സഞ്ചരിക്കുക. നിങ്ങൾക്കങ്ങിനെ
ചെയ്യാമെങ്കിൽ, പ്രകൃതിശക്തികൾ അനുസരിക്കുന്ന ആജ്ഞകൾ
കൊടുക്കത്തക്കവിധം നിങ്ങൾ ഒരു മഹർഷിശ്രേഷ്ഠനായിവരും.
നിങ്ങൾ ആ മഹർഷിതന്നെയാണു്".

ആ ഗ്രഹങ്ങൾക്കെല്ലാം മുകളിലേയ്ക്കുയർന്നുനില്ക്കുക; എന്നാൽ
അവ പ്രാപിക്കപ്പെട്ടും കർമ്മസിദ്ധാന്തത്തെപ്പററി എന്തു്? എന്നു
പലരും ചോദിക്കുന്നു. സകല ലോകത്തിൽക്കൂടെയും പ്രവർത്തി
ക്കുന്ന പ്രകൃതിശക്തികൾ അഥവാ വിധി—ഇതിനെ കർമ്മനിയ

മവുമായി എങ്ങിനെ അനുയോജിപ്പിക്കാം? എന്നാണ് ചോദ്യം. മററുവിധം പറഞ്ഞാൽ, നിയതി അഥവാ വിധിയും മനുഷ്യസ്വാതന്ത്ര്യവും തമ്മിൽ എങ്ങിനെയാണ് പൊരുത്തം? ഒരു ചെറിയ ദൃഷ്ടാന്തം പറയാം.

നിങ്ങളിലുള്ള ആഗ്രഹങ്ങൾ വാസ്തവത്തിൽ സ്വാതന്ത്ര്യമായ യഥാർത്ഥകാമങ്ങൾ അല്ലെന്നു പറയപ്പെടുന്നു; എന്നാൽ അവ പ്രകൃതിസിദ്ധമാണ്. അവ നിസർഗ്ഗജവും ക്രമാനുഗതമായി ശരിക്കു അനുരൂപമായി സംഭവിക്കാൻ പോകുന്ന, സംഭവിക്കേണ്ടതായ ഭാവിസംഭവങ്ങളുടെ നിഴൽമാത്രമാണ്. നിങ്ങളുടെ ഹൃദയത്തിൽ ആ സംഭവങ്ങൾ മുൻകൂട്ടി നിഴലിക്കയും ആഗ്രഹങ്ങളായി പ്രത്യക്ഷീഭവിക്കയും ചെയ്യുന്നു.

ഒന്നാംതരം ഒരു ഫോട്ടോഗ്രാഫരുടെ അടുക്കൽ പടമെടുക്കാൻപോയ ഒരു സ്ത്രീയെക്കുറിച്ച് ഒരു കഥയുണ്ടു്. വളരെ സൂക്ഷ്മഗ്രാഹിയായ ഒരു പ്ലേറ്റുവെച്ച് തന്റെ ക്യാമറാ ശരിപ്പെടുത്തി ഫോട്ടോഗ്രാഫർ തയ്യാറായി. അയാൾ പ്ലേററിൽ നോക്കിയപ്പോൾ സ്ത്രീയുടെ മുഖത്തു മസൂരിയുടെ ലക്ഷ്യങ്ങൾ കാണപ്പെട്ടു. ഇതിന്റെ അർത്ഥമെന്തു്? അവളുടെ മുഖം വൃത്തിയായിരുന്നു; എന്നാൽ ആ ഭയങ്കരരോഗത്തിന്റെ അസ്ഖലിതമായ ലക്ഷണങ്ങൾ ഉണ്ടായിരുന്നു. മുഖത്തു മസൂരിയുടെ ചിഹ്നങ്ങൾ കാണിക്കാതെ ആ സ്ത്രീയുടെ ഫോട്ടോ എടുക്കാൻ പല ശ്രമങ്ങൾ ചെയ്തതിനുശേഷം ഫോട്ടോഗ്രാഫർ നിരാശനായിമടങ്ങി. സ്ഥിതിഗതികൾ നന്നായതിനുശേഷം വേറൊരുദിവസം വരാൻ അയാൾ അവളോടു പറഞ്ഞു; അപ്പോൾ അവളുടെ ഒരു നല്ല ഫോട്ടോ എടുക്കാൻ അയാൾക്കു സാധിക്കും. അവൾ വീട്ടിലേക്കു തിരിച്ചുപോയി കുറെ മണിക്കൂർ കഴിഞ്ഞപ്പോൾ അവൾക്കു മസൂരി പിടിപെട്ടു. കാരണമെന്തായിരുന്നു! മസൂരിപിടിച്ചുകിടന്ന ഒരു സഹോദരിയുടെ പക്കൽനിന്നു ഒരെഴുത്തു വന്നിരുന്നതായും, സഹോദരി അതു തുപ്പൽകൊണ്ടു ഒട്ടിച്ചിരുന്നതായും, കൈകൊണ്ടു കവർ അടച്ചതായും അവൾ പിന്നീടു ഓർമ്മിച്ചു. ആ സ്ത്രീ കവർ പൊട്ടിച്ചപ്പോൾ അവൾക്കും രോഗം സംക്രമിച്ച് യഥാകാലം അവളും കിടപ്പിലായി. ഫോട്ടോഗ്രാഫർ ഉപയോഗിച്ച പരിഷ്കൃതവും സൂക്ഷ്മതരവും ആയ ക്യാമറാ അതു കണ്ടുപിടിച്ചു. എന്നാൽ നഗ്നനേത്രങ്ങൾ വഞ്ചിക്കപ്പെട്ടതിനാൽ മുമ്പേതന്നെ ശരീരത്തിൽ പ്രവർത്തിച്ചുതുടങ്ങിയിരുന്ന മസൂരി കണ്ടുപിടിക്കാൻ അവയ്ക്കു സാധിച്ചിരുന്നില്ല.

ശരിതന്നെ! ഇങ്ങനെയാണ് ആഗ്രഹങ്ങളും. മുഖത്തു സ്പഷ്ടമാകാതിരുന്ന മസൂരി ക്യാമറായിൽ പ്രത്യക്ഷപ്പെട്ടതുപോലെ, കാമങ്ങൾ യഥാൎത്ഥത്തിൽ സാധിക്കപ്പെടാൻ പോകുന്ന—സംഭവിക്കാൻ പോകുന്ന—കാൎയ്യങ്ങളുടെ ഒരു മുൻപ്രതിജ്ഞകൾ—മുൻലക്ഷണങ്ങൾ—ശകുനങ്ങൾ—മാത്രമാണ്; നിശ്ചയമായും ഭാവിയിൽ നടക്കാൻപോകുന്ന കാൎയ്യങ്ങളുടെ മുൻസൂചനകൾ മാത്രമാണ്.

ഒരു നിലയ്ക്കു നോക്കിയാൽ, നമുക്കു സംഭവിക്കുന്ന എല്ലാ സംഗതികളേയും, നമ്മുടെ ചുററുപാടുകളും, സാഹചൎയ്യങ്ങളും, പുറത്തുനിന്നുവരുന്ന പ്രേരണകളും തീരുമാനിക്കുന്നു. എന്നാൽ മറെറാരു വീക്ഷണകോണത്തിൽനിന്നു നോക്കിയാൽ നമ്മുടെ അകത്തെ അഭിലാഷങ്ങൾ നമ്മുടെ സ്വതന്ത്രമായ ഇച്ഛകൊണ്ടു മാത്രം സാധാരണമായി പ്രത്യക്ഷപ്പെടുന്നു. അവ തീൎച്ചയായും സാധിതമാകയും വേണം. നാം സ്വതന്ത്രരാണെന്നും, നമ്മുടെ സ്വാതന്ത്ര്യം തീൎച്ചയായും നടക്കുമെന്നും, നാം പറയുന്നു. ഇങ്ങിനെ സ്വാതന്ത്ര്യേച്ഛയും, വിധിനിശ്ചയവും തമ്മിൽ പൊരുത്തം വന്നുചേരുന്നു. കാമങ്ങൾ വാസ്തവത്തിൽ പണ്ടേതന്നെ പ്രാപിക്കപ്പെടുന്നു. എന്നാൽ പിന്നെ ഈ ദുരിതമെല്ലാം എന്തിന്? എങ്ങിനെ? അവയുടെ സംപ്രാപ്തിക്കു ഈ വില എന്തിനുകൊടുക്കുന്നു? ഇതും ആവശ്യമാണ്. ഇതൊരു ഉദാഹരണംകൊണ്ടു തെളിയിക്കാം.

താൻ കാണാൻകൊതിച്ചാത്തിപ്പെട്ടുകൊണ്ടിരുന്ന—വളരെ ഉൽക്കണ്ഠയോടും വ്യാകുലതയോടും പ്രതീക്ഷിച്ചിരുന്ന—ഒരു സ്നേഹിതന് ഒരാൾ ഒരെഴുത്തു എഴുതിക്കൊണ്ടിരിക്കയായിരുന്നു. അവർ തമ്മിൽ വളരെക്കാലം വിയോഗം സംഭവിച്ചിരുന്നു. അയാൾ എഴുതിയ ലട്ടർ വളരെ വളരെ നീണ്ടതായിരുന്നു. അനേകം കടലാസ്സ അയാൾ എഴുതി. എഴുത്തിന്റെ കാൎയ്യത്തിൽ ചെലുത്തിയ ശ്രദ്ധയുടെ കാഠിന്യംകൊണ്ടു അയാൾ എഴുത്തുജോലി നിൎത്തുകയോ ഒരുനിമിഷനേരമെങ്കിലും തലപൊക്കുകപോലുമോ ചെയ്തില്ല. ഉദ്ദേശം മുക്കാൽമണിക്കൂർ ഇങ്ങിനെ അയാൾ എഴുതി. ഇതിനിടയിൽ തലപൊക്കിയതേ ഇല്ല. ലററർ എഴുതിത്തീൎന്നിട്ടു തലപൊക്കിനോക്കി. അതാ! തന്റെ പ്രിയപ്പെട്ട സ്നേഹിതൻ തന്റെ മുമ്പിൽ നിന്നിരുന്നു! അയാൾ ഉടനെ ചാടിയെഴുന്നേററു സ്നേഹിതന്റെ അടുത്തുപോയി സ്നേഹപ്രകടനംചെയ്തു അയാളെ ആലിംഗനംചെയ്തു. പിന്നീടയാൾ പരാതി പറഞ്ഞു:—"നിങ്ങളിവിടെ വന്നിരിക്കുന്നോ?" സ്നേഹി

തൻ മറുപടികൊടുത്തു:—"ഞാൻ അരമണിക്കൂറിൽ അധികമായി വന്നിട്ട്." അപ്പോൾ അയാൾ പറയുകയാണ്:—"നിങ്ങൾ ഇത്ര നേരം ഇവിടെ നിന്നിരുന്നുവെങ്കിൽ, എന്നിട്ട എന്താണു പറയാഞ്ഞത്? മിണ്ടാതിരുന്നത്?" സ്നേഹിതൻ പ്രതിവചിച്ചു:—"നിങ്ങൾ വളരെ തിടുക്കത്തിൽ ജോലിചെയ്തു വരുകയായിരുന്നു; നിങ്ങളുടെ ജോലിക്കു തടസ്സം ഉണ്ടാക്കരുതല്ലോ എന്നു ഞാൻ വിചാരിച്ചു." അതങ്ങിനെതന്നെ! അങ്ങിനെതന്നെ!

നിങ്ങളുടെ ആശകൾ കത്തെഴുതുന്നതുപോലെയാണ്. നിങ്ങൾ ആഗ്രഹിക്കുന്നതും, യാചിക്കുന്നതും, ആശിക്കുന്നതും അസ്വാസ്ഥ്യപ്പെടുന്നതും, തേങ്ങുന്നതും എല്ലാം ലററെഴുതുക പോലെയാണ്. നിങ്ങൾ പിന്നെയും എഴുതിക്കൊണ്ടിരിക്കുന്നു. നിങ്ങൾ ആർക്കായിട്ട് എഴുതുന്നുവോ, അയാൾ—നിങ്ങൾ ആഗ്രഹിക്കുന്ന വിഷയങ്ങൾ—ഗ്രൂഢമായ കർമ്മസിദ്ധാന്താനുസാരം മുമ്പേ തന്നെ നിങ്ങളുടെ മുമ്പിലുണ്ട്. എന്നാൽനിങ്ങൾ അവയെകാണാത്തതും അറിയാത്തതും എന്താണ്? നിങ്ങൾ കത്തെഴുതിക്കൊണ്ടിരിക്കുന്ന പരിഭ്രമംകൊണ്ടുതന്നെ; നിങ്ങൾ എഴുതുകയല്ലയോ? ആശിച്ചുകൊണ്ടിരിക്കയല്ലയോ? അതാണ് കാരണം. ആഗ്രഹം നിർത്തുന്ന സമയം, ലററർ എഴുതുനിർത്തുമ്പോൾ, പെട്ടന്ന് കാമവിഷയങ്ങൾ എല്ലാം നിങ്ങളുടെ മുമ്പിൽ കാണാറാകും. ഇതു കൊണ്ടാണ് വില കൊടുക്കേണ്ടതിന്റെ അത്യാവശ്യം ഉണ്ടാകുന്നത്.

ഇതു തെളിയിക്കാൻ ഹൈന്ദവപുരാണ കഥകളിൽ ബഹുശതം ദൃഷ്ടാന്തങ്ങൾ കൊടുക്കപ്പെട്ടിട്ടുണ്ട്. രക്തത്തിലും, മാംസത്തിലും ധനദേവതയെ (മഹാലക്ഷ്മിയെ) തന്റെ മുമ്പിൽ പ്രത്യക്ഷപ്പെട്ടുകാണണമെന്നു മോഹിച്ച് കഠിന തപസ്സുകൾ ചെയ്തു ഒരു രാജമന്ത്രിയെക്കുറിച്ചു ഇൻഡ്യായിൽ ഒരു കഥയുണ്ട്. അദ്ദേഹം സകല മന്ത്രോപാസനകളും, ജപങ്ങളും, തപസ്സുകളും എല്ലാം ചെയ്തുനോക്കി. ലക്ഷ്മീഭഗവതിയെ പ്രത്യക്ഷപ്പെടുത്താൻ പരിശുദ്ധ മന്ത്രങ്ങൾ ലക്ഷക്കണക്കിനു ഉരുക്കഴിച്ചുനോക്കി ഭഗവതി പ്രത്യക്ഷപ്പെട്ടില്ല. മുപ്പതുലക്ഷം പ്രാവശ്യം വീണ്ടും മന്ത്രം ഉരുവിട്ടു; എന്നിട്ടും ഭഗവതി പ്രത്യക്ഷമായില്ല.

അയാൾക്കിതിലൊക്കെ വിശ്വാസം തകൎന്നുപോയി. തൽഫലമായി അയാൾ സകലതും ത്യജിച്ച് സന്യാസം സ്വീകരിച്ച് ഒരു യതിശ്രേഷ്ഠനായിത്തീൎന്നു. അയാൾ സന്യാസം കൈവരിച്ച ക്ഷണത്തിൽ—കൊട്ടാരം ഉപേക്ഷിച്ച ഉടൻ—കാടുകളിൽ പ്രവേശിച്ചു നിമിഷത്തിൽ—അദ്ദേഹം ലക്ഷ്മീഭഗവതിയെ മുമ്പിൽ

കണ്ടു. അയാൾ വിളിച്ചുപറഞ്ഞു:—"ദ്രോഹപോക്കു! ഭഗവതി! ഇപ്പോൾ നീ ഇവിടെ എന്തിനുവന്നു? എനിക്കിനി നിന്നെ ആവശ്യമില്ല. ഞാനൊരു സന്ന്യാസിയാണു്, ഒരു സന്ന്യാസിക്കു ആഡംബരവും, സ്വത്തുക്കളും, ധനവും, ലൌകിക ഭോഗങ്ങളും എന്തിനു്? ഞാൻ നിന്നെ ആവശ്യപ്പെട്ടുപ്രതീക്ഷിച്ചുകൊണ്ടിരുന്നപ്പോൾ നീ വന്നില്ല; ഞാൻ നിന്നെ ആഗ്രഹിക്കാത്ത ഇപ്പോൾ നീ എന്റെ മുമ്പിൽവരുന്നു!" ഭഗവതി ഉത്തരം പറഞ്ഞു:—"നിങ്ങൾ തന്നെയാണു് തടസ്സമായി നിന്നതു്. നിങ്ങൾ ആഗ്രഹിച്ചുകൊണ്ടിരുന്നിടത്തോളം കാലം, നിങ്ങൾ ദ്വൈതാവസ്ഥയെ പ്രഖ്യാപിച്ചുകൊണ്ടിരുന്നു; നിങ്ങൾ തന്നത്താനേ ഒരു ഭിക്ഷക്കാരനാക്കി. അങ്ങിനെ ജീവിക്കു് യാതൊന്നും ലഭിക്കുന്നതല്ല. നിങ്ങൾ ആഗ്രഹങ്ങൾക്കു മുകളിൽ കയറുകയും, അവയെ പുച്ഛിക്കയും ചെയ്യുന്ന നിമിഷത്തിൽ നിങ്ങൾ ഈശ്വരനായിത്തീരുന്നു. ഈശ്വരന്മാൎക്കേ പ്രാഭവം—മാഹാത്മ്യം—ലഭിക്കുന്നുള്ളു." ഇതാണു രഹസ്യം.

ഓം!

## ൭. വിജയിക്കുന്ന അധ്യാത്മശക്തി.

(സാൻഫ്റാൻസിസ്കോ ഗോൾഡൻഗേറ്റു ഹോളിൽ 1903 ഫെബ്രുവരി 5-ാം തിയതി ചെയ്ത പ്രസംഗം.)

ചോദ്യം:—അന്യന്മാർ നമ്മെ കാണുന്നതുപോലെ നമുക്കു തന്നത്താൻ കാണാൻ എങ്ങിനെ പഠിക്കാം?

ഉത്തരം:—അന്യന്മാർ നിങ്ങളെ കാണുന്നതുപോലെ നിങ്ങൾ തന്നത്താൻ കാണാൻ പഠിക്കുന്നതുകൊണ്ടു നിങ്ങൾക്കൊരു ഗുണവും ഉണ്ടാകയില്ല നാം യാതൊന്നു് അല്ലയോ അതാണു് അന്യന്മാർ കാണുന്നതു്. നാം യഥാൎത്ഥമായിട്ടിരിക്കുന്നതുപോലെ അന്യന്മാർ നമ്മെ കാണുന്നില്ല. ജനങ്ങൾ നിങ്ങളെ ദൈവത്തിനെപ്പോലെ ഗണിക്കുമെങ്കിലു, അവർ നിങ്ങളിൽ ദൈവത്വം കാണുമെങ്കിൽ; അവർ നിങ്ങളെ ഈശ്വരത്വത്തിൽ പ്രതിഷ്ഠിതനായി കാണുമെങ്കിൽ—എന്നാൽ, അവർ നിങ്ങളെ വാസ്തവമായി മനസ്സിലാക്കുന്നു. ബന്ധുക്കളും, സഹോദരന്മാരും, അച്ഛനും, അമ്മയും, സ്നേഹിതന്മാരും നിങ്ങൾ എന്തല്ലയോ അതാണെന്നു നിങ്ങളുടെ

ഉത്തരം:—വേദാന്തം പ്രചരിപ്പിക്കാനുള്ള ഏററവും നല്ലമാൎഗ്ഗം അതിനെ—അതനുസരിച്ചു—ജീവിക്കുകയാണു്. വേറൊരു രാജകീയ പാതയില്ല.

ജനങ്ങൾ എപ്പോഴും ഭൌതികമായ, സ്ഥൂലമായ, അവരുടെ കയ്യിൽ എടുക്കത്തക്കതായ എന്തെങ്കിലും കിട്ടാൻ ആവശ്യപ്പെടുന്നു. അവർ കൈനീട്ടി എന്തെങ്കിലും സ്ഥൂലഭൌതികപദാൎത്ഥങ്ങൾ പിടിക്കാൻ ആഗ്രഹിക്കുന്നു; അനന്തരം അവർ പരാജയപ്പെടുകയും ചെയ്യുന്നു. എന്നിട്ടും, ഈ ഭൌതികത്വം ഉപേക്ഷിക്കാൻ അവർ തയ്യാറില്ലാതാനും; അവൎക്കു "സാരമായ കാശി"*ന്റെ രൂപത്തിൽ എന്തെങ്കിലും വേണം; അവർ രൂപവും, ആകൃതിയും ഉപേക്ഷിക്കാൻ ഇഷ്ടപ്പെടുന്നില്ല.

ഹേ! പ്രിയവേദാന്ത! ഈ "സാരമായകാശു" രൂപങ്ങൾ—ഈ ഭൌതികവസ്തുക്കൾ ഇന്ദ്രിയങ്ങളുടെ മായികസൃഷ്ടികൾ അല്ലാതെ മറെറാന്നുമല്ല; വേറൊന്നുമല്ല വസ്തുതകളെന്നും, സംഖ്യകളെന്നും (Facts and Figures) വിളിക്കപ്പെടുന്നതിനെ ആശ്രയിക്കുന്നവൻ ജയിക്കയില്ല. സ്വത്വങ്ങളെയും, പരിമിതത്വങ്ങളെയും താങ്ങുന്നവർ വിജയം സമ്പാദിക്കയില്ല. അതു വിജയത്തിന്റെ രഹസ്യം—താക്കോൽ അല്ല, വിജയത്തിന്റെ രഹസ്യം സൂക്ഷ്മതത്വമായ സത്യത്തിനെ താങ്ങുകയെന്നതാണു്. അതു സമ്പാദിക്കുക; അതനുഭവിക്കുക; അതു ബോധ്യപ്പെടുക; അതു നടപ്പിൽവരുത്തി ജീവിക്കുക; ഈ പേരുകളും, ഈ വസ്തുതകളും, സ്വത്വങ്ങളും, രൂപഭേദങ്ങളും എല്ലാം അപ്പോൾ നിങ്ങളെ അന്വേഷിച്ചുതുടങ്ങും.

ശക്തിയേറിയ നദീപ്രവാഹത്തിൽപെട്ട രണ്ടുപേർ ഇതു തെളിയിക്കുന്നു. അവരിൽ ഒരുത്തൻ ഒരുവലിയ തടിക്കഷണം പിടികൂടുകയും മററവൻ സൂക്ഷ്മമായ ഒരു കയറുപിടിക്കയും ചെയ്തു. തടിയെ ആശ്രയിച്ചവൻ വെള്ളംകുടിച്ചുമരിച്ചു. കയറുപിടികൂടിയവൻ രക്ഷിക്കപ്പെട്ടു് കരകയറുകയുംചെയ്തു. അതുപോലെ, വലിയ താങ്ങുള്ളവർ, വലിയ പേരുകളും സ്വത്വും ആശ്രയിക്കുന്നവർ കാലാന്തരത്തിൽ തോററുപോകും. സത്യത്തിന്റെ സൂക്ഷ്മഭാവത്തിൽ—പരമാൎത്ഥതയുടെ ലളിതസൂത്രത്തിൽ—കയറിൽ—ആശ്രയിക്കുക. നിങ്ങൾ നിങ്ങളുടെ ഈശ്വരത്വം അനുഭവപ്പെടുത്തി, ദിവ്യത്വത്തെ സാക്ഷാൽക്കരിച്ചാൽ നിങ്ങളെവിടെ പാൎത്താലും സാരമില്ല. ഗഹനവനങ്ങളിലോ, തിങ്ങിയ തെരുവുകളിലോ,

* Hard Cash

ആകട്ടെ; സത്യത്തെ അനുഭവപ്പെടുത്തുന്നതുകൊണ്ടു സകലവും
തിരിഞ്ഞുകൊള്ളും; ലോകം മുഴുവനും മാറിക്കൊള്ളും.

ഇതാ! ഒരുമേശ! അതിനെ നിങ്ങൾക്കു മാററണമെന്നുവ
ക്കുക. ഏതെങ്കിലും ഒരു മൂലയ്ക്കു ബലം പ്രയോഗിച്ചാൽ അഥവാ
ഏതെങ്കിലും ബലം പ്രയോഗിച്ചാൽ മേശ മാററിക്കളയാം.
സംസാരചക്രം സമസ്തവും വലിയ ഉറച്ച ഒരു ഭൌതികസാധനം
പോലെയും, നിങ്ങളുടെ ശരീരം ഒരു മൂലപോലെയും ആണ്.
മേശയുടെ ഒരു ബിന്ദു (Point) സ്ഥാനമാണു നിങ്ങളുടെ ശരീരം.
ഈ ഒററ ബിന്ദു നിങ്ങൾ പിടിക്കുകയും, ഉയർത്തുകയും, പൊക്കു
കയും, ചെയ്താൽ, നിങ്ങളതിനെ ഈശ്വരനെന്നു വിളിച്ചാൽ, ഈ
ഒരു പോയിൻറു (ബിന്ദു) ഈശ്വരത്വത്തിൽ ലയിച്ചാൽ, ഈ
ബിന്ദു ഈ ശക്തിക്കു ഒട്ടുയർത്തിയാൽ, ലോകം മുഴുവനും ആകർഷി
ക്കപ്പെടും; മുഴുവൻ ചലിപ്പിക്കപ്പെടും. എന്തെന്നാൽ സംസാരം
മുഴുക്കെ മേശപോലെ ഉറച്ച സ്ഥൂലമായ ഒരു പദാർത്ഥമാണ്;
നിങ്ങളുടെ വ്യക്തിത്വത്തിനു—പ്രത്യേക പുരുഷത്വത്തിന്—ഒരു
യർച്ച കൊടുക്കുക; നിങ്ങൾ ലോകം മുഴുവനേ ഉയർത്തുന്നു. വലിയ
പള്ളികളും, സ്ഥാപനങ്ങളും ഉണ്ടാക്കി, വലിയ സംഘടനകളും
സംഘങ്ങളും സ്ഥാപിച്ച്, അവയിൽ വിശ്വസിക്കുന്നതു് മഹ
ത്തായ ഒരു അബദ്ധം—ഭീമമായ ഒരു സ്ഖലിതം—ആണ്.
അതൊരു ഭീമമായ വിഡ്ഢിത്വമാണ്. അതു തോൽവിയല്ലാതെ
ഒന്നും വരുകയില്ല. ലോകമിതു് ഇന്നോ നാളെയോ മനസ്സിലാക്കും.
ഇതുപോലെ ഒരു ശരീരമാത്രം തങ്ങുന്നവൻ—സ്ഥാപനങ്ങളും,
സംഘങ്ങളും ആശ്രയിക്കാത്തവൻ—ആണ് ലോകം എല്ലാം
ഭേദപ്പെടുത്തുന്നതു്; സംഘങ്ങളും സമാജങ്ങളും നടത്തുന്നവർ,
ഡോളർ പിരിപ്പിച്ച്, കെട്ടിടങ്ങളും പണിചെയ്തു്, വസ്ത്രങ്ങളും
വാങ്ങിച്ചു കഴിയുന്നു; എന്നാൽ അത്തരം സമ്പാദ്യങ്ങൾ ആത്മീയ
മായ വളർച്ചയാകുന്നതല്ല.

കാട്ടിലെ ഊളന്മാർ സദാ വലിയ സംഘങ്ങൾ—കമ്പനി
കൾ—രൂപീകരിക്കുന്നു. അവർ സദാ കൂട്ടംകൂട്ടമായി സമ്മേളി
ക്കുന്നു ഒന്നിച്ചു നില്ക്കുകയും, ഇരിക്കുകയും ചെയ്യുന്നു; അവ വലിയ
അസംബ്ലികൾ കൂടി ഒന്നിച്ചു കൂകുന്നു; വലിയ ശബ്ദവും ബഹ
ളവും ഉണ്ടാക്കുന്നു. അങ്ങിനെതന്നെ ആടുകൾ കൂട്ടം ഇഷ്ടപ്പെടുന്നു.
അവർ സമ്മേളിക്കുന്നു; സഭകൾ ഉണ്ടാക്കുന്നു. എന്നാൽ ഊള
ന്മാരോ ആടുകളോ ധൈര്യമായിനിന്നു ശത്രുക്കളെ എതിർക്കുമോ?
ഒരിക്കലും ഇല്ല. ഒരിക്കലും ഇല്ല. സിംഹങ്ങൾ ഒന്നിച്ചു ജീവിക്കു

സഹായത്തെയോ ആശ്രയിച്ചും, അന്യന്മാരിൽനിന്ന എന്തെങ്കിലും അന്വേഷിച്ചുംകൊണ്ടുള്ള ഈ പരിശ്രമങ്ങൾ സമസ്തവും, യാചിക്കുന്ന ഈ പ്രയത്നങ്ങൾ ഒക്കെയും, തോൽവിയിൽ പരിണമിക്കും. അതാണ് നിയമം. നമ്മുടെ അകത്തുള്ള സർവ്വാധികാരിയും, അപരിമേയവും, ആയ യഥാർത്ഥതത്വത്തിൽമാത്രം താങ്ങിനില്ക്കുക; പുറത്തുനിന്ന സഹായം വന്ന നിങ്ങളെ തേടുന്നെങ്കിൽ നന്നതന്നെ; നിങ്ങൾ അതു സ്വീകരിക്കുകതന്നെ; അതിന്ന വഴങ്ങണം. ആരെങ്കിലും ശിഷ്യന്മാരോ, അനുയായികളോ ആയി വരാൻ ഇച്ഛപ്പെടുന്ന എങ്കിൽ നിങ്ങൾ അനാകമ്പാപൂർവ്വം കിഴ്വഴങ്ങിക്കൊടുക്കുകയായിരിക്കണം. അതിനെ ആശ്രയിച്ചാൽ, അവരെ താങ്ങാൻ പോയാൽ, ആ ക്ഷണം അവർ നിങ്ങളെ പരിത്യജിക്കും. നിങ്ങളെ ഉപേക്ഷിക്കും. അതാണ് നിയമം. ബാഹ്യസഹായങ്ങളെ ആശ്രയിക്കരുത്. നിങ്ങൾ സ്വാശ്രയശീലരായിരിക്കണം. അകത്തെ ഈശ്വരചൈതന്യത്തെ ആധാരമാക്കുക! അതു് ആവശ്യം; അത്യാവശ്യം. വേറെന്നും വേണ്ടാ. ഈ വലിയ ശ്രുപങ്ങൾ—നീളം കൂടിയ വാലുകളോടുകൂടിയ സ്ഥാനമാനങ്ങൾ ജനങ്ങൾ സ്വീകരിക്കുന്നതു തോൽവിയാണ്, അവർക്കു ലക്ഷ്യം തെററുന്നു. അവർ ആരെയും മോചിപ്പിക്കുന്നില്ല; ആരെയും സ്വതന്ത്രരാക്കുന്നില്ല, ആരെയും മുക്തരാക്കുന്നില്ല. അവർ കഷ്ടപ്പാടുകളും സങ്കടങ്ങളും ഉണ്ടാക്കുകയാണ് ചെയ്യുന്നതു്.

ദൃഷ്ടാന്തത്തിന്ന് ഒരു മൃതദേഹം എടുത്തുനോക്കാം. വിദ്യുച്ഛക്തിപ്രയോഗംകൊണ്ടു അതിനെ നമുക്കു ജീവനുള്ളതുപോലെ ചിലതെല്ലാം പ്രവർത്തിപ്പിക്കാം. അതിന്റെ ചുണ്ടുകൾ അനക്കിക്കാം; കയ്യുപൊക്കിക്കാം; അങ്ങോട്ടോ ഇങ്ങോട്ടോ ചെരിക്കാം; എന്നാൽ, അഹോ! അതു് ജീവനാകയില്ല! ഇപ്രകാരംതന്നെ, പുറമെനിന്ന വരുന്ന സകല സഹായവും—സമ്പത്തിൽനിന്നും, ധനത്തിൽനിന്നും, വസ്തുക്കളിൽനിന്നും, ന്യൂസ്പേപ്പറുകളിൽനിന്ന പുറപ്പെടുന്ന സ്തുതിവാക്യങ്ങളിലും പ്രശംസകളിലും നിന്നും, അച്ചടിശാലകളിൽനിന്നുണ്ടാകുന്ന മാന്യതകളിലും, ശിഷ്യന്മാരിലും, ഭക്തന്മാരിലും നിന്നുളിക്കുന്ന ശുശ്രൂഷാദികളിലും നിന്നും മററും എനിക്കുണ്ടാകുന്ന സകലശക്തിയും—വിദ്യുൽബലംകൊണ്ടു ശവത്തിന്ന് ജീവൻകൊടുക്കാൻ ശ്രമിക്കുമ്പോഴത്തെപ്പോലുള്ള സഹായവും ശക്തിയും മാത്രമാണ്. ശവം അനങ്ങിയേക്കാം. പക്ഷേ അതിൽ ജീവനുണ്ടാകയില്ല. ബാഹ്യസഹായവും ശക്തിയും ആരുടെയും സങ്കടം തീർക്കുന്നില്ല; ആരെയും സ്വതന്ത്രനോ മുക്തനോ ആക്കുന്നില്ല. കാഹളമൂതുകയോ, തമ്പേറടിക്കയോ ചെയ്താൽ

ജീവനുണ്ടാകയില്ല. ജീവൻ ബീജത്തിൽനിന്നു്,അകത്തുനിന്നു്—പുറമേ നിന്നല്ല—വളരുന്നു. ഇതാ! ഒരു ജീവത്തായവിത്തു്!—ജീവന്റെ ചെറുതായ ഒരു പ്രകടനം—അവിടെ ജീവനുണ്ടു്. അതു് അതിനുള്ളിൽനിന്നു വളരും. അതിനു അല്പം സമയം വേണ്ടിവരും. എന്നാൽ അതിൽ നിന്നുണ്ടാകുന്നതു് യഥാർത്ഥ ജീവനായിരിക്കും; വ്യാജപ്പകപ്പായിരിക്കയില്ല.

അനങ്ങുകയോ, തലപൊക്കുകയോ, കൈപൊക്കുകയോ ചെയ്യത്തക്കവിധം വിദ്യുച്ഛക്തിമുഖേന നമുക്കു ഒരു ശവത്തെ ഇളക്കാം ആകസ്മികമായും, പെട്ടെന്നും, ആശ്ചര്യകരമായും, പല സംഭവങ്ങളും ഫലങ്ങളും പ്രകടിപ്പിക്കാം. എന്നാലും അതിൽ യഥാർത്ഥമായ ജീവൻ ഉണ്ടാകില്ല. ജീവനാണു് നമുക്കുവേണ്ടതു്. അതുപോലെ, രാമൻ പറയുന്നു:—"വിത്തെല്ലാം വിതയ്ക്കുക; സത്യം നിങ്ങളുടെ ചെവികളിലേയ്ക്കു അടിച്ചുകയററി മുഴങ്ങട്ടെ! ഒരിക്കൽ വിതച്ചുകഴിഞ്ഞാൽപിന്നെ നാം വിത്തിനെപ്പററി ക്ലേശിക്കേണ്ടതില്ല. അതുപോലെ, വേദാന്തം പ്രചരിപ്പിക്കാൻ—വേദാന്തം പ്രസംഗിക്കാൻ—നിങ്ങൾ സ്വയം അതു—സത്യം—അനുഭവപ്പെടുത്തണം. വിത്തുകൾ വിതയ്ക്കപ്പെട്ടു. അതിന്റെ പിന്നെയുള്ള വളർച്ചയെപ്പററി ഗൌനിക്കേണ്ട. നിങ്ങളുടെ സൈഥാക്കേടോ, കഷ്ടപ്പാടോ കൂടാതെതന്നെ അവ വളർന്നുവരും.

ഒരിക്കൽ ഒരിടത്തു ഒരു മഹർഷി ഉണ്ടായിരുന്നു. ദിവസംപ്രതി അദ്ദേഹത്തിനെ ചെന്നു കണ്ടുകൊണ്ടിരുന്ന വളരെ ഭക്തനായിരുന്ന ഒരു അനുയായി അദ്ദേഹത്തിനുണ്ടായിരുന്നു. കുറെ കാലത്തേയ്ക്കു ആ മഹർഷി ഒരു ദൂരയാത്രപോയി. അദ്ദേഹം തിരിച്ചുവന്നപ്പോൾ തന്റെ പഴയ ആ ശിഷ്യനെ കണ്ടതേയില്ല. മററു ജനങ്ങൾവന്നു് ആ ശിഷ്യൻ തുടർച്ചയായി വരാതേയിരിക്കുന്നതു കണ്ടു് മഹർഷിയുടെ മുമ്പിൽവെച്ചു് അയാളെപ്പററി ദൂഷണംപറഞ്ഞു. അയാൾ അദ്ദേഹത്തെ കാണാൻ വരാത്തതു് ഒരു മഹാപരാധമാക്കി അധിക്ഷേപിച്ചു പറഞ്ഞു. മഹർഷി മന്ദഹസിച്ചുകൊണ്ടു മറുപടി പറകയായിരുന്നു:—"എന്തിനു അയാളെ കുററപ്പെടുത്തുന്നു? അവന്റെമേൽ എന്തിനു പരാതി പറയുന്നു? അവനു് എന്റെ അടുക്കൽ വരേണ്ട ആവശ്യമെന്തു്? അവൻ എന്റെ ശരീരവുമായി എന്തിനു സമ്മേളിക്കണം? ഞാൻ ഈ ശരീരമല്ല; ഞാൻ ഈ പ്രത്യേകവ്യക്തിരൂപമല്ല. ഞാൻ ഈ ദേഹമാണെന്നോ, ഈ വ്യക്തിയാണെന്നോ അവൻ വിചാരിക്കുന്നപക്ഷം, അവൻ സ്വയം കരിശിൽ തറയ്ക്കപ്പെട്ടും. അവൻ

തന്നെത്താൻ ഈ യഥാർത്ഥസത്യം കണ്ടുപിടിക്കട്ടെ; 'ഞാൻ' ആ സത്യം — പരബ്രഹ്മം — സർവ്വവ്യാപിയായശക്തി — അതു് ആണെന്നുള്ള സത്യം അവൻ സ്വയംകണ്ടുപിടിക്കട്ടെ. എന്റെ ശാസനങ്ങൾ അവൻ ശ്രദ്ധിക്കട്ടെ. അവൻ അപ്പോൾ മുക്തനാകും; ആനന്ദമയനാകും." വീണ്ടും മഹർഷി തുടന്നു:—"ഒരിക്കൽ ഗർഭാധാനം കഴിഞ്ഞുപോയാൽ പിന്നീടു പെൺകതിര ആൺകുതിരയെ സന്ദർശിക്കേണ്ടകാര്യമില്ല. ബീജം വിതച്ചുകഴിഞ്ഞാൽ യഥാകാലം അതു കുഞ്ഞിനെ പ്രസവിക്കും" അതുപോലെ "വിത്തുകൾ വിതയ്ക്കപ്പെട്ടുകൊണ്ടിരിക്കുന്നു; ഫലത്തെപ്പററിഞാൻ വ്യാകുലപ്പെടുന്നില്ല. വിത്തു ഫലം കൊടുക്കാതെയിരിക്കയില്ല."

അതുപോലെ, നിങ്ങൾ ഈ മിററങ്ങുകൾ നടത്താൻ തുടരുകയോ, തുടരാതിരിക്കയോ ചെയ്തല്പം അതു് രാമനു സാരമില്ല. രാമന്റെ പേർ നിങ്ങൾ സ്മരിച്ചാലും കാല്ക്കീഴിലിട്ടു ചവിട്ടിത്തേച്ചാലും രാമനു് യാതൊന്നുമില്ല. ഈ ശരീരം നിങ്ങൾ പുകഴ്ത്തുകയോ, ശപിക്കുകയോ, അവഹേളിക്കയോ എന്തുചെയ്താലും രാമനു് ഒരു ചുക്കുമില്ല. വിത്തു് സദാതന്നെ വിതയ്ക്കപ്പെട്ടുകൊണ്ടിരിക്കുന്നു അതു ഫലപ്രദമാകട്ടെ. വീണ്ടും, നാം എന്തിന ലോകത്തെക്കുറിച്ചും, അതിൽ ഉള്ളതുകളെക്കുറിച്ചും ഖേദിച്ചുകൊണ്ടു കഴിക്കണം? ലോകത്തിന്റെ പരിഷ്കൃത്താക്കന്മാരായി നാം എഴുന്നേററു നില്ക്കുമ്പോൾ, ആ നിമിഷം നാം ലോകത്തിന്റെ വൈരൂപ്യകാരികളായി ഭവിക്കുന്നു. "വൈദ്യാ! നീ തന്നെത്താൻ ചികിത്സിക്കുക!"

വേദാന്തശാസനപ്രകാരം, ലോകം സമസ്തവും ഈശ്വരനല്ലാതെ മറെറാന്നുമല്ല; ലോകമാസകലം സമ്പൂർണ്ണമാണു്. ജഗത്തെല്ലാം ഈശ്വരചൈതന്യമത്രെ; അതു 'ഞാൻ'തന്നെയാണു്; ലോകമൊക്കെയും ഏകമാണു്. വസ്തുവമങ്ങിനെയാണെങ്കിൽ, ഞാനൊരു പരിഷ്കാരപദ്ധതിയുമായി പുറപ്പെടുന്നുവെങ്കിൽ, നിങ്ങളെല്ലാം അധഃപതിച്ചവരും, ക്ഷുദ്രകാമങ്ങളാലും മോഹങ്ങളാലും ബാധിക്കപ്പെട്ട നികൃഷ്ടരും നശിച്ചവരുമാണെന്നു ഞാൻ കാണുന്നുവെങ്കിൽ, ആ നിമിഷംതന്നെ ഞാൻ നിങ്ങളെ വികൃതരാക്കിത്തീക്കുന്നു; എന്തെന്നാൽ നിങ്ങൾ എന്നിൽനിന്നു ഭിന്നരാണെന്നു പരിഗണിക്കാൻ ഇടവരുത്തുന്നു. അതിനാൽ വേദാന്തം പറയുന്നു:—"ഹേ! പരിഷ്കൃത്താക്കളെ! ലോകം പരിഷ്കരിക്കാനുള്ള ചുമതലയേടുക്കുന്നവർ ലോകമെല്ലാം പാപപീഡിതമാണെന്നും, ബീഭത്സമാണെന്നും പരിഗണിച്ചു് അതിനെ നിന്ദിക്കുന്നു." നിങ്ങ

ളുടെ സഹായത്തിനുവേണ്ടി യാചിക്കാൻ തക്കവിധം പ്രപഞ്ചം അത്ര ക്ഷുദ്രവും നിന്ദ്യവും ആകുന്നതെന്തിനു്? ക്രിസ്തുവന്നു് ജനങ്ങളെ ഉദ്ധരിക്കാനും, അറിവുള്ളവരാക്കാനും തന്നാൽ കഴിവുള്ളതെല്ലാം ചെയ്തു; എന്നാൽ ലോകം സമുദ്ധരിക്കപ്പെട്ടില്ല. കൃഷ്ണൻ വന്നു് അദ്ദേഹത്താൽ ശക്യമായതെല്ലാം ചെയ്തു; ബുദ്ധൻവന്നു; എല്ലാ തത്വജ്ഞാനികളും വന്നു. എന്നാൽ പിന്നെയും അതേ വേദനയും, കഷ്ടപ്പാടും നരകവും ലോകത്തിൽ ഇപ്പോഴും ഉണ്ടു്. ലോകം പഴയതുപോലെതന്നെ കാണപ്പെടുന്നു. ഇന്നു ജനങ്ങൾ അധികം സുഖശാലികളാണോ? നിങ്ങളുടെ റെയിൽവണ്ടികളും, കമ്പിത്തപാലുകളും, ടെലിഫോൺ സംവിധാനങ്ങളും, നിങ്ങളുടെ ഭീമമായ കപ്പൽസമൂഹവും, നിങ്ങളുടെ വലിയ സയൻസു സൃഷ്ടികളും എല്ലാം ജനങ്ങളെ കൂടുതൽ സന്തുഷ്ടരും സംതൃപ്തരും ആക്കിയിട്ടുണ്ടോ? മേലേഅക്കവും, കീഴേഅക്കവും കൂട്ടിക്കൊണ്ടുവരുന്ന ഒരു ഭിന്നസംഖ്യപോലെയാണതു്. സംഖ്യ വ്യത്യാസപ്പെടുന്നു എന്നും, വർദ്ധിക്കുന്നുവെന്നും തോന്നും; എന്നാൽ വാസ്തവത്തിൽ അതേ വിലതന്നെ തുടരുകയാണു്; അക്കങ്ങൾ പരസ്പരാനുരൂപമായി കൂടിയെന്നുമാത്രം. നിങ്ങളുടെ വരവും വസ്തുക്കളും കൂടിയിട്ടുണ്ടെങ്കിൽ, നിങ്ങളുടെ മോഹങ്ങളും ആഗ്രഹങ്ങളും തദനുരൂപം വർദ്ധിച്ചിട്ടുണ്ടു്. ലോകം നായിന്റെ വാലുപോലെയാണു്. നിങ്ങളതുപിടിച്ചു നിവിർത്തിവെച്ചാൽ നിവിർന്നിരിക്കും. കൈവിടുന്ന ഉടനെ പഴയതുപോലെ ചുരുളും. അതിനാൽ പരിഷ്കരിക്കാൻ കച്ചകെട്ടിപ്പുറപ്പെടുന്നവർ— ചാടിപ്പുറപ്പെടുന്നവർ— ഇങ്ങിനെ ഈ ലോകത്തിൽ ബഹളം കൂട്ടുന്നവർ സ്വയം വ്യാമോഹിതരാണു്. യുവാക്കന്മാരേ! ഓർമ്മിക്കുവിൻ! ലോകത്തിൽ എന്തെങ്കിലും തുടങ്ങുന്നതുമൂലം നിങ്ങൾ വലിയ അബദ്ധം ചെയ്യുന്നു. നിങ്ങളുടെ ഭാരകേന്ദ്രം (Centre of gravity) നിങ്ങളുടെ ബാഹ്യഭാഗത്തേറിയരുതു്. നിങ്ങളുടെ യഥാർത്ഥ ഈശ്വരസ്വരൂപം ദർശിക്കുക; നിങ്ങൾ ഈശ്വരചൈതന്യംകൊണ്ടു പൂർണ്ണനാകുന്ന ക്ഷണത്തിൽ—ആ ക്ഷണനേരംകൊണ്ടു്, സ്വമേധയാ, സ്ഥിരമായി ജീവനും, ഓജസ്സും, ശക്തിയും നിങ്ങളിൽനിന്നു പ്രവഹിക്കുന്നു. സത്യം പ്രചരിപ്പിക്കാനുള്ളമാർഗ്ഗം ഇതാണു്.

സുപ്രസിദ്ധനായ സയൻസുകാരൻ ആർക്കിമീഡിസു് പറഞ്ഞുകൊണ്ടിരുന്നു:—"ഒരു സുസ്ഥിരമായ ഉറച്ചബിന്ദുസ്ഥാനം (Point) കിട്ടുമെങ്കിൽ ഞാൻ ഭൂമിമുഴുവനും ഇളക്കും." എന്നാൽ പാവം! സാധു! അദ്ദേഹം ആ സുസ്ഥിരബിന്ദുസ്ഥാനം കണ്ടെത്തിയില്ല. ആ സ്ഥിരമായ സ്ഥാനം നിങ്ങളുടെ ഉള്ളിലാണു്. അതു

കരസ്ഥപ്പെടുത്തുക. അനുഭവിക്കുക; അനുഭവിക്കുക; അതു സമ്പാദിക്കുക. നിങ്ങൾ ഈശ്വരനാണെന്നും, പ്രഭുക്കളുടെ പ്രഭുവാണെന്നും, സകല ന്യായത്തിന്റെയും വിധികർത്താവാണെന്നും, സകല സൌന്ദര്യത്തിന്റെയും ഉല്പത്തിസ്ഥാനമാണെന്നും, സകല ശക്തികളുടെയും ചൈതന്യത്തിന്റെയും കേന്ദ്രസ്ഥാനമാണെന്നും സാക്ഷാൽക്കരിക്കുക. ലോകത്തിന്റെ മുഴുവന്റെയും രാജാവാണെന്നും, അതു നിങ്ങളുടേതാണെന്നും, നിങ്ങളുടെ [illegible] സത്ത—ആത്മാവ് അതുതന്നെയാണെന്നും അനുഭവിക്കുക. അപ്പോൾ സ്വമേധയാ പ്രപഞ്ചം മുഴുവനും ജയിക്കാം; അതിനു ശരിയായ ജീവനും, ശരിയായ പ്രവൃത്തിപദ്ധതിയും കൊടുക്കാം.

വേദാന്തതത്വങ്ങൾ അനുസരിച്ചാണ് സൂര്യൻ തന്റെ ജോലിയെല്ലാം ചെയ്യുന്നതു്. ലോകത്തിന്റെയെല്ലാം ജീവനും ഓജസ്സും സൂര്യനിൽനിന്നുദിക്കുന്നു. സൂര്യൻ ഒരു വേദാന്തിയാണ്. രാമൻ നിങ്ങൾക്കു നിർദ്ദേശിച്ചുതരുന്ന മാർഗ്ഗത്തിൽ സൂര്യൻ പ്രവർത്തിക്കുന്നു. ആദിത്യൻ അങ്ങിനെ ചരിക്കുന്നു. അദ്ദേഹം ലോകത്തിനു സകല ഊർജ്ജിതവും ഓജസ്സും കൊടുക്കുന്നു. എന്നാൽ അതു് ഒരു പ്രത്യേകവ്യക്തിഭാവനക്കൂടാതെയാണ്. അദ്ദേഹത്തിനു അഹംഭാവം ഇല്ല; സ്വാർത്ഥപരസ്വഭാവം ഇല്ല. ചെറിയ സ്വാർത്ഥാഭിവൃദ്ധിമോഹമില്ല. താൻ സ്വയം ഓജസ്സുകൊണ്ടു പൂർണ്ണനാണ്; ശക്തിമയനാണ്; മുഴുവനും ശക്തിയും പ്രകാശവും, പ്രതാപവും, പ്രവൃത്തിയും ആണ്. അതിനാൽ നിങ്ങൾ ഉണരുമ്പോൾ—സൂര്യൻ ഉദിക്കുമ്പോൾ—ഏതെങ്കിലും പ്രത്യേക വിജ്ഞാപനം അദ്ദേഹം ചെയ്യുന്നോ? ആ ഉദയത്തെപ്പറ്റി വല്ല പുസ്തകമോ; ലഘുലേഖയോ എഴുതുന്നോ? വല്ല ബഹളവും ഉണ്ടാക്കുന്നോ? ഒന്നുമില്ല. എന്നാൽ ഈ ഭൂമിയെല്ലാം, നിങ്ങളുടെ ലോകമെല്ലാം ഉണർച്ച കൈക്കൊണ്ടു ജീവനിൽ മുഴുകുന്നു. ഹാ! എന്തു സാവധാനത്തിൽ! എന്തു മുറയായിട്ടു്! എന്തു ശാന്തഗംഭീരമായിട്ടു്! എന്നാൽ എത്രമാത്രം ദൃഢമായിട്ടു്! പ്രകൃതി ഉണരുന്നു; നളികൾ ഉണരുന്നു; രാത്രിയിൽ അവ കൂട്ടിപ്പിടിച്ചു കിടക്കുന്ന വിവരം അറിയാമല്ലോ. എന്നാൽ സൂര്യൻവന്നു മൂടുപിടിപ്പിച്ചു ജീവൻ കൊടുക്കുമ്പോൾ അവ പ്രവഹിക്കുന്നു. തടാകങ്ങളുടെയും, അരുവികളുടെയും കരയ്ക്കു നില്ക്കുന്ന റോസാപ്പൂക്കളെയും മറ്റുപുഷ്പങ്ങളെയും മന്ദോഷ്ണവും, സ്നേഹമസൃണവും ആയ സൂര്യരശ്മികൾ തലോടി വികസിപ്പിക്കുന്നു.

പിന്നെയും, മനുഷ്യരുടെ നയനാംബുജങ്ങൾ വികസിക്കുന്നു. അതായതു് മനുഷ്യരും ഉണർന്നെഴുന്നേൽക്കുന്നു. ജീവനും

പ്രവൃത്തിയും അവരിൽ നിറയുന്നു മാരുതൻ മന്ദമന്ദം ചലിക്കുന്നു. വായുവിൽ ചൈതന്യവും കർമ്മശക്തിയും സ്ഫുരിക്കുന്നു. സൂര്യന് ജീവനും ക്രിയാശക്തിയും ഉണ്ട്. അദ്ദേഹം മുഖേന പ്രകാശവും ചൈതന്യവും ലോകത്തിലെയ്ക്കു ഒലിക്കുന്നു. ലോകത്തിന് ഉണർച്ച് കൊടുക്കുന്നതുകൊണ്ടുള്ള മാന്യത വേണമെന്നു അദ്ദേഹം കരുതുന്നില്ല; നിങ്ങളെ ഉണർത്തുകയും, പക്ഷികളെക്കൊണ്ടു പാടിക്കയും, പുഷ്പങ്ങളെ വികസിപ്പിക്കയും ചെയ്യുന്നതിനു കൃതജ്ഞത ലഭിക്കുമെന്നു വിചാരിക്കുന്നില്ല. സകലതും സൂര്യനിലകൂടി സംഭവിക്കുന്നു. എന്തെന്നാൽ അദ്ദേഹം സ്വയം ആശ്രയിക്കുന്നു; അദ്ദേഹത്തിന്റെ അകത്തെ ജീവനെ താങ്ങി ജീവിക്കുന്നു. ഇതാണ് തത്വം; "നിങ്ങളിലുള്ള ആ ചൈതന്യം ഉപജീവിക്കുക; നിങ്ങളിലുള്ള ആ ആത്മാവിനെ താങ്ങി ജീവിക്കുക. നിങ്ങൾ ജോതിസ്സുകളുടെ ജ്യോതിസ്സാണെന്നും, പ്രഭുക്കന്മാരുടെ പ്രഭുവാണെന്നും സകല നീതിയുടെയും, ശക്തിയുടെയും, സൌകുമാര്യത്തിന്റെയും അധിപതിയാണെന്നും, നിങ്ങൾ സകല ജീവന്റെയും കാരണഭൂതനാണെന്നും കാണുക! അതു ദർശിക്കുക! ഈ ആത്മീയപരീക്ഷകളെ പ്രയോഗിച്ചുനോക്കി സാക്ഷാൽകരിക്കുക!

ഒരു ചെറിയ കുഞ്ഞിനെ, കൊച്ചുമകനെ ആനന്ദിപ്പിച്ചു രസിപ്പിക്കാൻ നാമെന്താണ് ചെയ്യുന്നതു്? സകല വിദ്ധ്വ മാതാക്കളും വിദ്ധ്വ പിതാക്കളും കുഞ്ഞിന്റെ ശിഷ്യരായിത്തീരുന്നു. കുഞ്ഞിന്റെ പാഠം ഓരോരുത്തരും പകർത്തി പഠിക്കുന്നു. അവരെങ്ങിനെയാണ് ശിഷ്യരാകുന്നതു്? അവർ കുഞ്ഞിനെപ്പോലെ സംസാരിക്കും; നൃത്തംചെയ്യും; ഗോഷ്ടികൾ കാണിക്കും; കുഞ്ഞു് അവരുടെ തോളിൽക്കയറി സവാരിചെയ്യും. ആ ചെറുകക്കശബുദ്ധിശിശു തന്റെ പരിശുദ്ധതയെ ഉപജീവിക്കുന്നു; അതു സ്വതന്ത്രമാണ്. അതിനാരെയും ഭയമില്ല. ഡമോസ്തനീസ്; ബക്ക് എന്നീ പ്രഭാഷകപ്രവീരന്മാരുടെ ശക്തിയെക്കാൾ ആ കുഞ്ഞിന്റെ വികസിക്കുന്ന ചെറുചുണ്ടുകൾ വളരെ കൂടുതൽ നിർബ്ബന്ധവും, ശക്തിയും, പ്രേരണയും ചെലുത്തുന്നു. കുഞ്ഞിന്റെ ഇഷ്ടം നടക്കണം! ഇത്ര ലോലമായ ശരീരമുള്ള ആ കക്കശഹൃദയനായ ശിശു!—മൃദുലകരചരണാദികളുള്ള ആ അക്രമി—ആത്മവിശ്വാസമൂർത്തികരണമാണ്. തന്റെ ഇഷ്ടം നടക്കുകതന്നെവേണം. അതു അതിന്റെ ക്ഷീണതകൊണ്ടുതന്നെ പ്രബലനാണ്. ആത്മവിശ്വാസപൂർണ്ണതകൊണ്ടു് കുഞ്ഞു് രാജിക്കുപോലും തയ്യാറല്ല. മാതാപിതാക്കന്മാർ കുഞ്ഞിന്റെ നന്മയ്ക്കായി പലപ്പോഴും വസ്തുക്കൾ എല്ലാം വില്ക്കുന്നു. സകലതും സന്ത്യജിക്കുന്നു. ആ ചെറിയ

ധൂർത്തൻ—അവന്റെ ആജ്ഞകളെ ലംഘിക്കുന്നവന്റെ കഥ കഴിയും! കുഞ്ഞിലുള്ള രഹസ്യശക്തി വേദാന്തമാണ്. അതിനു ലോകം ലോകമേ അല്ല; അതിനു നമ്മുടെ വിവേകവും കരുതലും ഒന്നും സാരമില്ല. അതിനു പരമാനന്ദമല്ലാതെ മറ്റൊന്നുമില്ല: അതു തനി ബലമാണ്; പരിശുദ്ധവും സുന്ദരവും ആയ കുട്ടിയിൽ സകല ശക്തിയും ഇരിക്കുന്നു. ഇതാണ് കുഞ്ഞിന്റെ വിജയത്തിലെ ഗൂഢമായ രഹസ്യം.

അതുപോലെ വേദാന്തം ഉപജീവിക്കുക. നിങ്ങൾ സർവ്വശക്തനായ ഈശ്വരനാണെന്നും, ജഗന്നിയന്താവാണെന്നും, നാഥന്മാരുടെ നാഥനും, ദേവാധിദേവനും, ലോകശരീരങ്ങളുടെയെല്ലാം നിയാമകനും, ഭരണാധിപതിയും, ആണെന്നുംകണ്ടു് അനുഭവിക്കുക. "ഞാൻ യഥാർത്ഥത്വം—വസ്തുതത്വം—ആകുന്നു" എന്നു കാണുക. അതുപജീവിക്കുക. നിങ്ങൾക്കു ശിഷ്യന്മാരും, മററും ധാരാളമുണ്ടാകും. പരസ്യമൊന്നും ചെയ്യാതെയും, മഹാപുരുഷന്മാരുടെ സൌജന്യത്തിനും സട്ടിഫിക്കററിനും ഒന്നും പോകാതെയും, അച്ചടിശാലക്കാരുടെ സഹായം അർത്ഥിക്കാതെയും, നിങ്ങൾ ശിഷ്യന്മാരെ സമ്പാദിക്കുന്നതാണ്. കുഞ്ഞിനെ നോക്കുന്നവരൊക്കെ അതിന്റെ ശിഷ്യന്മാരാകുന്നില്ലേ? അതു പരമാർത്ഥമല്ലയോ?

വേദാന്തം ജീവിതചര്യകളിൽ പ്രയോഗിക്കുക! നിങ്ങൾ പറയുന്നതു കേൾക്കാൻ അനേകം ആളുകൾ വരും. ചന്ദ്രൻ ഉദിക്കുമ്പോൾ അതിന്റെ സൌഭാഗ്യം ആസ്വദിക്കാൻ ആളുകളുടെ അഭാവം ഉണ്ടാകുന്നതല്ല. കിഴക്കേ ഇൻഡ്യായിൽ—ഭാരതവർഷത്തിൽ—പുതുചന്ദ്രൻ ഉദിക്കുന്ന ദിവസങ്ങളിൽ എല്ലാവരും വീട്ടിൽ നിന്നു പുറത്തിറങ്ങി ചന്ദ്രനെ കാണുകയും, അതിൽ അന്തർഗ്ഗതനായ ഈശ്വരനെ ആരാധിക്കയും ചെയ്യുന്നു. ആ ദിവസത്തിനു "ദ്വിതീയാ" എന്നു വിളിക്കുന്നു. അതിന്റെ അർത്ഥം "സുഖകരമായ ദിവസം" എന്നാണ്. അന്നു ജനങ്ങൾ നല്ല ഭക്ഷണംകഴിക്കയും, ബന്ധുക്കളെയും സുഹൃത്തുക്കളെയും, സന്ദർശിക്കയും ആഹ്ലാദിക്കയും ചെയ്യുന്നു.

ചന്ദ്രൻ നിങ്ങളുടെ ഹൃദയത്തിൽ ഉദിക്കട്ടെ! പ്രവൃത്തിപദ്ധതികളെപ്പററി വ്യാകുലപ്പെടേണ്ട! മാർഗ്ഗങ്ങളും ക്രിയാപദ്ധതികളും നിങ്ങളെ അന്വേഷിക്കാൻ തുടങ്ങും; അവ നിശ്ചയമായും നിങ്ങളെ തേടിപ്പുറപ്പെട്ടുകൊള്ളും. ഒരു റോസാപ്പൂ വിടരുമ്പോൾ, തേനീച്ചകൾക്കു ദാരിദ്ര്യം ഉണ്ടാകയില്ല. തേനുള്ളിടത്തു എറുമ്പുകൾ തപ്പിപ്പിടിച്ചെത്തിക്കൊള്ളും.

അതേവിധം, നിങ്ങളുടെ ഹൃദയങ്ങളിൽ മധു സൃഷ്ടിക്കാൻ മാത്രം യത്നിക്കുക: അകത്തു് ജ്ഞാനത്തിൽ പരിപൂർണ്ണവളർച്ചയുള്ള റോസാപ്പൂക്കൾ വിടിർന്നുവരട്ടെ. അപ്പോൾ എല്ലാം വന്നുകൊള്ളും. നിങ്ങൾക്കൊന്നും വേണ്ടതായി വരില്ല; നിങ്ങൾക്കൊന്നും ആവശ്യമായി വരുകയില്ല. നിങ്ങൾക്കെന്തെങ്കിലും വേണ്ടതുണ്ടെങ്കിൽ, അതു് ഈശ്വരത്വം — തന്റെ ഉള്ളിലെ അനുഭവം — മാത്രമാണു്. നിങ്ങൾ പിൻവാങ്ങിയാൽ സകലതും നിങ്ങളെ കൈവെടിയും. ഉള്ളിലെ ഈശ്വരനിൽ നിങ്ങൾക്കു ഒരു മുറുകെപ്പിടികിട്ടിയാൽ, നിങ്ങളതു കരസ്ഥമാക്കുമ്പോൾ, പഠിക്കുമ്പോൾ, നിങ്ങളതിനെ ഉപജീവിക്കുമ്പോൾ, അപ്പോൾ, ലോകമാസകലം ഒരു പട്ടിയെപ്പോലെ, നിങ്ങളുടെ പാദങ്ങളിൽ നക്കാൻ ആവശ്യപ്പെടും. അതിനുവേണ്ടി വേട്ടയ്ക്കു പോകരുതു്. സകല ശക്തികളുടെയും രഹസ്യം നിങ്ങളുടെ ഉള്ളിലാണു്; അല്ലാതെ പിന്നെയെങ്ങും അല്ല.

ഇവിടെ കാലിഫോർണിയായിൽ ശാസ്റ്റാ സ്പ്രിംഗ്സ് (Shasta Springs) എന്ന ഉറവസ്ഥാനങ്ങൾ ഉണ്ടു്. അവിടുത്തെ ജലം വളരെ വിശേഷമാണെന്നു പറയപ്പെടുന്നു. എല്ലാവരും അവിടെ പോകണം. സന്ദർശകന്മാരെപ്പററി ശാസ്റ്റാ സ്പ്രിംഗ്സ് അശേഷം ക്ലേശിക്കേണ്ടാ. അവ പരസ്യങ്ങൾ പ്രസിദ്ധപ്പെടുത്തുകയോ, വിളംബരം പുറപ്പെടുവിക്കയോ യാതൊന്നും ചെയ്യേണ്ടതില്ല. ജനങ്ങൾ അവയെ തേടിച്ചെല്ലും; ചെല്ലുകയുംവേണം.

അതുപോലെ, പരിശുദ്ധവും നവീനവും ആയ ജീവന്റെയും, വിശുദ്ധിയുടെയും, പ്രേമത്തിന്റെയും ജ്ഞാനത്തിന്റെയും ഉറവകൾ നിങ്ങളുടെ ഹൃദയങ്ങളിൽനിന്നു പ്രവഹിക്കുന്ന ക്ഷണത്തിൽ ആ ശാസ്റ്റാ സ്പ്രിംഗ്സ് നിങ്ങളുടേതായിത്തീരും; സന്ദർശകന്മാരും, ഇതരജനങ്ങളും നിങ്ങളെ അന്വേഷിച്ചു കണ്ടുപിടിച്ചുകൊള്ളും. ഇതാണു് അഭേദ്യമായ, അചഞ്ചലമായനിയമം. ആവശ്യമുള്ള ഏകസാധനം ആ ഉറവകൾ നിങ്ങളുടെ അകത്തു് ഉണ്ടാക്കുകയാണു്. നിങ്ങൾ ഏതെങ്കിലും ഒരു സ്ഥലത്തുമാത്രം ഇരുന്നാലും ശരി; ദേശംതോറും നടന്നാലും ശരി. അതു സാരമില്ല. ഒരിടത്തിരുന്നാൽ ജനങ്ങൾ അവിടെ വരും. നിങ്ങൾ ദേശാടനം ചെയ്യുകയാണെങ്കിൽ ജനങ്ങൾ നിങ്ങളെ അന്വേഷിച്ചുകൊള്ളും. ഇതെല്ലാം യഥാർത്ഥസത്യവും ആധ്യാത്മികതാവും നിങ്ങളിൽ ഉണ്ടെങ്കിൽ മാത്രമേ ഉള്ളൂ. ബാഹ്യപെരുമാററങ്ങൾ യാതൊന്നും ആശ്രയപ്രദങ്ങളല്ല. ആ ഉറവകൾ

ഉള്ളിൽ സ്ഥാപിക്കുന്നതിനുള്ള പരിശ്രമം എല്ലാംകൂടി നിങ്ങളുടെ അകത്ത് ഈശ്വരത്വം നവമായും സ്വതന്ത്രമായും പ്രവഹിക്കാൻ അനുവദിക്കുകമാത്രമാണ്.

പ്രസിദ്ധജർമ്മൻ തത്വജ്ഞാനിയായ കാണ്ട് എന്ന മഹാൻ താൻ ജനിച്ചത് എപ്പോഴാണെന്നുപോലും അറിവുണ്ടായിരുന്നില്ലെന്നു പറയപ്പെട്ടിരിക്കുന്നു. എന്നാൽ ലോകത്തിലെവിടെയും ഉള്ള ജനങ്ങൾ അദ്ദേഹത്തെ അറിയുന്നു. ഒരു സ്ഥലത്തുതന്നെയിരിക്കുന്നതിൽ വിജയരഹസ്യം യാതൊന്നും ഇല്ല. ആത്മശക്തി നിങ്ങളുടെ ഉള്ളിൽ സംഭരിക്കുക; പിന്നെ ഒരു സോഫായിൽ ചാരിക്കിടന്നാലും ആക്ഷേപമില്ല. നിങ്ങളിൽനിന്നു സത്യത്തെ സ്വീകരിപ്പാൻ ലോകം നിങ്ങളുടെ അടുത്തു വരുന്നില്ലെങ്കിൽ ആ ലോകം നശിക്കും!

ഒരു മജിസ്ട്രേട്ടുവന്നു കോടതിയിൽ ആസനസ്ഥനാകുമ്പോൾ വാദികളും വക്കീലന്മാരും എല്ലാ പ്രതികളും സാക്ഷികളും സ്വമേധയാതന്നെ ഹാജരാകുന്നു; മജിസ്ട്രേട്ട അവരെ ആളയച്ചു വരുത്തേണ്ടതില്ല. കോർട്ടുമുറിയിലെ കസാലകൾ ശരിപ്പെടുത്തുന്ന കാര്യവും മററും അദ്ദേഹത്തെ ശല്യപ്പെടുത്തുന്നില്ല. ബഞ്ചുമേടയിലെ കർട്ടൻസും മേശയും ശരിക്കുവെക്കുന്നതിനോ, പ്രതികളെയും വാദികളെയും സാക്ഷികളെയും വരുത്തുന്നതിനോ അദ്ദേഹം വ്യാകുലപ്പെടുന്നില്ല. എല്ലാ കാര്യങ്ങളും മററുള്ളവർ നോക്കിക്കൊള്ളും.

രാമൻ പറയുന്നു:—"ഈ സ്വർഗ്ഗരാജ്യം കരസ്ഥമാക്കുക! ഈ ദിവ്യപദവി—നിങ്ങളുടെ ഉള്ളിലുള്ള ഈ സിംഹാസനം—കൈവശമാക്കുക! അല്ലയോ സർവ്വേശ്വരനായ ദൈവമേ! ദിവ്യപ്രാഭവമേ! ഹേ! മനുഷ്യാ! നിങ്ങൾ സ്വയം രാജാവായതിനാൽ രാജാവിൻെറ പ്രൌഢിയിൽ ജീവിക്കുക! നടക്കുക! നിങ്ങളുടെ ദൈവികപ്രൌഢിയിൽ സഞ്ചരിക്കുക! നിങ്ങൾ ഈശ്വരനാകയാൽ ഈശ്വരത്വത്തിൽ വർത്തിക്കുക! നിങ്ങളുടെ തൊഴിൽകാര്യങ്ങളെപ്പററി ക്ലേശിക്കരുത്. വസ്ത്രങ്ങളെയോ, റയിൽവേയാത്രയെയോ, വസ്തുക്കളേയോ, വീട്ടിനേയോ—ഇതുകളെ സംബന്ധിച്ചു വ്യാകുലപ്പെടേണ്ടാ; അതെല്ലാം ബാഹ്യലോകത്തിൻെറ കാര്യമാണ്. അതു പ്രാപഞ്ചികാധികാരസ്ഥന്മാരുടെ ജോലിയാണ്. വരുക! നിങ്ങളുടെ ഈശ്വരത്വം—ദൈവികത്വം—ദർശിക്കുക. നിങ്ങൾ സൂര്യസൂര്യനും, ചന്ദ്രനും, നക്ഷത്രങ്ങളും, പുണ്യവാന്മാരും, ദൈവദൂതന്മാരും ആണെന്നുള്ളത് സാക്ഷാൽക്കരിക്കുക!

അവരെല്ലാം വന്നു നിങ്ങളുടെ ആവശ്യങ്ങൾ നിവൎത്തിച്ചുകൊള്ളും, അവരതു ചെയ്യുതന്നെ വേണം. അതാണു ചട്ടം. അതാണു സത്യം. വിജയരഹസ്യം എന്നു വേദാന്തം ഉൽഘോഷിക്കുന്നതു് ഇതാണു്. നിങ്ങൾ ഈശ്വരതത്വത്തിൽ ലയിക്കുന്ന ക്ഷണത്തിൽ—നിങ്ങളുടെ യഥാൎത്ഥാത്മാവിൽ നിങ്ങൾ എത്തുമ്പോൾ—ആ നിമിഷത്തിൽ നിങ്ങളുടെ ശക്തി മഹത്തായിത്തീരും. ആ ക്ഷണം ലോകമശേഷം നിങ്ങളെ അന്വേഷിക്കും; ആ നിമിഷം ലോകം നിങ്ങളുടെ ദയയ്ക്കുവേണ്ടി പ്രാൎത്ഥിക്കും.

നോക്കുക! ആളുകൾകൊണ്ടും, കൃത്രിമനിയമങ്ങൾകൊണ്ടും വിജയംനേടാമെന്നും, വിജയം "സൎവ്വശക്തമായ ഡോളറി"*ലോ സഹായങ്ങളിലോ, ആശകളിലോ, പണത്തിലോ, ബന്ധുക്കളിലോ, പരിചാരകന്മാരിലോ, സ്നേഹിതന്മാരിലോ ആശ്രയിച്ചു നില്ക്കുന്നുവെന്നും ജനങ്ങൾ ചിന്തിക്കുന്നതു് ലോകത്തിലെ ഒരു പരമമായ വിഡ്ഢിത്തമാണു്. കഷ്ടം! ഇതിനാലാണു് അവർ അവൎക്കു തന്നെ നാശം ഉണ്ടാക്കിവെക്കുന്നതു്.

ഈവഴിക്കുള്ള പരിശ്രമങ്ങൾ കയിലിനെപിടിച്ചുകെട്ടി അതിനെക്കൊണ്ടു പാടിക്കാൻ ചെയ്യുന്ന കൃത്രിമശ്രമങ്ങൾ മാത്രമാണു്.

ആ പക്ഷിയെ വീക്ഷിക്കുക! ഹിമാലയത്തിലെ അത്യുന്നതമായ വൃക്ഷശിഖരത്തിൽ അതു ചെന്നിരിക്കട്ടെ. അതിനു് ഉടനെ ദിവ്യമായ പ്രമോദനം ലഭിക്കുന്നു. മധുരശബ്ദങ്ങൾ—കളകൂജിതങ്ങൾ—അതിൽനിന്നു സ്വയം പ്രവഹിക്കുന്നു; ഹിമാലയങ്ങളുടെ ആഹ്ലാദപ്രദമായ ഔന്നത്യത്തിൽ, അതു് റോസാകളിൽ ഇരുന്നു് ആസ്വാദ്യമായ ഗാനങ്ങൾ ഒഴുക്കുന്നു; പരിപൂൎണ്ണചേതസ്സമാകൎഷകങ്ങളായ സ്വരങ്ങൾ പൊഴിക്കുന്നു. അതുപോലെ, അന്തൎജ്ഞാനത്തിന്റെ ആഹ്ലാദമയങ്ങളായ പൎവ്വതങ്ങളിൽ നിങ്ങൾ കയറിയിരിക്കുമ്പോൾ, നിങ്ങൾ നിങ്ങളുടെ ദൈവികത്വത്തിൽ അടിയുറച്ചു ബലമായി സ്ഥാപിക്കപ്പെട്ടമ്പോൾ, നിങ്ങളുടെ കൎമ്മങ്ങളും. ഉന്നതജീവിതവും, പരിശുദ്ധസ്വഭാവവും, ഉൽകൃഷ്ടകൃത്യങ്ങളും സ്വയം നിസൎഗ്ഗജമായി പൊട്ടിപ്പുറപ്പെട്ടമെന്നും അവ സ്വയമേ, മുന്നോട്ടു ഒഴുകുമെന്നും, അതാണു് ശരിയായ മാൎഗ്ഗമെന്നും രാമൻ പറയുന്നു.

പരിഷ്കൃതാക്കന്മാർ വലിയ ആളുകളെ—മഹാത്മാക്കളെ—കൊണ്ടുവന്നു്, ആളുകളും നിബന്ധനകളും ഉണ്ടാക്കി, പ്രവൎത്തിക്കാൻ ഉത്സാഹിക്കുന്നു. അവൎക്കു അന്യന്മാരോടു കല്പിക്കയും,

* "Mighty Dollar"—ഇതു് അമേരിക്കരുടെ ഒരു ചൊല്ലു് ആണു്.

സ്വയം ആ ഈതരന്മാരുടെ പരിക്ഷകന്മാരായിത്തീരുകയും ചെയ്യണമെന്നാണു് ആഗ്രഹം. അതു പ്രകൃതിക്കു പ്രതികൂലമാണു്. അതു ശരിയാകയില്ല.

ജനങ്ങൾ പറയുന്നു:—"എന്നാൽ ഹേ? ഞങ്ങൾക്കു പരിചയവും അഭ്യാസവും വേണമല്ലോ". രാമൻ ചോദിക്കുന്നു:—"സഹോദരം! എവിടെനിന്നാണു് അഭ്യാസം വരുന്നതു്?" ഇവിടെ നോക്കുക. ബാഹ്യപ്രവൃത്തികളെക്കൊണ്ടുള്ള ഈ അഭ്യാസം കുയിലിന്റെ കൃത്രിമസംഗീതംപോലെയാണു്. അതിന്റെ കഴുത്തിൽ പിടിച്ചുകൊണ്ടു്, മധുരഗാനം പുറപ്പെടുവിപ്പിക്കാൻ, "വരു! എന്റെ കയിലേ! എന്റെ അടുക്കൽ വന്നിരുന്നു് പാട്ടു!" എന്നു പറഞ്ഞു പാടിക്കാൻ സാധിക്കയില്ല. കുയിലോ പ്രാവോ സ്വതന്ത്രതപ്രാപിക്കുന്ന നിമിഷം അതു പാടുകയോ കൂവുകയോ ചെയ്യുന്നു. അതുപോലെ, നിങ്ങൾ നിങ്ങളുടെ കേന്ദ്രത്തിൽ ഇരിക്കുന്ന ക്ഷണത്തിൽ—നിങ്ങൾ ദൈവശക്തിയിൽ, ദൈവത്തിൽ, സ്ഥാപിക്കപ്പെട്ടപ്പോൾ—അനുഭൂതിയുടെ അത്യുന്നതസ്ഥാനങ്ങൾ പ്രാപിക്കുമ്പോൾ—ആ നിമിഷത്തിൽ നിങ്ങളിൽക്കൂടി ഉൽകൃഷ്ട പരിശീലനങ്ങളും, അഭ്യാസങ്ങളും, ധീരകൃത്യങ്ങളും എല്ലാം പുറത്തു ചാടുന്നു. ശരിയായ സ്ഥാനത്തിരിക്കുന്ന കുയിലിലും, പ്രാവിലും നിന്നു മധുരസ്വരങ്ങളും കൂജനങ്ങളും പ്രവഹിക്കുന്നതുപോലെ അവ പുറപ്പെടുന്നു. അതാണു് ശരിയായ മാർഗ്ഗം.

ഇവിടെ ഒരു ഇരുമ്പുകഷണം ഉണ്ടെന്നിരിക്കട്ടെ. അതിൽ അയസ്കാന്തശക്തി കയററി മററു ഇരുമ്പുശകലങ്ങളെ ആകർഷിക്കത്തക്കതാക്കണമെന്നു നാം ആഗ്രഹിക്കുന്നു. അതു നമുക്കെങ്ങിനെ സാധിക്കാം? അതിനെ അയസ്കാന്തീകരിക്കണം. അതാണു് ശരിയായ മാർഗ്ഗം. അപ്പോഴേ ആ ഇരുമ്പുകഷണം മററു ഇരുമ്പുശകലങ്ങളെ ആവാഹിച്ചു പിടിക്കുകയുള്ളു. ഈ ഇരുമ്പുകഷണം തന്നത്താൻ ആ ശകലങ്ങളെ ആകർഷിക്കയില്ല. അതിനാൽ നമുക്കതിനെ അയസ്കാന്തീകരിക്കണം. നമുക്കിനി ഇവിടെ ഒരു അയസ്കാന്തമുണ്ടെന്നു വിചാരിക്കാം. ആദ്യത്തെ ഇരുമ്പുകഷണം നമുക്കു ആ അയസ്കാന്തവുമായി ചേർത്തുവെക്കാം; അപ്പോൾ ആ കഷണവും അയസ്കാന്തമായിത്തീരുന്നു. അതിനാലപ്പോൾ ഇരുമ്പുശകലങ്ങളെ ആകർഷിക്കാൻ കഴിയുന്നു. ഇപ്പോൾ ആദ്യകഷണം അയസ്കാന്തമായി. എന്നാൽ അതിനെ യഥാർത്ഥ അയസ്കാന്തത്തിൽനിന്നു ദൂരെ മാററിയാൽ അതിന്റെ ശക്തി പൊയ്പ്പോകുന്നു. പിന്നെ അതിനു ലോഹശകലങ്ങളെ ആവാഹിക്കാൻ

അപ്രമേയജീവിയാകും, നിങ്ങൾ ഒരു അയസ്കാന്തമാകും. വേദാന്തം പറയുന്നു:—"നിങ്ങളു കരസ്ഥമാക്കിയാൽ, നിങ്ങൾ സമ്പൂർണ്ണശുദ്ധനായാൽ, നിങ്ങൾ ഒരു അയസ്കാന്തമാകും. അയസ്കാന്തം എന്നാൽ എന്തു? നിങ്ങൾ പ്രേമത്തിന്റെ കേന്ദ്രീകൃതമായ സത്താകും; നിങ്ങളിൽക്കൂടി പുണ്യം—നന്മ—തനിയേ ഒഴുകും."

വീണ്ടും, നിങ്ങളുടെ വിഷയാസക്തികളിലും സംഗങ്ങളിലും എല്ലാം നിങ്ങളുടെ ചിന്തകളെയും വികാരങ്ങളെയും തെറ്റായി പഠിക്കയും വായിക്കയും ചെയ്യുകയാണെന്നും, നിങ്ങൾ പ്രേമാവിഷ്ടരാണെന്നുപറയുമ്പോൾ വാസ്തവത്തിൽ നിങ്ങൾ ദ്വേഷാവിഷ്ടരാണെന്നും ഉള്ള സംഗതികളെ നിഷേധിക്കാൻ നിവൃത്തിയില്ലെന്നു കാണുന്നില്ലയോ? അതിനാൽ "സ്നേഹം ഉപേക്ഷിക്കണം" എന്നു വേദാന്തം പറയുമ്പോൾ അതിന്റെ താല്പര്യം "ദ്വേഷം ഉപേക്ഷിക്കണം" എന്നുതന്നെയായിരിക്കണം. ഇതു ഗ്രഹിക്കേണ്ടതാണു്. നിങ്ങൾ ഒരു പദാർത്ഥത്തോടു സക്തനും ബദ്ധനും ആയിരിക്കുമ്പോൾ, നിങ്ങൾ ആ ഒരു വസ്തുവോടുമാത്രം സക്തനാണെങ്കിലും, പ്രപഞ്ചത്തോടുമുഴുവനും നിങ്ങൾ വിരക്തനായിരിക്കുകയാണു്; അങ്ങിനെയല്ലയോ? ശിശുക്കൾ സ്നേഹിക്കാൻ പഠിക്കുംമുമ്പു്, അവർ പൂർണ്ണസ്നേഹമൂർത്തികളാണു്; അവ എല്ലാത്തിനോടും ഐക്യത്തിലാണു്. ഒരു കുഞ്ഞിനു് ഒരുമാസം പ്രായമാകുമ്പോൾ ആർക്കും അതിനെയെടുക്കാം, താലോലിക്കാം; അതത്രയ്ക്കു നല്ലതാണു്; അപ്പോൾ അതു പ്രേമമയമാണു്. എന്നാൽ കുറെ കഴിയുമ്പോൾ അതു ആരോ ചിലരോടു സ്നേഹബദ്ധമായി ഏർപ്പെടുന്ന സമയം വരുന്നു. അപ്പോൾ എന്തു സംഭവിക്കുന്നു? മാതാപിതാക്കന്മാർ ഒരു ഭാരമായിവരുന്നു; സഹോദരിയും, കൂട്ടുകാരും സന്തോഷകാരികളല്ലാതാകുന്നു; പഴയ ഇഷ്ടന്മാരോടു വിരക്തിയുണ്ടാകുന്നു; ലോകത്തോടൊക്കെ വിരക്തിവരുന്നു. പ്രായംചെന്ന കുട്ടി ഒരു തൊഴിലിനു പോകുന്നു; എന്നാൽ അതു സങ്കടമനുഭവിക്കുന്നു. അവൻ കടൽക്കരയിൽ പോകുന്നു; അപ്പോൾ അവനതു് അസ്വാസ്ഥ്യം ഉണ്ടാക്കുന്നു. ഒരിടത്തും തന്റെ കാമിനിയെ കാണുന്നില്ല. അവനു് അവളെ അപേക്ഷിച്ചു് സകലതും അതൃപ്തികരമാകുന്നു. ഒരാൾ പ്രണയബദ്ധനാണെന്നു പറയുന്ന സമയം, അയാൾ ലോകത്തോടെല്ലാം വെറുപ്പുള്ളവനാണു്. നിങ്ങൾ ഒരു പ്രത്യേകവിഷയം സ്നേഹിക്കുമ്പോൾ, ലോകത്തോടുമുഴുവനും വിരക്തനാണു്. അതിനാൽ വ്യക്തിപരമായ മമതയെല്ലാം വിരോധം, ഭിന്നത എന്നർത്ഥമാകുന്നു. ഇതു നിർജ്ജീവത്വം അത്രേ. അപ്പോൾ, അങ്ങിനെ ആത്മഹത്യ ചെയ്യരുതു്.

വേദാന്തം പറയുന്നു. — "ഇതാ! ഇവിടെ ഒരുവശത്തു് പ്രണയബന്ധം; വേറൊരുവശത്തു് ശിശുവിന്റെ നില. ശിശു പ്രേമം തന്നെയാണു്; മററതോ കാമാർത്തി മാത്രം. മറെറാന്നുമല്ലാ." അതിനാൽ "കാമങ്ങളൊക്കെപ്പുറംകടക്കുക" എന്നു വേദാന്തം പറയുമ്പോൾ, നിങ്ങളെ ജനനമൃത്യുവിനു ഒരു അനുഗ്രഹമാക്കിത്തീർക്കണമെന്നു അത്ഥ വിവക്ഷിക്കുന്നു. വേദാന്തം നിങ്ങളുടെ പ്രാപ്തികളെ അത്യുച്ചസ്ഥാനത്തു ഉയർത്തി പ്രതിഷ്ഠിക്കുന്നു: ജനവംശവുമായി നിങ്ങളെ സംയോജിപ്പിക്കുന്നു.

ലോകരക്ഷകന്മാരും, പരിശുദ്ധജീവിതം നയിച്ചവരും ആയ സകലരും വ്യക്തിപരാനന്ദങ്ങളിൽനിന്നു തീരെ സ്വതന്ത്രരായിരുന്നുവെന്നതു് പരമാർത്ഥമല്ലയോ? ക്രിസ്തു എപ്പോഴെങ്കിലും വിവാഹം കഴിച്ചോ? ഇല്ല. പുണ്യവാന്മാരും പ്രവാചകന്മാരും ആരെങ്കിലും കല്യാണം കഴിച്ചോ? ഇല്ല. രാമൻ വിവാഹബന്ധത്തെ എതിർക്കുകയോ, അപലപിക്കയോ അല്ല ചെയ്യുന്നതു്. പിന്നെയോ, മനസ്സു ഈശ്വരനോടും, ആത്മാവിനെ സകലലോകത്തോടും സംയോജിപ്പിച്ചു് ഐക്യത്തിൽ വെക്കണമെന്നു വിവക്ഷിക്കുക മാത്രമാണു് ചെയ്യുന്നതു്. ചില മഹാപുണ്യവാന്മാർ കല്യാണംകഴിച്ചിരുന്നു. എന്നാൽ അവരുടെ ബന്ധങ്ങൾ എങ്ങിനെയിരുന്നിരുന്നുവെന്നു സൂക്ഷിച്ചുനോക്കുക. അവരുടെ ഹൃദയം പൂർണ്ണമായി വിരക്തിമയമായിരുന്നു; പൂർണ്ണമായി ശുദ്ധമായിരുന്നു; കുടുംബജീവിതം നയിക്കയും, സന്താനോല്പാദനം ചെയ്കയും ചെയ്തിട്ടും, അവർ പരിശുദ്ധരായിരുന്നു. പക്ഷേ, നാം നമ്മുടെ ശരീരമിരിക്കുന്നിടത്തല്ലാ ജീവിക്കുന്നതു്; നമ്മുടെ മനസ്സു ഇരിക്കുന്നിടത്താണു് നാം വാസ്തവത്തിൽ ജീവിക്കുന്നതു്. യഥാർത്ഥമായി നമ്മുടെ മനസ്സിരിക്കുന്നിടത്താണു് നാം ജീവിക്കുന്നതു്. അതിനാൽ നമ്മുടെ പുണ്യവാന്മാരും മഹർഷികളും എല്ലാം പ്രത്യക്ഷത്തിൽ വിവാഹജീവിതം നയിച്ചവരപോലെ, കേവലമായും പൂർണ്ണമായും സത്യത്തോടുകൂടെ, പ്രകാശത്തിൽതന്നെ ജീവിച്ചു. "ഞാൻ സർവ്വസ്വവുമാണു്" എന്ന സത്യത്തിൽ ജീവിച്ചു. ആസക്തികളെ ക്രമേണ ഉപേക്ഷിക്കാൻ വേദാന്തം പറയുമ്പോൾ, മനുഷ്യവംശത്തിന്റെ മുഴുവനും രക്ഷിതാക്കന്മാരായി നിങ്ങളെ രൂപാന്തരപ്പെടുത്താൻ വേദാന്തം ഉദ്ദേശിക്കുന്നു എന്നു അതിനാൽ നിങ്ങൾ ഗ്രഹിക്കാനുള്ളതാണു്.

അമേരിക്കൻ അച്ചടിശാലകളിൽനിന്നു പുറപ്പെടുന്ന സാഹിത്യം മിക്കതും കാന്തശക്തി, മാസ്മരവിദ്യ, ഹിപ്നട്ടിസം,

പ്രേതസംബന്ധം മുതലായ നിരവധി സംഗതികളെ പൊക്കി
പ്പുകഴ്ത്തിപ്പറകയും, ഈ സാഹിത്യത്തിന്റെ മികച്ച ഭാഗവും ശരീരം
ബലിഷ്ഠമായും, ആരോഗ്യമായും സൂക്ഷിക്കാനുള്ളതും, രോഗചികി
ത്സയ്ക്കുള്ളതും ആയ ഭിന്നഭിന്ന ഉപായങ്ങളും പരിപാടികളും
പ്രസിദ്ധീകരിക്കയും പഠിപ്പിക്കയും ചെയ്യുന്നു. ഇതെല്ലാം വളരെ
ഉത്തമം തന്നെ; ഉദ്ദേശം തുലോം സ്തുത്യർഹവും ആണ്. എന്നാൽ,
സവിശേഷമായ ചില അപവാദങ്ങളിൽ ഒഴിച്ച്, ശേഷമെല്ലാ
ത്തിലും എഴുത്തുകാർ ബഹുഭൂരിപക്ഷവും സത്യത്തിനു നേരെ
പ്രതികൂലമായ കാര്യങ്ങളെയാണ് ആശ്രയിക്കുന്നത്. ഈ കാര്യ
ങ്ങൾ സ്വാർത്ഥതകൊണ്ട് ചായംപിടിപ്പിച്ചതും, മലിനീകൃതവും
ആണ്; ഒരുമാതിരി സ്വാർത്ഥാവകാശസ്ഥാപനാസക്തിയും,
വൈരജന്യാർത്തിയും, സ്വാർത്ഥാഭിവൃദ്ധിയും, മോഹവും കലർന്ന
ചൈതന്യംകൊണ്ട് പ്രബലീകൃതമാണ്. ഈ കൂട്ടർ അവരുടെ
പ്രാപ്തിയുടെ ഉച്ചമേഖലകളിൽ പ്രവർത്തിക്കയും വളരെ ഉന്നതവും
ഉത്കൃഷ്ടവും ആയ ജോലി നിർവ്വഹിക്കയും ചെയ്യുന്നുണ്ടെങ്കിലും
അവയ്ക്കുള്ള ബലഹീനതകളിൽ ചെന്നുചാടാതെയും, യഥാർത്ഥ
ശക്തികളുടെ നാഥന്മാരായിത്തീരണമെന്നുദ്ദേശിച്ചും, വിജയസി
ദ്ധിയ്ക്കാമിട്ടാഗ്രഹിച്ചും ആണ് നിങ്ങൾ കഴിയേണ്ടതെങ്കിൽ,
സത്യം പലപ്പോഴും വിരോധാഭാസമായിത്തോന്നുമെന്നു ഓർമ്മിക്ക
വിൻ! ഒരു കാര്യം സാധിക്കാനുള്ളമാർഗ്ഗം അതിനെതിരായി ഭവി
ക്കുന്നതാണ്; അതങ്ങിനെയാണ്?; നമുക്കങ്ങിനെയല്ലാതാക്കാൻ
കഴിവില്ല. പൂർണ്ണസത്യം രാമൻ നിങ്ങളുടെ മുമ്പിൽ വെയ്ക്കുക
യാണ്. നിങ്ങളത് സ്വന്തപരിചയംകൊണ്ട് പരീക്ഷിച്ചുനോ
ക്കുക; നിങ്ങളുടെ മററു ഉപായങ്ങളേയും എല്ലാം പ്രയോഗിച്ചു
നോക്കാം. എന്നിട്ടു രാമന്റെ വാക്കുകൾ സ്വീകരിച്ചാൽമതി;
സമയംകിട്ടുമ്പോൾ നിങ്ങൾ അവയെ പരീക്ഷിച്ചുനോക്കുക.

നിങ്ങൾക്കെന്തെങ്കിലും ലഭിക്കണമെന്നുണ്ടെങ്കിൽ, ആദ്യ
മായി നിങ്ങളതിനെ ഉപേക്ഷിക്കുകയാണ് ശരിയായമാർഗ്ഗം.
ജീവൻ സമ്പാദിക്കണമെന്നുള്ളവർ അതു പരിത്യജിക്കണം. ചില
എഴുത്തുകാരും ഗ്രന്ഥകാരന്മാരും ഈ തത്വത്തെ എതിർക്കുന്നു
വെന്നു രാമൻ കാണുന്നു. നിങ്ങൾക്കു വിജയം സിദ്ധിക്കണമെ
ങ്കിൽ, നിങ്ങൾ ഒരു അയസ്കാന്തം ആകണം; അയസ്കാന്തത്തിൽ
എല്ലാവശത്തുനിന്നും ലോഹാണുക്കൾ ആകർഷിക്കപ്പെടുന്നു.
ആഗ്രഹം എന്നതു ഒരു ലോഹാംശംപോലെയാണ്.

ഒരു മനുഷ്യൻ വിജയിയാകുമ്പോൾ, അവൻ ഒരു അയസ്കാ
ന്തമാണ്. നിങ്ങൾക്കു ഒരു അയസ്കാന്തമാകണമെങ്കിൽ, നിങ്ങൾ

അയസ്കാന്തീകരണവിദ്യകൾക്കു കീഴ്പ്പെടണം. ആട്ടെ! ആ വിദ്യകൾ എന്താണ്?

ഇതാ! ഏതാണ്ടൊന്ന്; അതിൽ അനുലോമമായും പ്രതിലോമമായും രണ്ടു അംശങ്ങൾ ഉണ്ട്; രണ്ടും ചേർന്നിരിക്കയാണ്; രണ്ടും ഒന്നിച്ചുണ്ട്. എന്നാൽ അയസ്കാന്തത്തിലെ സ്ഥിതി എങ്ങിനെയാണ്? രണ്ടു അംശങ്ങളും വേർതിരിക്കപ്പെടാതെയിരുന്നാൽ ആകർഷണശക്തിയുണ്ടാകില്ല. അയസ്കാന്തത്തിൽ പ്രതിലോമാംശത്തിൽനിന്നു സ്വതന്ത്രമായ അനുലോമാംശം ഉണ്ട്. അനുലോമശക്തി ഒരററത്തും, പ്രതിലോമശക്തി മറേറ അററത്തും കേന്ദ്രീകരിച്ചിരിക്കുന്നു. അപ്പോൾ * ചെങ്കടൽ സ്പർശിച്ചു ജലങ്ങളെ വേർതിരിക്കാൻ മോശ ഉപയോഗിച്ചവടിയിലെപ്പോലെ, ശക്തി പൂർണ്ണീഭവിക്കുന്നു. ഇങ്ങിനെ ഇവിടെ രണ്ടുഭാഗങ്ങൾ ഉണ്ട്. ഒരു അയസ്കാന്തമാകണമെങ്കിൽ, രണ്ടററവും ശക്തികേന്ദ്രങ്ങളാക്കണം. അതുപോലെ, നിങ്ങളും ശക്തികേന്ദ്രമാകുമ്പോൾ അയസ്കാന്തംപോലെയാകും. അപ്പോൾ വേദാന്തം എന്താണ്? ത്യാഗതത്വം സദാ ശാസിച്ചുകൊണ്ടിരിക്കുന്ന വേദാന്തം ഏതാണ്ട് മോശയുടെ ദണ്ഡുപോലെയാണ്; മോശയുടെ മനോഹരമായ കമ്പുപോലെയാണ്. ആ കമ്പ് ഉമിയും, ചാമ്പലും, നെല്ലും തമ്മിൽ വേർതിരിക്കുന്നു; അതു ഉൽകൃഷ്ടപ്രകൃതിയെയും, ക്ഷുദ്രപ്രകൃതിയെയും, വേർതിരിക്കുന്നു; അത് വിവേചനം ചെയ്യുന്നു, അതു നിങ്ങളുടെ മൃഗീയസ്വഭാവവും, ഐശ്വര്യസ്വഭാവവും തമ്മിൽ വേർതിരിക്കുന്നു. ഇവിടം നോട്ടുചെയ്തു ഓർമ്മിക്കുക. പററിപ്പിടിക്കുന്ന ആസക്തികളെല്ലാം നിങ്ങളുടെ പരിമിതപ്രകൃതിയിൽനിന്നുണ്ടാകുന്നവയാണ്. എന്നാൽ അപരിമിതത്തിനു എന്താഗ്രഹം ഉണ്ടാകുന്നു? ആഗ്രഹമെല്ലാം പരിമിതത്വത്തെ—പരിമേയത്വത്തെ—സൂചിപ്പിക്കുന്നു. അപ്രമേയത്തിനു ആഗ്രഹിക്കാൻ കഴിവില്ല. അതിനു അതിന്റെ അടുത്തു വേറൊന്നുമില്ല. അതു ആത്മമാത്രമാണ്. അതിനുപിന്നെ എങ്ങിനെ ആഗ്രഹിക്കാം? പരിമിതജീവിക്കേ ആഗ്രഹിക്കാൻ കഴിയൂ. ആഗ്രഹങ്ങളും, ആസക്തികളും എല്ലാം നിങ്ങളുടെ പരിമേയപ്രകൃതി—മായികമായ അംശം—യിൽ നിന്നുണ്ടാകുന്നവെന്നു നിങ്ങൾ ഇങ്ങിനെ കാണുന്നു. അതുകൊണ്ടു നിങ്ങളുടെ കാമിക്കുന്ന അംശം നിങ്ങൾ കാണണം. ഈ ചെറിയ വ്യാജസത്തയായ അഹംഭാവം, നിങ്ങളിലെ മൃഗീയപ്രകൃതി; ഇതു ക്ഷുദ്രപ്രകൃതിയാണ്; നിങ്ങളുടെ

* Red Sea

ഈശ്വരത്വം അഥവാ അപരിമിതത്വം ആഗ്രഹങ്ങൾക്കതീതമാണു്. എന്നാൽ വേദാന്തം ഇപ്പോൾ എന്താണു് ചെയ്യുന്നതു്? ഇതുരണ്ടും വേൎതിരിക്കാൻ വേദാന്തം നിങ്ങളോടു ആവശ്യപ്പെടുന്നു. എല്ലാംകൂടിക്കിടന്നു കലൎന്നിരിക്കുന്നു; നിങ്ങൾ ഈ ചെറിയ, സ്വാൎത്ഥപരമായ, പരിമിതമായ അഹങ്കാരമാണെന്നു സ്വയം വിളിക്കുന്നു. യഥാൎത്ഥാത്മാവോ; അഥവാ രാമനോ, അഥവാ ഈശ്വരനോ ഈ അസത്യമായി, മായികമായി, പരിമിതമായി, വഞ്ചകപ്രകൃതിയായി പ്രത്യക്ഷമായിരിക്കുന്ന ക്ഷുദ്രസത്തയോടു കലൎത്തപ്പെട്ടുകാണപ്പെടുന്നു.

വേദാന്തം പറയുന്നു:—"*സീസറിനുള്ളതു സീസറിനു കൊടുക്കുക; അതുപോലെ രാമനോ, ഈശ്വരനോ ഉള്ളതു് അവനും കൊടുക്കുക." ഈ കാമങ്ങൾക്കും ഈ മായാസത്തയ്ക്കും അവയ്ക്കു യഥാൎത്ഥമായിട്ടുള്ള വില കല്പിച്ചു് അവ തീരെ നിസ്സാരമാണെന്നു ബോധ്യപ്പെടുക; നിങ്ങളുടെ ഈശ്വരത്വം ഊന്നി ഉറപ്പിക്കുക; നിങ്ങൾ ദേവന്മാരുടെ ദേവനും; പ്രഭുക്കന്മാരുടെ പ്രഭുവും; അപരിമേയനായ ഏകനും ആണെന്നു സങ്കല്പിക്കുക; അപ്പോൾ നിങ്ങൾക്കെന്താഗ്രഹമുണ്ടാകും? ഞാൻ സകലവുമാണു്. സകല കാലത്തിലും ഉണ്മയില്ലാതിരിക്കുന്നവനു് ആഗ്രഹമുണ്ടാകും; ഏഴുവൎഷത്തിനകം സംഭവിക്കാവുന്നതിനെ ഒരുത്തനു കാമിയ്ക്കാം. യഥാൎത്ഥ സത്തയ്ക്കു കാമമില്ല: എന്തെന്നാൽ അതു സൎവ്വസ്വവും ആണു്; സകലവും നിന്നിലാണു്; നിശ്ചയമായും എല്ലാവിഷയങ്ങളും, എല്ലാ ആനന്ദവും, ധനങ്ങളും, മനുഷ്യനാഗ്രഹിക്കാവുന്നതെല്ലാം നീതന്നെ—ഞാൻതന്നെ—യാണു്. അതു ചിന്തിക്കുക; 'ഓം' എന്നു ജപിക്കുക; അതു ധ്യാനിക്കുക. നിങ്ങൾ അതു സാക്ഷാൽക്കരിക്കണം; നിങ്ങൾ സദാ സ്വയംശരീരമാണെന്നു ചിന്തിച്ചുപോന്നു; നിങ്ങൾ ശരീരമായിത്തീരുകയുംചെയ്തു. ഈശ്വരത്വം ധ്യാനിക്കയും, അതിൽ ജീവിക്കയും, ചെയ്യുമ്പോൾ കാമങ്ങൾക്കു സ്ഥാനമെവിടെ? ഈ വേദാന്തം നിങ്ങളെ ഒരു അയസ്കാന്തമാക്കുന്നു; അനുലോമപ്രതിലോമകേന്ദ്രങ്ങൾ വേൎതിരിക്കുന്നു; അപ്പോൾ ശരീരം അയസ്കാന്തമായി ഭവിക്കുന്നു.

വളരെ പ്രധാനമായ ഏതാണ്ടൊന്നു് രാമൻ പറയാൻതുടങ്ങുകയാണു്. ചില പ്രസംഗകന്മാർ വലിയ വ്യക്തിപരമായ അയസ്കാന്തശക്തിയുണ്ടെന്നു് ജനങ്ങൾ പറയുന്നതു് അബദ്ധമാണു്. അങ്ങിനെയൊരു അയസ്കാന്തം മാത്രമല്ല നിങ്ങൾ ആഗ്ര

* ക്രിസ്തുവിൻെറ കാലത്തു് അവിടുത്തെ രാജാവു്; (ബൈബിൾ കഥ.)

ഷിക്കുന്നതു്. ചിന്തകളെ ആകർഷിക്കുന്ന കാന്തമാകാൻ ഒരുവൻ മോഹിക്കുന്നു; ധനം ആകർഷിക്കാൻതക്ക കാന്തമാകണമെന്നു വേറൊരുവൻ; വ്യക്തിപരവശീകരണവിദ്യകൾ—സൌന്ദര്യം—വേണമെന്നു പിന്നൊരാൾ; മററുപലരും വേറെ പലവിധ സംഗതികളും ആവാഹിക്കാൻ മോഹിക്കുന്നു. ഈ കാന്തശക്തിയുടെയെല്ലാം രഹസ്യം ത്യാഗമാണു്. ഈ വാക്കുകൾ ഗൌനിച്ചുശ്രദ്ധിക്കുക. പരിശുദ്ധമായ ത്യാഗം; അല്ലാതെ വേറൊന്നുമല്ല. പൂർണ്ണാരോഗ്യം പഠിപ്പിക്കാൻ പുസ്തകങ്ങൾ അച്ചടിപ്പിച്ചു പ്രസിദ്ധംചെയ്യുന്നതിനു സമയം കളയേണ്ട; ഈ വാക്കുകൾ ഓർമ്മിച്ചു അതനുസരിച്ചു പ്രവൎത്തിക്കാമെങ്കിൽ, നിങ്ങൾക്കു വലിയ ഒരു അയസ്കാന്തമാകാം. ഇതു രാമൻ സ്വന്തം അനുഭവംകൊണ്ടു പറയുന്നതാണു്; നിങ്ങൾക്കതു പരീക്ഷിക്കാം. ചിന്തകളെ ആകർഷിച്ചു് സമസ്തജ്ഞാനവും സമ്പാദിക്കാൻ ദൈവത്തോടു പ്രാർത്ഥിച്ചാൽമാത്രം മതിയോ? "സർവ്വശക്തനായ നാഥാ! എനിക്കു വെളിച്ചം തരുക! ഹേ! വെളിച്ചംതന്നെയായവനേ! എനിക്കു പ്രകാശം തരണേ" എന്നിങ്ങനെ പറഞ്ഞു പ്രാർത്ഥിച്ചാൽ മതിയോ? ഹോ! ഇതു നിങ്ങൾക്കു പ്രകാശമുണ്ടാക്കിത്തരുമോ? ഇല്ല. "ഓ! എനിക്കു പ്രകാശം ഉണ്ടാകട്ടെ." നാം വിചാരിക്കുംപോലെ നാം ആയിത്തീരുമെന്നുള്ളതു സ്മരിക്കുക. "എനിക്കു പ്രകാശം ഉണ്ടാകട്ടെ" എന്നവിധം ആണു് നിങ്ങളുടെ ചിന്തയെങ്കിൽ അതിന്റെ ഫലമെന്താകും? ഈ ചിന്ത സമ്പാദിക്കുന്നതിന്റെ ഫലം സദാ പ്രകാശം ദൂരെ നിൎത്തുന്ന ഒരു സ്ഥാനത്തു നിങ്ങൾ നില്ക്കുന്നു എന്നുള്ളതു് ആയിരിക്കും. "എനിക്കു വെളിച്ചം തരണേ" എന്നു പ്രകാശത്തിനുവേണ്ടി ചോദിക്കയും, യാചിക്കയും ചെയ്യുന്ന മനോവ്യാപാരം വെളിച്ചത്തിൽനിന്നു നിങ്ങളെ ബഹിഷ്കരിച്ചു്, അകലേ നിൎത്തിക്കളയുന്നു. ഒരിക്കലും പ്രകാശം വരാതിരിക്കുമെന്നുള്ളതാണു് ഫലം. അതു എപ്പോഴും അകലെ നില്ക്കും.

സമ്പന്നന്മാരായ മാതാപിതാക്കന്മാരുടെ പുത്രനായിപ്പിറന്ന മനുഷ്യനെ നിങ്ങൾ സൂക്ഷിക്കുക; അവന്റെ ജന്മാവകാശം പത്തുകോടിയാണെന്നു നിങ്ങൾ പറയുന്നു; എന്നാൽ അവനു് എപ്പോഴു ആ ജന്മാവകാശം കിട്ടും? അഹോ! അവൻ വളരെക്കാലം അതിനുവേണ്ടി കാത്തിരിക്കണം. ജന്മാവകാശം ലഭിക്കാൻ അവന്റെ അമ്മ മരിക്കണമെന്നു അവൻ സദാ മോഹിച്ചുകൊണ്ടിരിക്കുന്നു. അതുപോലെ, നാം ദൈവത്തോടു പ്രാർത്ഥിച്ചുകൊണ്ടു് "പ്രഭോ! ഞാൻ അങ്ങയുടെ ശിഷ്യനാണു്; അതിനാൽ പ്രഭോ! എനിക്കുതു

തരുക; ഇതു തരുക" എന്നിങ്ങനെ പറഞ്ഞാൽ, ഈശ്വരൻ മരിക്കുന്നതുവരെ നിങ്ങൾ കാത്തിരിക്കേണ്ടതായിവരും! ഈശ്വരൻ ഒരിക്കലും മരിക്കയുമില്ല; നിങ്ങൾക്കു ജന്മാവകാശം ഒരിക്കലും കിട്ടുകയുമില്ല, നമ്മുടെ പുറമുനിന്നു ജ്ഞാനവും പ്രകാശവും കിട്ടാനുള്ളവഴി ഇതല്ല. പ്രാൎത്ഥിക്കയും, യാചിക്കയും, ചോദിക്കയും, അന്വേഷിക്കയുംചെയ്യുതുകൊണ്ടു് ഒരു മനുഷ്യനും ഒരിക്കലും യാതൊന്നും ലഭിച്ചിട്ടില്ല.

ഇതൊരു സ്തംഭിപ്പിക്കുന്ന പ്രസ്താവനയാണു്. തത്വശാസ്ത്രം ഇതു തെളിയിക്കുന്നു. ശക്തിയെന്നാൽ എന്താണു്? പ്രകാശത്തിനുപോലും ഉള്ള ആഗ്രഹം ത്യജിക്കുന്നതാണു് ശക്തി. പ്രകാശത്തെ കാമിക്കുന്നിടത്തോളം അതു് നിങ്ങളുടെ പിടിയിൽനിന്നു മാറിപ്പോകുന്നു. പ്രകാശം എന്റെ അടുത്തുവരണമെന്നു ഞാൻ ചോദിക്കുന്നമോ? ചോദിക്കയും യാചിക്കയുംചെയ്യുന്ന പ്രവൃത്തികൊണ്ടു നിങ്ങൾ പ്രകാശത്തെ പുറത്തിട്ടു കതകടയ്ക്കുന്നു; അങ്ങിനെ അതുകൊണ്ടു നിങ്ങൾ വെളിച്ചത്തെ പുറംതള്ളുന്നു.

രാമൻ ഒരു ബഹുരസികൻ നേരമ്പോക്കുകഥ പറയാം; തന്റെ കാമിനിയെ സ്വാധീനപ്പെടുത്തുന്നതിനു് ഇൻഡ്യയിൽ ഒരു മനുഷ്യൻ ഒരു മന്ത്രം സാധനചെയ്തുകൊണ്ടിരുന്നു എന്നാൽ അവനു മന്ത്രം ഉപദേശിച്ചുകൊടുത്ത ഗുരു മന്ത്രം ജപിക്കുമ്പോൾ ഒരു പ്രത്യേക വ്യവസ്ഥക്രടി പാലിക്കണമെന്നു അവനോടു നിഷ്കൎഷിച്ചിരുന്നു. അതെന്താണു്? കുരങ്ങിനെപ്പററിയുള്ള ചിന്തയാവിചാരമോ മന്ത്രം ചൊല്ലുമ്പോൾ അയാൾക്കുണ്ടായിരിക്കരുതു്; അത്രമാത്രം ശരി! ആ മനുഷ്യൻ മന്ത്രം ജപിച്ചുതുടങ്ങി. കുരങ്ങിനെപ്പററി ചിന്ത വരാതിരിപ്പാൻ അയാൾ വളരെ പരിശ്രമിച്ചു. എന്നാൽ മന്ത്രംചൊല്ലാൻ തുടങ്ങിയാൽ കുരങ്ങിന്റെ ചിന്ത അയാളുടെ മനസ്സിൽ ഉടൻ വന്നുചേരുമായിരുന്നു. കുരങ്ങിന്റെ ചിന്തയെ മാററിനിൎത്താൻ അയാൾക്കു കഴിഞ്ഞില്ല. സദാ കുരങ്ങു് അയാളുടെ മുമ്പിൽവന്നു നിന്നിരുന്നു; കുരങ്ങിന്റെ വിചാരം വരാതെ അയാൾക്കുമന്ത്രം ജപിക്കാൻ സാധിച്ചില്ല. അയാൾ ഗുരുവിന്റെ അടുക്കൽപോയി പരാതിപറഞ്ഞു:—"ഗുരോ! കുരങ്ങിന്റെ വിചാരം ഉണ്ടാകരുതെന്നു അവിടുന്നു പറയാതെയിരുന്നുവെങ്കിൽ, ആ വിചാരംക്രൂടാതെ എനിക്കു് മന്ത്രം ചൊല്ലാൻ കഴിയുമായിരുന്നു; ഞാൻ കുരങ്ങിനെ കുറിച്ചു ചിന്തിക്കയെ ചെയ്യുമായിരുന്നില്ല. പക്ഷേ അവിടുന്നു അതിനെ ത്യജിക്കണമെന്നാവശ്യപ്പെട്ടപ്പോൾ, അതിനെത്തന്നെ അനുഗമിക്കുവാൻ തുടങ്ങി; സദാ അതെ

ന്നിൽ നിഴലിക്കുവാൻ തുടങ്ങി.” ഇതുപോലെ, അജ്ഞാനത്തെ അടിച്ചുനീക്കാൻ, ദുർബ്ബലതയെ ബഹിഷ്കരിക്കാൻ ശ്രമംചെയ്യുന്ന സമയം ആ അജ്ഞാനവും ദുർബ്ബലതയും നിങ്ങൾ അവിടെ ഉണ്ടാക്കി പ്രതിഷ്ഠിക്കയാണു് ചെയ്യുന്നതു്.

സൂര്യനിലും താരങ്ങളിലുംനിന്നു പ്രഭ പരക്കുന്നതുപോലെയാണു് പ്രകാശം വരുന്നതു്. വേദാന്തംപറയുന്നു:—“പ്രകാശത്തെ ആഗ്രഹിക്കയും, ആവശ്യപ്പെടുകയും ചെയ്യുന്ന പ്രവൃത്തി അവസാനിപ്പിക്കുക; പ്രകാശകാമത്തിൽനിന്നു നിങ്ങളെ കഴുകി ശുദ്ധീകരിക്കുക; അതു് ത്യജിക്കുക; ഉപേക്ഷിക്കുക.” ഹാ! എന്താനന്ദം! സത്യം ധ്യാനിക്കുക. “വെളിച്ചം വരുകയോ വരാതിരിക്കയോ ചെയ്യട്ടെ; എനിക്കതുമായിട്ടു യാതൊരു കാര്യവുമില്ല. ഹാ! ജഗത്തിന്റെ സൂര്യനാണു് ഞാൻ; ഞാൻ ലോകത്തിന്റെ പ്രകാശമാണു്.” ഇങ്ങിനെ ധ്യാനിക്കുക. ഇവിടെ നിങ്ങൾ പ്രേമിയല്ലെന്നും പ്രേമംതന്നെയാകുകയാണെന്നും നിങ്ങൾ കാണുന്നു. നിങ്ങൾ വെളിച്ചത്തിനുവേണ്ടി പ്രാർത്ഥിക്കയോ യാചിക്കയോ ചെയ്യുന്നില്ല. നിങ്ങൾ പ്രകാശംതന്നെയാണു്. ഞാൻ ശരീരമോ മനസ്സോ അല്ല. ചെറിയ വ്യക്തിയിലേയ്ക്കു—‘ചെറിയ അഹ’ത്തിലേക്കു—പ്രകാശം വരണം; എന്നാൽ നിങ്ങൾ ആ ‘ചെറിയ അഹം’ അല്ല. നിങ്ങൾ പരമാർത്ഥത്തിൽ പ്രകാശംതന്നെയാണു്. അതു ചിന്തിക്കുക; ബോധ്യമാക്കുക; അപ്പോൾ നിങ്ങൾ ആഗ്രഹങ്ങൾക്കു അതീതനായിത്തീരുന്നു.

ഹിന്ദുസ്ഥാനിഭാഷയിൽ മനോഹരമായ ഒരു പദ്യം ഉണ്ടു്. അതിന്റെ താല്പര്യം “നീ മധുവാണു്; മധുവാണു്; ആഗ്രഹമില്ല, എന്നാൽ സമസ്തകാമങ്ങൾക്കും മുകളിൽ ആണു്”. എന്നത്രെ.

രാമന്റെ സ്വന്തം അനുഭവം പറയാം. രാമൻ എന്തെങ്കിലും പ്രമേയം ചിന്തിക്കാൻപോലും തുടങ്ങുമ്പോൾ, എത്രമാത്രം ബുദ്ധിമുട്ടിയാലും തോൽവിയാണുണ്ടാകുന്നതു്. ക്രമേണ അറിയാതെതന്നെ മനസ്സുമടിച്ചു നിരാശ വന്നുചേരുന്നു. രാമൻപറയും:— “ഛേ! കാര്യമെല്ലാം പോകട്ടെ. എനിക്കീപ്രമേയവുമായിട്ടു യാതൊരുകാര്യവുമില്ല; ഒരു ബന്ധവുമില്ല. ഇതു ചെയ്തിട്ടു് ഒരു ഫലവും വേണ്ടാ; അതു ശരിയാകയോ ആകാതിരിക്കയോചെയ്യട്ടെ—ഞാൻ ഗൌനിക്കുന്നില്ല.” അതാ! അപ്പോൾ പെട്ടെന്നുബോധംവരുന്നു! “അരുതു്; പ്രകാശത്തിനുവേണ്ടി എന്തിനാഗ്രഹിക്കുന്നു? ആഗ്രഹം ഉപേക്ഷിക്കുക; അതു ദൂരെ ത്യജിക്കുക; മോഹിക്കരുതു്.” അപ്പോൾ പ്രകാശം തനിയേവന്നുചേരുന്നു; ജ്ഞാനം വരുന്നു.

പ്രൊഫസറന്മാരുടെ സഹായംകൂടാതെ പഠിത്തം സകലതും നടത്തണമെന്നാണ് സൎവ്വകലാശാലയിലെ ഉയൎന്ന ക്ലാസുകളിൽ പഠിക്കുന്നകാലത്തു രാമൻ ചെയ്തിരുന്ന പ്രതിജ്ഞ. ഇതു് വളരെ പ്രയാസപ്പെട്ട ഒരു കാൎയ്യമായിരുന്നു. ഗണിതശാസ്ത്രത്തിലെ ദുൎഘടപ്രശ്നങ്ങളെല്ലാം ചെയ്യാൻ സ്വയം ഏറ്റെടുത്ത ഒരു ഭാരിച്ച ചുമതലയായിരുന്നു ഇതു്. പ്രൊഫസ്സറന്മാരുടെയോ, പുസ്തകങ്ങളുടെയോ സഹായം കൂടാതെ ഇതു സാധിക്കണം. ഗഹനപ്രശ്നങ്ങൾക്കു രാമൻ ഇടവിടാതെ ശ്രമം ചെയ്തിരുന്നു. ചിലതിൽ ക്ഷണം ജയംകിട്ടി; എന്നാൽ പലതിലും തോൽവി സംഭവിച്ചു. രാമൻ പകൽ അഞ്ചുമണിമുതൽ കാലത്തു നാലും അഞ്ചും മണിവരെ പ്രയത്നിച്ചു; എന്നിട്ടും പ്രശ്നങ്ങൾക്കു പരിഹാരം കണ്ടുമുട്ടിയില്ല. രാമൻ നിരാശനായി വീട്ടിന്റെ മട്ടുപ്പാവിൽപോയി പുതുകാററും കൊണ്ടു ലാത്തുകപതിവാണ്. കത്തിയെടുത്തു തനിയേ ആത്മഹത്യചെയ്യാമെന്നുപോലും ആലോചിച്ചിട്ടുണ്ടു്. എന്തെന്നാൽ കണക്കുകൾ ചെയ്യേണ്ടതു ചെയ്യപ്പെടാതെ കിടന്നിരുന്നു. രാമൻ ശരീരത്തെ ത്യജിച്ച—വിഗണിച്ച—സമയങ്ങളിൽ എല്ലാ പ്രശ്നങ്ങൾക്കും ഉത്തരം സ്വയം വന്നുചേൎന്നിരുന്നു. കഠിനവിഷയങ്ങളിലെല്ലാം സദാതന്നെ, നാം ചിന്തയുടെ അയസ്കാന്തമായിത്തീരുമ്പോൾ, ചിന്തയ്ക്കുത്തരാകുമെന്നു നാം കാണുന്നു. ഇക്കാലത്തു് രാമൻ എന്താണ് ചെയ്യുന്നതു? ആദ്യമേതന്നെ, ഞാൻ അതോ, ഇതോ, എന്തെങ്കിലും, ചെയ്യുന്നു എന്നുള്ള വിചാരത്തെ പരിത്യജിക്കുന്നു; ഞാനൊന്നും എഴുതാൻ വിചാരിക്കുന്നില്ല; എല്ലാം ദൂരത്തുപോകട്ടെ! ദൂരെപ്പോകട്ടെ! എനിക്കതുകൊണ്ടെന്താവശ്യം? ഞാൻ പ്രകാശമാണ്; ഞാനതു് ആസ്വദിക്കട്ടെ; എന്റെ പ്രഭാവം അനുഭവിക്കുന്നതാണ് വിജയം—യഥാൎത്ഥവിജയം. മററുള്ളതെല്ലാം വെറും വ്യാമോഹമത്രെ. ലൌകികവിജയം എനിക്കു സിദ്ധിച്ചാലും ഞാനതു് ആസ്വദിക്കയില്ല. എന്റെ ആനന്ദമെല്ലാം ഈശ്വരഭാവനയാണ്." ഇതാണ് മാൎഗ്ഗം. സ്വൎഗ്ഗരാജ്യജ്ഞാനം സമ്പാദിക്കാൻ ശ്രമിക്കുക; മററുള്ളതെല്ലാം പിൻതുടൎന്നുവരും. നിങ്ങളുടെ സ്വന്തരഹസ്യം സുരക്ഷിതമാക്കുക; എല്ലാ കാൎയ്യങ്ങളും പിൻതുടൎന്നുകൊള്ളും. ഇതാണ് ധ്യാനം:—
"എനിയ്ക്കുള്ളതും, ഇതും, യാതൊന്നും ആയിട്ടു് ഒരുകാൎയ്യവുമില്ല. എനിയ്ക്കൊരു ചുമതലയും ഭയവും ഇല്ല. ഞാനാരോടും ഉത്തരവാദം ചെയ്യാനില്ല. ഞാനാൎക്കും ഒന്നും കൊടുക്കാനില്ല. ഞാൻ ഞാൻതന്നെയാണ്. ഞാൻ പ്രകാശമാണ്."

പ്രപഞ്ചം നിങ്ങൾക്കെന്തു സുഖമാണു് തരുന്നതു്? എല്ലാ സുഖവും സന്തോഷവും നിങ്ങളുടെ ഉള്ളിൽ നിന്നുദിക്കുന്നു. യഥാർത്ഥാത്മാ സമസ്തമായ ആനന്ദവും മാഹാത്മ്യവും സന്തോഷവും ആണു് അതു ഞാൻ എന്നും ആസ്വദിക്കും എനിക്കു സകല സാധനങ്ങളും കിട്ടിയാലും, ഞാൻ അതുകളെ അനുഭവിക്കയില്ല. എന്നാൽ എന്തുസംഭവിക്കുന്നു? എന്റെ മനസ്സു ഭാവനകളെയും ചിന്തകളെയുംകൊണ്ടു് പൂർണ്ണമായിഭവിക്കുന്നതാണു് ഫലം. ആശയങ്ങൾ നിങ്ങളെ അപ്പോൾ അന്വേഷിക്കുന്നു. അതാണു് നിയമം. അതിനാൽ ഒരു ചിന്താകാന്തമാകുന്നതിനു് പ്രകാശ കാംക്ഷയുടെപ്പുറം പോകണം പ്രകാശത്തിനു മോഹമില്ലാതെ അതിനപ്പുറത്തു പോകുന്നതു് പ്രശ്നത്തിന്റെ പ്രതിലോമ വശം ആണു്. അനുലോമവശം "ഞാൻ പ്രകാശമാണു്; ഞാനെന്റെ പ്രഭാവംതന്നെ ആസ്വദിക്കുന്നു" എന്ന ഭാവനയാണു്.

ഇനി വേറൊരു രഹസ്യം. ഏതെങ്കിലും സ്നേഹിതനോ സമ്പത്തോ മറേറാ നിങ്ങൾക്കു നിങ്ങളുടെ അടുത്തു വരണമെങ്കിൽ നിങ്ങളെന്തുചെയ്യണം? ആഗ്രഹവുമായിട്ടുള്ള ബന്ധം ത്യജിക്കണം. പ്രതിലോമപരമായ പ്രശ്നവശം പരിഹരിച്ചിട്ടു് — ആ വ്യവസ്ഥ പാലിച്ചുകൊണ്ടു്, അനുലോമവശം സ്വീകരിക്കാൻ ശ്രമിക്കണം. അതു താഴെപ്പറയുന്ന പ്രഖ്യാപനവും വിശ്വാസവുമാണു്:— "ഞാൻ ഈശ്വരനാണു്; ഞാൻ നാഥന്മാരുടെ നാഥനാണു്; ജ്യോതിഷാം ജ്യോതിസ്സാണു്; സകലസൌന്ദര്യവും പരമാനന്ദവും സകല സുഖവും സകലത്തിന്റെയും പരമാത്മാവും ലോകത്തിന്റെ ഭരണകർത്താവും ഞാനത്രേ." ഇതു ധ്യാനിക്കുക; നിങ്ങൾ സ്വയം പരമേശ്വരനാണെന്നു ചിന്തിക്കുക; ആശയങ്ങളെ പൂർണ്ണമായി പരിത്യജിക്കുക; പദാർത്ഥങ്ങൾ വന്നാൽ കണ്ണുകൊണ്ടു നോക്കുകമാത്രം ചെയ്യു; ഈശ്വരത്വംമാത്രം ആസ്വദിക്കുക എന്നാൽ അന്യദൃഷ്ടിയിൽ നിങ്ങൾ വിജയശ്രീലാളിതനാകും. മാത്രമല്ലാ, നിങ്ങളുടെ യഥാർത്ഥനോട്ടത്തിൽ നിങ്ങൾ വിജയിയെക്കാൾ കടന്നവനായി ഭവിക്കും.

അന്തരീക്ഷത്തിലെ ഏതെങ്കിലും ഒരു പ്രത്യേക സ്ഥലത്തു വായുവെ കുറയ്ക്കുമ്പോൾ സൂര്യന്റെ ചൂടുകൊണ്ടു ആ സ്ഥലത്തെ വായു ചൂടുപിടിച്ചുയരുകയും അവിടെ ഏതാണ്ടു ശൂന്യത സംഭവിക്കയും ചെയ്യുന്നുവെന്നു മുമ്പു് ഒരിക്കൽ പറഞ്ഞില്ലെ്ാ. അപ്പോൾ എന്തുണ്ടാകുന്നു! ശൂന്യസ്ഥാനം നിറയ്ക്കുവാൻ മററുള്ളിടത്തെ

വായു പാഞ്ഞെത്തുന്നു. അതുപോലെ, ആഗ്രഹത്തിനുമുകളിൽ കടന്നു നിങ്ങൾ ശൂന്യഭാവം സൃഷ്ടിക്കുമ്പോൾ, നിങ്ങൾ ഈശ്വരത്വത്തിൽ വൎത്തിക്കുമ്പോൾ, ശരീരവും, കാണപ്പെടുന്ന അഹങ്കാരവും നശിച്ചുപോകുന്നു. അതുകളുടെ സ്ഥാനം ശൂന്യമാകുന്നു. അപ്പോൾ എന്തുഭവിക്കുന്നു! സമീപത്തുള്ള സകല പദാൎത്ഥങ്ങളും നിങ്ങളിലേയ്ക്കു പാഞ്ഞെത്തുന്നു.

ചിലരുടെ മതപ്രകാരം അയസ്കാന്തത്തിന്റെ പ്രകൃതം വെറും ഒരു ശൂന്യാവസ്ഥമാത്രമല്ലാതെ മററൊന്നുമല്ലാ. നമുക്കു നോക്കാം. ആഗ്രഹങ്ങളെല്ലാം പരിത്യജിച്ച് ഇവിടെ ഒരു ശൂന്യാവസ്ഥ നിൎമ്മിക്കപ്പെട്ടു; നിങ്ങളെ ശ്വാസംമുട്ടിക്കുന്ന സ്വാൎത്ഥമോഹങ്ങൾ മാറി. ഇവയെ ദൂരെക്കളയുമ്പോൾ നിങ്ങൾ ഒരു കാന്തമായിത്തീരുന്നു; ശൂന്യാവസ്ഥയും ഉത്ഭവിക്കുന്നു.

ചോദ്യം:—രോഗനിവാരണത്തിന് ഭൗതികവസ്തുവിനെ നിഷേധിക്കേണ്ട ആവശ്യമുണ്ടോ?

ഉത്തരം:—രോഗനിവാരണത്തിനു നിങ്ങൾ സ്വയം പൂൎണ്ണനാണെന്നു അറിയണം; സകലതും ഈശ്വരനാണെന്നല്ലാതെ മററൊന്നും കാണരുത്. ദൈവമാണെന്നു ബോധിക്കുക, അനുഭവിക്കുക. രോഗമില്ലാതെയാകും. ഇവയുടെയെല്ലാം അപ്പുറത്തുപോകുമ്പോൾ ആരോഗ്യം, ബലം, എല്ലാ സംഗതികളും നിങ്ങളിൽവന്നു സമ്മേളിക്കും. ഈശ്വരനെ കാണാനോ, കേൾക്കാനോ മോഹിക്കേണ്ട; എന്തെന്നാൽ നിങ്ങൾ മുമ്പേതന്നെ ഈശ്വരനത്രെ; നിങ്ങൾ ദൈവത്തെ കാണാനാഗ്രഹിക്കുമ്പോൾ, നിങ്ങൾ ദൈവത്തെ നിങ്ങളിൽനിന്നു പുറത്ത്—ദൂരത്ത്—സ്ഥാപിക്കുന്നു. 'നിങ്ങൾ മനുഷ്യവംശത്തിനു ഗുണംചെയ്യാൻ ആഗ്രഹിക്കുന്നു! നിങ്ങളുടെ ശ്രദ്ധയെ ആകൎഷിക്കാൻ തക്കവണ്ണം ലോകം എന്തിനു അത്ര പാപ്പരായിരിക്കുന്നു?

* ന്യൂട്ടന്റെ ദൃഷ്ടാന്തം നോക്കുക. അദ്ദേഹം സ്വയം ധ്യാനത്തിനായി അൎപ്പിച്ചു; ധ്യാനമെന്നത് കാമങ്ങൾക്കപ്പുറം പോകുകയെന്നല്ലാതെ വേറൊന്നുമല്ലാ; അദ്ദേഹത്തിന്റെ ചെറുവ്യക്തിസത്ത തന്റെ മുമ്പിലുള്ള വിഷയത്തിൽ സമ്പൂൎണ്ണമഗ്നമായിരുന്നു; ഫലമോ? അദ്ദേഹം ഒരു മാനവോദ്ധാരകനായിത്തീൎന്നു എന്നതാണ്. മനുഷ്യവംശത്തെ ഗുണപ്പെടുത്തണമെന്നോ, അതു്

* സർ ഐസക്ക് ന്യൂട്ടൺ ഒരു സുപ്രസിദ്ധ സയൻസുപണ്ഡിതൻ ആണ്.

തന്നോടു ജനബാധ്യത നേടണമെന്നോ, മാന്യത സമ്പാദിക്കണമെന്നോ ഉള്ള ആശയത്തോടുകൂടിയല്ലാ അദ്ദേഹം തന്റെ കണ്ടുപിടിത്തങ്ങളെപ്പററി ഗവേഷണം ചെയ്തുകൊണ്ടിരുന്നതു്. അദ്ദേഹത്തിനു് അങ്ങിനെയൊരു ഉദ്ദേശമുണ്ടായിരുന്നില്ല. പ്രവൃത്തി മാത്രം അദ്ദേഹത്തിനു ആനന്ദം പ്രദാനംചെയ്തിരുന്നതിനാൽ അദ്ദേഹം പണിയെടുത്തു. അദ്ദേഹം മനുഷ്യവംശസഹായിയായി ത്തീരുകയും ചെയ്തു.

നിങ്ങളെ ജനങ്ങൾ പുകഴ്ത്തിയില്ലെങ്കിലും, നിങ്ങൾക്ക സ്ഥാനമാനങ്ങൾ ലഭിച്ചില്ലെങ്കിലും, സാരമില്ല. ലോകത്തിന്റെ കണ്ണിൽ വിജയം എന്നുള്ളതു് ഇന്ദ്രിയങ്ങളുടെ വെറും ഒരു വ്യാമോഹമാണു്. "ഞാൻ എല്ലാത്തിനോടും ഏകം ആണു്; ദൈവത്തോടും വിജയത്തോടും ഐക്യപ്പെട്ടിരിക്കുന്നു; ഞാൻതന്നെയാണു് വിജയം." എന്നു നിങ്ങൾ സാക്ഷാൽക്കരിക്കുമ്പോൾ അവിടെവെച്ചുതന്നെ നിങ്ങൾ വിജയം കൈവരിക്കുന്നു.

അപ്പോൾ ഭൗതികവസ്തുവിനെ നിഷേധിക്കയോ, നിരാകരിക്കയോ ചെയ്യണമോ? നിസ്സംശയം! തീർച്ചയായും വേണം. നിങ്ങൾ ഈശ്വരനാണെന്നും, ദൈവമാണെന്നും ബോധിക്കുമ്പോൾ, ഭൗതികവസ്തു മാഞ്ഞുപോകുന്നുവെന്നു ഓർമ്മിക്കുക. ഭൗതികവസ്തുവിനെ നിഷേധിക്കുക; ഈശ്വരത്വം പ്രകർഷേണ ഉറപ്പിച്ചു സ്ഥാപിക്കുക. രണ്ടു ഭിന്ന ഉപായങ്ങൾ ഇല്ല. അവ രണ്ടും ഒന്നു തന്നെയാണു്. അതുപോലെ, നിങ്ങളുടെ യഥാർത്ഥാത്മാസകല ശരീരങ്ങളുടെയും, സൂര്യന്മാരുടെയും, താരങ്ങളുടെയും വൃക്ഷങ്ങളുടെയും മററും ഭരണാധികാരിയും, ഈശനും ആയ പരമാത്മാവാണെന്നു നിങ്ങൾ കാണുന്നു. അതും അതിനപ്പുറവും പിന്നിടും നിങ്ങൾ ബോധ്യപ്പെടുമ്പോൾ, പിന്നെയെന്താണു് അനുഭവം? രാമൻ നടക്കുമ്പോൾ വിചാരിക്കുന്നു:—"സൂര്യനുണ്ടു്; സൂര്യൻ മേഘങ്ങളും മഞ്ഞുകളും എല്ലാം സൃഷ്ടിക്കുന്നു. ഇതുകളെല്ലാം സൂര്യൻമുഖേന ഉണ്ടാകുന്നു; ചിലർ പറയുന്നതു് അവ ഭൂമി, ജലം മുതലായതിൽ നിന്നുണ്ടാകുന്നുവെന്നാണു്; എന്നാൽ അതു ശരിയല്ല. ജലവും, മേഘങ്ങളും, മഞ്ഞുകളും എല്ലാം സൂര്യനിൽനിന്നു പുറപ്പെടുന്നു. സൂര്യനവയെ സൃഷ്ടിക്കുന്നു. അദ്ദേഹം അവയുടെ നേരെ തുറിച്ചുനോക്കുമ്പോൾ മേഘങ്ങളും മഞ്ഞുകളും ഓടി ഒളിക്കുന്നു" ആതിനാൽ സൂര്യനെപ്പോലെ നിങ്ങൾ സ്വയം പരമാത്മാവാണെന്നു ബോധിക്കുന്നതും, നീചാത്മാവാകുന്ന മഞ്ഞുകളെ നിങ്ങൾ അടിച്ചു നീക്കുന്നതും അനുഭവവേദ്യങ്ങളായ രണ്ടു അവസ്ഥകളാണു്.

"ഞാൻ ഈശ്വരന്റെ പ്രതിബിംബത്തിൽ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു" എന്നു ജനങ്ങൾ പറയുന്നു. "പ്രതിബിംബങ്ങൾ ആയിരിക്കുക: നിങ്ങൾ എപ്പോഴും നരകിച്ചുകൊണ്ടിരിക്കും" എന്നു രാമൻ പറയുന്നു. നിങ്ങൾ ഈശ്വരന്റെ പ്രതിബിംബമോ, ഛായയോ യാതൊന്നും അല്ല; നിങ്ങൾ തന്നി ഈശ്വരൻ തന്നെയാണു്.

വെള്ളത്തിലെ പ്രതിബിംബം നോക്കുക. ഈ ജലപ്രതിബിംബത്തിനെ അപേക്ഷിച്ചു സൂൎയ്യൻ പരമാത്മാവാണു്; അതിനാൽ അനുഭവത്തിന്റെ ആദ്യപതനത്തിൽ മനുഷ്യൻ സൂൎയ്യനെ പോലെ തന്റെ പരമാത്മാവിനെ കാണുന്നു.

കണ്ണടയ്ക്കുകയും, ഉറക്കുകയും ചെയ്തുകൊണ്ടു് രാമൻ സാധാരണമായി ഇതു കാണുന്നു:—"ഞാൻ സൂൎയ്യനെയും, ചന്ദ്രനെയും, നക്ഷത്രങ്ങളെയും, മറ്റെല്ലാത്തിനെയും വ്യാപിക്കുന്നു. ഞാൻ അവയ്ക്കു ഓജസ്സും, തേജസ്സും, ജീവനും കൊടുക്കുന്നു; ഞാൻ അവയുടെ സഹായവും, പിൻബലവും, താങ്ങും ആണു്; ഞാൻ പരമാത്മാവാണു്." ഇതു് ഒരു അവസ്ഥയാണു്. ഈ സ്ഥിതി നിങ്ങൾ പ്രാപിക്കുമ്പോൾ, സകല സ്പൎദ്ധയും, അസൂയയും, ദ്വേഷവും, ഭയയും അസ്തമിക്കുന്നതായി നിങ്ങൾ കാണും. ആരെങ്കിലും നിങ്ങളുടെ സൃഷ്ടികളെപ്പിടിച്ചു സ്വായത്തമാക്കുകയോ, അവയിൽനിന്നു മുതലെടുക്കുകയോ ചെയ്യുമെന്നുള്ള ആശ്വത്തിനെപ്പററി നിങ്ങൾക്കു ചിന്താലേശംപോലും ഉണ്ടാകയില്ല.

മകൻ ഒരു പുസ്തകം എടുത്തുകൊണ്ടുപോയാൽ, അമ്മയ്ക്കു അതുകൊണ്ടു അസ്വാസ്ഥ്യം തോന്നുമോ? ഇല്ല. എന്തെന്നാൽ കുഞ്ഞും പുസ്തകവും രണ്ടും അവളുടേതാണു്. അതിനാൽ അവൾക്കെന്തിനു പരിഭ്രമം ഉണ്ടാകുന്നു? അതുപോലെ, ഒരുവൻ നിങ്ങളിൽനിന്നു എന്തെങ്കിലും മോഷ്ടിക്കുന്നു എങ്കിൽ, അവനും നിങ്ങളും ഒന്നാണു്; മോഷ്ടിക്കപ്പെടുന്നതു നിങ്ങളുടേതും അവന്റേതും ആണു്. പിന്നെ ഭയം എന്തിനു? നിങ്ങൾക്കു വിജയമോ സന്തോഷമോ യാചിച്ചുകിട്ടേണ്ടതു് അല്ല; ജനങ്ങൾ വിജയമെന്നു വിളിക്കുന്ന സ്ഥാനത്തുനിന്നുണ്ടാകേണ്ടതോ, ഗണിക്കപ്പെടേണ്ടതോ അല്ല. നിങ്ങളുടെ ലക്ഷ്യം പരമാൎത്ഥതത്വംതന്നെയാണു്. മററു സന്തോഷങ്ങളും, സാധനങ്ങളും ലോകത്തിൽനിന്നു വരുന്നുണ്ടെങ്കിൽ, നിങ്ങൾ പറയണം:—"ചൈത്താനേ! എന്റെ പുറകിൽ പോക; നിന്റെ കയ്യിൽനിന്നു എനിക്കു യാതൊന്നും വേണ്ടാ." എന്നു. അപ്പോൾ, നിങ്ങൾ എന്തു സൌഭാഗ്യവാനായിത്തീരുന്നു?

നിങ്ങൾ അപ്പോൾ സ്വർഗ്ഗംതന്നെയായി ഭവിക്കുന്നു; നിങ്ങൾ സ്വ ജീവിതം വിജയമാക്കുകയും ചെയ്യുന്നു.

ആരോഗ്യം സമ്പാദിക്കയോ, നിലനിർത്തുകയോചെയ്യാനും, രോഗത്തെ ജയിക്കാനും ഭൌതികവസ്തുവിനെ നിഷേധിക്കേണ്ട ആവശ്യം ഉണ്ടോ? രാമൻ പറയുന്നു:—"ഇല്ല. നിങ്ങളുടെ യഥാർത്ഥസത്തയെ സ്ഥാപിച്ചുറപ്പിക്കുക. അനുഭവത്തിന്റെ—സാക്ഷാൽക്കാരത്തിന്റെ—രണ്ടാംപതനത്തിൽ നിങ്ങളെ പ്രതിഷ്ഠിക്കുക; സൂര്യൻ മഞ്ഞും, ഹിമവും നോക്കുമ്പോൾ അവ അപ്രത്യക്ഷമാകുന്നതുപോലെ, ആ നിലയിൽ പ്രതിഷ്ഠിക്കുക. അതിനാൽ നിങ്ങൾ സ്വയം രണ്ടാംനിലയിൽ നില്ക്കുമ്പോൾ, പ്രകൃതി സഹജമായ അദ്വൈതാവസ്ഥയുള്ള ഒരു നിലയിൽ നിങ്ങൾ പ്രവേശിക്കുന്നു.

പ്രാണായാമം അഥവാ ശ്വാസാഭ്യാസം എന്നതു് എന്താണു്? ഈ അഭ്യാസത്തെ പ്രബലമായിട്ടുറപ്പിക്കണമെന്നു ജനങ്ങൾ ആവശ്യപ്പെടുന്നു. എന്നാൽ രാമൻ പറയുന്നു:—"നിങ്ങളുടെ മനസ്സു സത്യത്തിൽ ലയിച്ചു മഗ്നമാകുമ്പോൾ, ശ്വാസാഭ്യാസം അതിന്റെ കാര്യം നോക്കിക്കൊള്ളും; ആ അനുഭവത്തിൽ നാം ലയിക്കുമ്പോൾ, ആ ക്ഷണത്തിൽ, ഓം മന്ത്രം നാം ജപിക്കുമ്പോൾ, ശ്വാസോച്ഛ്വാസം ഏറ്റവും ആശാസ്യവും, ഉത്തമവും, അനുകൂലവും ആയ വിധത്തിൽ സ്വയം നടക്കുന്നു. അതു് ശ്വാസകോശങ്ങളെ നിറയ്ക്കുകയും, ആമാശയത്തിന്റെ പോലും അടിയിൽ നിന്നു പുറപ്പെടുകയും, നിങ്ങളിൽ നിറയുകയും ചെയ്യുന്നു. സുപ്രധാനവും പ്രഥമവും ആയ കാര്യം നിങ്ങൾ പരമാത്മാവിനെ അനുഭവപ്പെടുത്തുന്നതാണു്. അതവിടെയുണ്ടെങ്കിൽ സകലതും അവിടെയുണ്ടാകും.

ഭംഗിയുള്ള കണ്ണും, മൂക്കും, താടിയും കിട്ടാൻ മോഹിക്കുന്നവർ ഈ രാജ്യത്തുണ്ടു്.

അധ്യാത്മശക്തികൾ സമ്പാദിച്ചുകഴിഞ്ഞാൽപോലും, നിങ്ങൾ പരിമിതനും, അസുഖിയും ആയിരിക്കുമെന്നു രാമൻ പറയുന്നു. ഈ സൂക്ഷ്മശക്തികളെ പണം സമ്പാദിക്കാൻ വിനിയോഗിക്കണമെന്നു ജനങ്ങൾ ആഗ്രഹിക്കുന്നു. എന്നാലും, നിങ്ങൾ പരിമിതനാണു്; സങ്കടം അനുഭവിക്കുന്നവൻ ആയിരിക്കും, ദയനീയനും ദുഃഖിതനും ആയിരിക്കും.

ഇതു് ശ്രദ്ധിച്ചു ശ്രവിക്കുക. കാമ്യവിഷയങ്ങൾ പ്രാപിക്കാൻ—സൌന്ദര്യം, നിറം, ധനം, ആരോഗ്യം മുതലായതു നേടാൻ—നിങ്ങൾ വേദാന്തശാസിതമായ ത്യാഗം അഭ്യസിക്കേണ്ട

താണ്; മുഴുവനും വേണ്ടാ; അംശികമായിട്ടുമതി. ഇങ്ങിനെ ഭാഗികമായിട്ടഭ്യസിച്ചാൽ, ഭാഗികമായ ഫലവും കിട്ടും. എന്നാൽ ആംശികമായ ഗുണം സ്ഥിതിഗതികളെ—സംഗതികളെ—നന്നാക്കുകയില്ല. ആ സ്ഥിതിക്കു എന്തുകൊണ്ടു ഉറവസ്ഥാനംതന്നെ കയ്യിലാക്കാതിരിക്കണം? നിങ്ങൾ മോഹിക്കുന്ന പ്രത്യേകകാര്യങ്ങളും കരസ്ഥമാക്കാം; കൂടാതെ സകലതും നിങ്ങളുടെ പക്കൽ വന്നുചേരുകയുംചെയ്യും. അതിനാൽ പ്രത്യേക മോഹവിഷയങ്ങൾ പ്രാപിക്കാൻ മാത്രമായി ശ്രമിക്കരുത്. നേരെമറിച്ച് രാജകീയ പന്ഥാവുതന്നെ സ്വീകരിക്കുക. ഇന്നുതന്നെ നിങ്ങൾ സ്വർഗ്ഗമാണെന്നു ബോധ്യപ്പെട്ടുകയാണ് സ്വർഗ്ഗത്തിലേക്കും, പരമാനന്ദത്തിലേക്കും ഉള്ള കുറുക്കുവഴി.

സാക്ഷാൽക്കാരം രണ്ടുവഴിയെ സിദ്ധിക്കുന്നു—ഒന്നു വിശ്വാസവും, രണ്ടാമത്തേതു് ജ്ഞാനവും. വേദാന്തസാഹിത്യം പഠിച്ചുനോക്കിയാൽ നിങ്ങളുടെ സംശയങ്ങളും തർക്കങ്ങളും തീർക്കാം. അടുത്തഭാവിയിൽ രാമൻ ഈ വേദാന്തതത്വജ്ഞാനം സമ്പൂർണ്ണമായും, വ്യക്തമായും വർണ്ണിക്കുമെന്നു പ്രതീക്ഷിക്കുന്നു. * വേദാന്തസാഹിത്യം വായിച്ച് അനുഭവത്തിൽ വരുത്താൻ നിങ്ങൾക്കു കഴിവില്ലെങ്കിൽ, അതിൽ വിശ്വാസം സമർപ്പിക്കുക.

ക്രിസ്ത്യാനികൾക്കു സാക്ഷാൽക്കാരത്തിന്റെ ഒരു കടാക്ഷം ഉണ്ടാകുമ്പോൾ, ക്രിസ്തു കണ്ടതുപോലെതന്നെ അവർ വീക്ഷിക്കുന്നതല്ല. എന്നാൽ അവർക്കു വിശ്വാസമുണ്ടു്. അതിനാൽ നിങ്ങൾക്കു സമയവും താല്പര്യവും വേണ്ടിടത്തോളം ഉണ്ടെങ്കിൽ, വേദാന്തസാഹിത്യം പഠിക്കുവിൻ! ഇല്ലെങ്കിൽ, രാമനിൽ, ഈശ്വരനിൽ, നിങ്ങളുടെ സ്വന്തം ആത്മാവിൽ—വിശ്വാസം സമർപ്പിക്കുക. അപ്പോൾ നിങ്ങൾ രക്ഷിക്കപ്പെടുന്നതാണ്. നിങ്ങളുടെ സ്വന്തം മോചനം സാക്ഷാൽക്കരിക്കുക. വേറൊരു മാർഗ്ഗവുമില്ല.

ഓം! ഓം!!

---

* രാമൻ അമേരിക്കയിൽ ചെയ്ത പ്രസംഗങ്ങളും പ്രഭാഷണങ്ങളും ഒന്നിച്ചെടുത്തുപഠിച്ചാൽ, അദ്ദേഹം സാക്ഷാൽക്കരിച്ചതുപോലെയുള്ള, വേദാന്തത്തിന്റെ ഭംഗിയേറിയ ഒരു വിവരണമായിരിക്കും അത്. തന്റെ സാക്ഷാൽക്കാരമാകുന്ന നൂലിൽ ബന്ധിക്കപ്പെട്ട മുത്തുമണികൾപോലെ അദ്ദേഹം നിബന്ധിച്ചവയാണ് ഈ പ്രസംഗങ്ങൾ. ഈ പ്രസംഗങ്ങളെല്ലാം തുടർച്ചയായും ഒന്നായും വായിക്കുകയും, അവയിൽ ശോഭിക്കുന്ന മനോഹര സത്യയെ സാക്ഷാൽക്കരിക്കയും ചെയ്യുന്ന വായനക്കാരനിൽ അവയുടെ മാഹാത്മ്യം പ്രതിഭാസിക്കുന്നതാണ്.

# ൭. പാപപ്രശ്നം

(1902-ഡിസംബർ 28-ലെ അമേരിക്കൻ പ്രസംഗം)

വേദാന്തശാസനങ്ങളെപ്പററിയുള്ള ചില ആക്ഷേപങ്ങൾ രാമന്റെ ശ്രദ്ധയിൽ കൊണ്ടുവരപ്പെട്ടിരിക്കുന്നു. ഇതാണോ നിങ്ങളുടെ തത്വജ്ഞാനമെങ്കിൽ, ഇൻഡ്യയുടെ രാഷ്ട്രീയാധഃപതനത്തിന്റെ കാരണം നമുക്കു എളുപ്പം കാണാമല്ലൊ എന്നു ഒരാൾ ഇന്നാൾ ഒരു ദിവസം പ്രസ്താവിച്ചുകേട്ടു. ഹിന്ദുക്കളുടെ ഉപദേശങ്ങൾ, അതായതു് വേദാന്തം—ഈ തത്വജ്ഞാനം—ഈ മതം—സർവ്വോൽകൃഷ്ടമായ ധർമ്മവും തത്വജ്ഞാനവും ആണെങ്കിൽ ഇൻഡ്യാ ഇത്ര അന്ധകാരത്തിൽ പതിക്കുന്നും, ക്രിസ്ത്യൻരാജ്യങ്ങളെല്ലാം അഭിവൃദ്ധി പ്രാപിക്കുന്നും എങ്ങിനെ ഇടയായി എന്നു വേറൊരു മാന്യൻ രാമനോടു പറയുകയുണ്ടായി.

രാമൻ ഇപ്പോൾ ഈ ചോദ്യങ്ങൾക്കു ഉത്തരം പറവാൻ വിചാരിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ, ഈ ചോദ്യങ്ങൾക്കു മറുപടി ഇപ്പോൾ പര്യാലോചനയ്ക്കെടുത്താൽ, വാഗ്ദത്തം ചെയ്യപ്പെട്ട വിഷയം ഉപേക്ഷിക്കേണ്ടതായി വരും. ഇനി വരുന്ന പ്രസംഗങ്ങളിൽ ഈ ചോദ്യങ്ങൾ പരിശോധിക്കയും, സകലജനങ്ങളും അത്ഭുതപരതന്ത്രരാകുംവിധത്തിൽ അവയ്ക്കു മറുപടി പറകയും ചെയ്യപ്പെടുന്നതാണു്. ഇൻഡ്യയുടെ അധോഗതിക്കു വേദാന്തമാണു് കാരണം എന്നു വിചാരിക്കുന്ന മാന്യന്മാർ തീരെ ആശ്ചര്യപ്പെട്ടുപോകുന്ന ഉത്തരങ്ങൾ ആണു് ഇവ. ഇപ്പോൾ ഈ പൂർവ്വപക്ഷങ്ങളിൽ പ്രവേശിക്കാൻ സമയമില്ല. ഈ ശാസനങ്ങളിൽ ഏതെങ്കിലും കേൾക്കാനിടയാകുന്നവർ അക്ഷമരായി ഭവിക്കയും, പെട്ടെന്നു തീരുമാനങ്ങൾ ചെയ്യുകയും അരുതെന്നു രാമൻ അഭ്യർത്ഥിക്കമാത്രമേ ഇപ്പോൾ ചെയ്യുന്നുള്ളൂ. അല്പം ക്ഷമകാണിക്കണമെന്നും, പ്രസംഗങ്ങൾ മുഴുവനും കേൾക്കണമെന്നും രാമൻ അവരോടു ആവശ്യപ്പെടുന്നു.

മുഹമ്മദീയരുടെ ആൽകറാനിൽ ഈ വിധം ഒരു ഖണ്ഡികയുണ്ടു്:—"അനീതിക്കും, ദുഷ്ടതയ്ക്കും നിങ്ങൾ വശപ്പെടുക; മദ്യപാനത്തിലും, വിഷയവാസനയിലും നിങ്ങൾ മുഴുകുക. അപ്പോൾ നിങ്ങൾ നിങ്ങളുടെ നാശം കൈവരുത്തുന്നു. അപ്പോൾ നിങ്ങൾ നാശത്തിനു വേലചെയ്യുകയാണു് ചെയ്യുന്നതു്." ഒരു മുസ്സൽമാൻ മാന്യൻ വീഞ്ഞും മദ്യവും കഴിച്ചു്, മാംസരസികതപത്തിനുവേണ്ടി

ഭ്രമിച്ചു്, വിഷയലമ്പടനായി കഴിയുകയായിരുന്നു. ഒരു മുസ്ലീം പുരോഹിതൻ അവന്റെ അടുത്തുപോയി ശകാരിച്ചുകൊണ്ടു്, അങ്ങിനെ ദുഷ്ടജീവിതം നയിക്കരുതെന്നും, അവരുടെ പ്രവാചകൻ സ്ഥാപിച്ചിട്ടുള്ള വിധികൾക്കു് അതു വിരുദ്ധമാണെന്നും അവനോടു ഗുണദോഷം പറഞ്ഞു. അപ്പോൾ ആ മാന്യൻ—മദ്യപാനി—ഖുർആനിലെ ആദ്യവാചകം ഉദ്ധരിച്ചുകൊണ്ടു പെട്ടെന്നു ഇങ്ങിനെ പറഞ്ഞു:—"ഇതാ! നോക്കൂ! ഖുർആൻ എന്തുപറയുന്നു? നിങ്ങൾ മദ്യപിക്കുക, ആഹ്ലാദിക്കുക, വിഷയസുഖങ്ങൾക്കധീനനാകുക! ഇതു് ഖുർആനിലെ തനി വാചകമാണു്. അതു നമ്മുടെ പരിശുദ്ധമതഗ്രന്ഥവും ബൈബിളുമാണല്ലോ. ഈ മതഗ്രന്ഥം—ഖുർആൻ—മദ്യപാനവും, വിഷയാനുഭവവും നിർബ്ബന്ധമായി അനുവദിക്കുന്നു. അപ്പോൾ മനുഷ്യർ അപ്രകാരം ചെയ്യാതിരിക്കുന്നതെന്തിനു്?"

പുരോഹിതൻ ഇതുകേട്ടു പറഞ്ഞു:—"സഹോദരാ! സ്നേഹിതാ! നിങ്ങൾ എന്താണു് ചെയ്യുന്നതു്? അടുത്ത വാചകം കൂടി വായിച്ചുനോക്കൂ! 'അപ്പോൾ നിങ്ങൾ നിങ്ങളുടെ നാശത്തിനിടവരുത്തുന്നു' (ഇതാണു് രണ്ടാമത്തെ വാചകം). അതുംകൂടി വായിക്കൂ! മദ്യപാനി ഉത്തരം പറഞ്ഞു:—"ഖുർആൻ നിശ്ശേഷം നടപ്പിൽ വരുത്താൻ കഴിയുന്ന ഒറ്റ ഒരാളും ഭൂമുഖത്തു കാണുകയില്ല. ഞാൻ ഈ ആദ്യഭാഗം അനുഷ്ഠിക്കട്ടെ! ബൈബിളിലെ ശാസനങ്ങൾ എല്ലാം ഒന്നിച്ചു പൂർണ്ണമായി ആചരിക്കണമെന്നു ആരും പ്രതീക്ഷിക്കപ്പെടുകയോ ഊഹിക്കപ്പെടുകയോ ചെയ്യുന്നില്ല. ചിലർക്കു് അതിന്റെ ചെറിയ ഒരംശം മാത്രമേ നടപ്പിലാക്കാൻ കഴിയൂ. ചിലർക്കു കുറെക്കൂടി കഴിയുമായിരിക്കും. ഇത്രമാത്രം. ആരും അതു മുഴുവനേ അനുഷ്ഠിക്കുന്നില്ല. അതിനാൽ ഞാൻമാത്രം ആ ഉപദേശങ്ങളെ മുഴുവനും—ആ ഖണ്ഡികയിലെ ഉപദേശങ്ങൾ മുഴുക്കെ—നടപ്പിൽവരുത്തുമെന്നു പ്രതീക്ഷിക്കുന്നതു് എന്തുകൊണ്ടു്? എനിക്കു ആ ഖണ്ഡികയുടെ ആദ്യഭാഗം അനുഷ്ഠിച്ചാനന്ദിക്കാൻ അനുവാദം തരുക!"

അതിനാൽ ആ മുസ്സൽമാൻ മദ്യപാനിയുടെ യുക്തിയും തത്വജ്ഞാനവും ആരും അംഗീകരിക്കരുതെന്നു രാമൻ അപേക്ഷിക്കമാത്രം ചെയ്യുന്നു. മുഴുവൻ ഖണ്ഡികയും വായിക്കണം. എന്നിട്ടു വേണം തീരുമാനം ചെയ്യാൻ. അതിനുമുമ്പേ അരുതു്.

ഒരുകാലത്തു് രാമനു് ഒരു സ്വർണ്ണവാച്ചുണ്ടായിരുന്നു. വാച്ചുചങ്ങലയിൽ ഘടിപ്പിച്ചിരുന്ന കൗതുകസാധനങ്ങളിൽ ഒരു ചെറു

തായ വേറൊരു വാച്ചു്—വാസ്തവത്തിൽ ഒരു വിടക്കനാക്കിയന്ത്രം—ആയിരുന്നു. അതു ചലിച്ചിരുന്നില്ല. എന്നാൽ സൂചി ഒരു രീതിയിൽ തിരിച്ചുവെച്ചുകൊണ്ടു അതിനെ 'ഒന്നു' എന്നു അടിപ്പിക്കാൻ കഴിയുമായിരുന്നു. സദാ ഒരു മണി! രണ്ടാമതൊന്നിനു ഇടമില്ലാതെ; ആ ഏകം നിങ്ങളാണു്. സമയത്തിനും, കാലത്തിനും, സ്ഥലത്തിനും, കാരണത്തിനും ഒക്കെ മുകളിൽ—അപ്പുറം—കയറിനില്ക്കുക. ഇവയെ ഒക്കെ ഭരിക്കുന്നതു് നിങ്ങളാണു് നിങ്ങളെ അതുകൾ ഒന്നും ഭരിക്കുന്നില്ല. അവ നിങ്ങളുടെ സങ്കല്പത്തിന്റെ ഭൃത്യന്മാരാണു്. 'രണ്ടു്, മൂന്നു' എന്നെല്ലാം പറയുന്നതു് വ്യാജമാണു്, മിഥ്യയാണു്. ഏകം സമയമാകുന്നബന്ധനത്തിൽനിന്നു മുക്തമാണു്.

ചോദ്യം:—ഒരു വിവാഹിതമനുഷ്യനു് സാക്ഷാൽക്കാരം ഉണ്ടാകുമെന്നു പ്രതീക്ഷിക്കാമോ?

(ഈ ചോദ്യം മാററിവെക്കണമെന്നും, രാമൻ അംഗീകരിച്ചിരുന്ന പ്രസംഗ വിഷയം പ്രകാരം പര്യാലോചിക്കപ്പെടണമെന്നും ഉണ്ടായ ഒരു നിർദ്ദേശത്തിനു രാമൻ പറഞ്ഞു):—എല്ലാവിഷയവും രാമന്റേതാണു്. പൂർണ്ണമായി പര്യാലോചിക്കുന്നപക്ഷം ഇതു നിങ്ങൾക്കു വളരെ ഫലമുണ്ടാകും. എന്നാൽ അതു നിങ്ങളെ ത്രസിപ്പിക്കുന്നതാണു്. നിങ്ങൾ ഉത്തരമുഴുവനും കേൾക്കണം. പക്ഷേ ഈ നാട്ടിലെ ജനങ്ങൾക്കു ഇതു പുത്തരി—അത്ഭുതം—ആയിരിക്കും. എന്നാൽ രാമൻ അതു വകവെയ്ക്കുന്നില്ല, അവൻ നിങ്ങളെ മാത്രമേ മാനിക്കുന്നുള്ളു.

ഈ ചോദ്യത്തിനു് ഉത്തരമായി വേദാന്തം പറയുന്നു:—"തീർച്ചയായും ഔഷധം കൊടുക്കേണ്ടതു് ദീനക്കാർക്കാണു്; ദീനം ഇല്ലാത്തവർക്കു അതു കൊടുക്കേണ്ടതില്ല."

പ്രപഞ്ചത്തിലും അതിന്റെ രോഗങ്ങളിലും അധികം മുഴുകിക്കിടക്കുന്നവർക്കാണു് അതു് ഏററവും അധികം ആവശ്യമുള്ളതു്. അവിവാഹിതനായ ഒരുത്തനു് വിവാഹിതനായ ഒരാളെപ്പോലെ അത്ര വേഗത്തിൽ—ശരിയായവിധം ദാമ്പത്യജീവിതം നയിക്കുന്ന ഒരുത്തനെപ്പോലെ അത്ര എളുപ്പത്തിൽ—ഈശ്വരസാക്ഷാൽക്കാരം പ്രാപിക്കാവതല്ല. എന്നാൽ വിവാഹബദ്ധൻ സൂക്ഷിച്ചു കരുതലോടുകൂടി ജീവിക്കാത്തപക്ഷം സാക്ഷാൽക്കാരം സിദ്ധിക്കയില്ലെന്നുമാത്രമല്ലാ, അവൻ അധഃപതിക്കയുംചെയ്യും. ഭർത്താക്കന്മാരുടെ യഥാർത്ഥമായ പരസ്പരബന്ധത്തെപ്പററിയുള്ള

ജ്ഞാനം വിഗണിക്കപ്പെടുന്നതുമൂലം അനവധി സങ്കടത്തിനു് ഇടവരുന്നു. ഇത്ര പ്രധാനവും, ഹൃദയസ്പൃക്കും ആയ ഒരു വിഷയം എന്തിനു മാററിവെയ്ക്കുന്നു? വിവാഹത്തിനുള്ള ഒരുക്കം എന്ന ഉപാധി ഇപ്പോൾ ആലോചിക്കുന്നില്ല; അതൊരു വലിയ വിഷയമാണു്. വേറൊരു പ്രസംഗത്തിൽ അതു പര്യാലോചിക്കാമെന്നു കരുതട്ടെ.

രാമന്റെ വിവാഹത്തിനുശേഷം രാമനും ഭാര്യയും രണ്ടുവർഷത്തേയ്ക്കു പ്രത്യേകം വേർതിരിഞ്ഞു താമസിച്ചിരുന്നു. ഇതു തനി സ്സത്യമാണു്; വെറും പാഴ്വാക്കല്ല.

വിവാഹം ദോഷകരമല്ല; അതിനെ ഭരിക്കാൻ അനുവദിക്കപ്പെടുന്ന ബലഹീനതമാത്രമാണു് ദോഷപ്രദം. അതു് തീർച്ചയായും ഹാനികരമാണു്. നമ്മെ അടിപെടുത്തി അധഃപതിപ്പിക്കുന്ന ഘടകങ്ങൾ—ഭയം, വിഷയാസക്തി, ത്രപം. "ഞാൻ ഈ ശരീരമാണു, എന്റെ കൂട്ടുകാരി—ഭാര്യ—ശരീരമാണു്" എന്നിങ്ങനെയുള്ള ചിന്ത ഉറപ്പിച്ചുവെക്കുക, ഉടമസ്ഥതാബോധം വന്നു പിടികൂടുന്നതു്—ഇതൊക്കെ ഹാനികരമാണു്. വിവാഹബന്ധങ്ങളെ പരിപാലിക്കുന്നതു ഈ ഘടകങ്ങളെവെച്ചുകൊണ്ടു് അവയെ അടിസ്ഥാനപ്പെടുത്തി ആണെങ്കിൽ, ഒരു മനുഷ്യനു് വിവാഹജീവിതത്തിൽ സാക്ഷാത്കാരം സാധ്യമല്ലതന്നെ.

നെയ്തുകൊണ്ടും, നെയ്തതിനെ അഴിച്ചുകൊണ്ടും *പെനിലപ്പി വേലചെയ്യുന്നു. അവളുടെ പണി എപ്പോഴെങ്കിലും എങ്ങിനെ അവസാനിപ്പിക്കാം? സമ്പാദിക്കുന്നതെല്ലാം സദാ ധ്വംസിച്ചുകൊണ്ടിരിക്കുന്ന മനുഷ്യൻ എങ്ങിനെ പുരോഗതി അടയും? നിങ്ങൾ ശക്തികൊണ്ടു പ്രചോദിതനും, പ്രേമംകൊണ്ടു പരിപൂർണ്ണനും, വ്യാജമായി പ്രേമം എന്നു വിളിക്കപ്പെടുന്നതിന്റെ അപമാനകരമായ സ്വാധീനതയിലും, ക്ഷുദ്രീകരണത്തിലും നിന്നുയർത്തപ്പെട്ടവനും—ശരീരബോധത്തിൽനിന്നു് എഴുന്നേററവനും—ആകാതെ പററുകയില്ല എന്നു വേദാന്തം നിർഭയം പ്രഖ്യാപിക്കുന്നു. ഇതാണു് നെയ്ത്തുപദ്ധതി. നിങ്ങൾ ഭർത്താവിലോ, ഭാര്യയിലോ ശരീരംമാത്രം കാണുമ്പോൾ, നിങ്ങൾ ധ്വംസിക്കപ്പെടുന്നു! നിങ്ങൾക്കെങ്ങിനെ ഉൽക്കർഷം പ്രാപിക്കാം? ജനങ്ങൾ വിവാഹമെ കഴിക്കരുതെന്നാണോ ഇതുകൊണ്ടുവരുന്നതു്? അല്ല. എന്നാൽ വിവാഹത്തിന്റെ പ്രയോജനം വേറൊന്നായിരിക്കണം. വേദാന്തപാഠ

* ഒരു ഐതിഹാസിക സ്ത്രീരത്നം.

ങ്ങളെ കരന്ധനമാക്കുക. വിവാഹബന്ധം നിങ്ങളെ ഉയർത്താൻ ഒരു ഉപകരണമാക്കുക; അപ്പോൾ അതു വലിയ ഒരു സഹായമായി ഭവിക്കും. തടസ്സപ്പെടുത്തുന്ന പ്രതിബന്ധം അപ്പോൾ ഒരു ഉൽക്കർഷസോപാനം—കയറിപ്പോകാനുള്ള ചവിട്ടുപടി—ആയി ഭവിക്കും. വിവാഹം വികാരങ്ങൾക്കു അടിമത്തം ആയിത്തീരുകയും, ഓരോ മൈഥുനേച്ഛയ്ക്കുംശേഷം നിങ്ങളുടെ അടിമത്തം ഉറയ്ക്കുകയും ചെയ്യുമ്പോൾ, നിങ്ങൾ നീചമായി, നീചമായി അധഃപതിക്കുന്നു.

“സ്ത്രീ നരകത്തിന്റെ കവാടമാണു” എന്നുപറഞ്ഞു് പ്രവാചകന്മാരും, ജഗൽഗുരുക്കന്മാരും, മതാചാര്യന്മാരും അവൾക്കെതിരായി പ്രസംഗിക്കുന്നു. രാമൻ ഇവരോടു വിയോജിക്കുന്നു. ഒരു കുപ്പി വീഞ്ഞു പോക്കററിൽനിന്നു തള്ളിനില്ക്കേ, ഒരു മനുഷ്യൻ തെരുവിൽ സഞ്ചരിക്കുന്നു. അയാൾ ഒരു പുരോഹിതനെ കാണുന്നു, ജയിലിലേയ്ക്കു വഴി ചോദിക്കുന്നു. രാമൻ പോയവാരത്തിൽ ചെയ്തതുപോലെ, അയാൾ ജയിൽകാണാൻ ആഗ്രഹിക്കുന്നു. പുരോഹിതന്റെ കയ്യിൽ ഒരു വടിയുണ്ടു്. അതുകൊണ്ടു അദ്ദേഹം വീഞ്ഞുകുപ്പി തൊട്ടുകൊണ്ടു പറയുന്നു:—“സഹോദരാ! ഇതാണു ഏററവും ചെറിയ കുറുക്കുവഴി! ഇതു നിങ്ങളെ തീർച്ചയായും അവിടേയ്ക്കു നയിക്കും.” ഇതുപോലെയാണു് സ്ത്രീയെപ്പററിയും പറയുന്നതു്. പ്രപഞ്ചം ഒരു ജയിലാണു്; ആധുനികകാലത്തെ വിവാഹരീതി നിശ്ചയമായും നിങ്ങളെ അവിടെ എത്തിക്കും. മനുഷ്യനും ഭാര്യയും പരസ്പരം ഓരോരുത്തരുടെയും അധഃപതനത്തിനു കാരണമായിരുന്നാൽ, ബൈബിൾ എഴുതിയ അതേ ദൈവം, സ്ത്രീയെ അന്വേഷിക്കണമെന്നു, പുരുഷന്റെ ഹൃദയത്തിൽ അത്തരം ഒരു ബൈബിൾ എന്തിനു എഴുതി? ഒരു വലിയ പരസ്പരവിരുദ്ധത! ഈ ബന്ധത്തിൽ രഹസ്യമായ ഒരു സാരം ഉണ്ടു്. അജ്ഞാനമാണു് അതിനെ നാശകാരണമാക്കുന്നതു്. അതുമാത്രമേ അധിക്ഷേപയോഗ്യമായിട്ടുള്ളൂ; വിവാഹമല്ല. ആക്ഷേപം എങ്ങിനെ ദൂരീകരിക്കാമെന്നാണു് ചോദ്യം.

ഇതാ! ഒരു ദൃഷ്ടാന്തം! ഇവിടെ ഇതാ! ഒരു പൂജ്യം (ശൂന്യം). ദശാംശചിഹ്നത്തിനു വലത്തുവശം അതിനെ സ്ഥാപിച്ചാൽ സംഖ്യയുടെവില കുറയും; ഇടത്തുവശത്തു വെച്ചാൽ വില വർദ്ധിക്കും. പൂജ്യത്തിനു് അതിന്റെ സ്ഥാനത്തോടു സംബന്ധിച്ചല്ലാതെ അനാപേക്ഷികമായ ഒരു വിലയില്ല. അതുപോലെ, പ്രസ്തുതവിഷയത്തിൽ നിങ്ങളുടെ നിലയാണു് വിവാഹബന്ധ

ത്തിൻെറ വിലയെ ക്ലിപ്തപ്പെടുത്തുന്നതു്. അല്ലാതെ അതിനു സ്വന്തമായ ഒരു വിലയില്ല; വിലയെല്ലാം നിങ്ങളുടെ സ്വന്തം നിലയെ ആശ്രയിച്ചിരിക്കുന്നു.

ഒരു മനുഷ്യൻ എന്തിനു് തൻെറ ഭാര്യയിൽ ആനന്ദമുണ്ടെന്നു വിചാരിക്കയും, അതു ആസ്വദിക്കയും ചെയ്യുന്നു? ഇതൊന്നു ഗവേഷണം ചെയ്യേണ്ടതാണു്. അല്ലാഞ്ഞാൽ വിഷമത പരിഹരിക്കാൻ തരമില്ല. ഈ സങ്കല്പിതമായ ആനന്ദമാണു് പുരുഷന്മാരെ അടിമകൾ ആക്കുന്നതു്. ട്രോജൻ യുദ്ധം ഇതിൻെറ ഉദാഹരണമാണു്. ഇതാണു് ഒരു വനിതയെ കഥാനായികയാക്കുകയും, മററൊരുവളെ അന്യഥാകരിക്കയും ചെയ്യുന്നതു്. ഈ സ്ത്രീയിൽനിന്നു തന്നെയാണു് ഈ ആനന്ദം ഉണ്ടാകുന്നതു് എന്നു പറയുന്നതു് വ്യാജമാണു്. അതിലെ—ഈ പറച്ചിലിലെ—യുക്തിക്കുഴപ്പം നമുക്കു മനസ്സിലാക്കണം. അവളിലോ, ശരീരത്തിലോ അശേഷം ആനന്ദം ഇരിപ്പില്ല.

പ്രേമപദാൎത്ഥത്തിൽ—പ്രേമവിഷയത്തിൽ—ആണു് ആനന്ദം കേന്ദ്രീകൃതമായിരിക്കുന്നതു് എങ്കിൽ ഭാര്യയും ഭർത്താവും അനവരതം സൌഭാഗ്യത്തിൻെറ പരസ്പരഹേതുവായിരിക്കണം. എന്നാൽ ഇതു് സത്യമല്ലെന്നും, അങ്ങിനെ ഇരിക്കുന്നില്ലെന്നും, നാം അറിയുന്നു. നിങ്ങളുടെ ആനന്ദം കൊയ്തെടുത്തു് ആസ്വദിച്ചതിനശേഷം നിങ്ങൾ ഏതു സ്ഥിതിയിൽ ആകുന്നു? കൂടുതൽ ആനന്ദബോധരഹിതനാകുന്നോ? നിങ്ങൾ പുരുഷത്വം—ആണത്വം—ഇല്ലാത്തവനാണെങ്കിൽ—ഷണ്ഡനാണെങ്കിൽ— സ്ത്രീ ആനന്ദത്തിൻെറ ഇരിപ്പിടമായിതോന്നുമോ? നിങ്ങളുടെ ഭാര്യ മിനക്കാരിയോ, അവിശ്വാസ്യയോ നിങ്ങൾ രോഗഗ്രസ്തനോ ആണെങ്കിൽ, അവളിൽ ആനന്ദം സ്ഥിതിചെയ്യുന്നില്ല. ഇവിടെ നിങ്ങൾക്കു രണ്ടു വിഭിന്ന അസ്തിത്വങ്ങൾ ഉണ്ടു—ഒരു ദ്വന്ദ്വത്വം ഉണ്ടു്. ഇവ മാറുമ്പോൾ, പൂൎണ്ണമായ ഐക്യമുണ്ടാകും. ശരീരപരമായ ഐക്യം മാത്രമല്ല, മാനസികവും ആത്മീയവും ആയ ഐക്യമുണ്ടാകും. അപ്പോൾ അവൎണ്ണനീയമായ ഒരവസ്ഥ വരും. ശരീരം ശരീരമല്ലാതെ, ലോകം ലോകമല്ലാതെ, ഏകത്വം—സായൂജ്യം—സാരൂപ്യം—നിൎമ്മമത്വം (എന്നൊന്നാൽ ഇവിടെ രണ്ടില്ല)—സാത്മ്യം—ഐക്യം സംഭവിക്കുന്നു. പ്രപഞ്ചവും ശരീരവും ഇല്ലാതെയായി, സമ്പൂൎണ്ണം ഇല്ലാതെയായി! പിന്നീടു മായ തിരെ ജീവിക്കയില്ല. ഞാൻ ശരീരമല്ല അവളും ശരീരമല്ലാ; ശരീരത്തിനും, മനസ്സിനും, ലോകത്തിനും,

ളുയരെയാണു്. പറുദീസാ * പുനഃസിദ്ധമായി; ലക്ഷ്യം പ്രാപ്ത
മായി. ഇതൊരു വെറും നിലയോ, വ്യവസ്ഥയോ അല്ല!
എന്തെന്നാൽ വേറെ ഏതോ ഒന്നു ഉണ്ടെന്നാണു് അങ്ങിനെ പറ
യുമ്പോഴുള്ള വിവക്ഷ. അപ്പോൾ നിങ്ങൾ ഓജസ്സും, പരമാന
ന്ദവും, നിങ്ങളുടെ സ്വാത്മാവും, അതുതന്നെയും (തത്ത്വം
അസി) ആകുന്നുവെന്നു വേദാന്തം പറയുന്നു. അന്ധാളിപ്പിക്കുന്ന
പ്രഖ്യാപനം ഇതു്, വിദ്യുച്ഛക്തിയിൽ അനുലോമവും, പ്രതിലോ
മവും (Positive & Negative) ആയ രണ്ടു വശങ്ങൾ ചേർന്നു ഒരു
പരിപൂർണ്ണവൃത്തം രൂപവൽക്കരിക്കുമ്പോൾ, ഒരു വൈദ്യുതദീപ
ത്തിന്റെ സ്വിച്ചു് പൂർണ്ണമായിടുംപോലെ, പ്രകാശം പ്രസരി
ക്കുന്നു. ശരീരങ്ങളിൽമാത്രമേ ഡൈനാമോ വ്യത്യാസപ്പെടുന്നുള്ളൂ.
വിദ്യുദ്വലയം (Electric circuit) പൂർണ്ണമാകുമ്പോൾ, അനു
ലോമ പ്രതിലോമകേന്ദ്രങ്ങൾ (Poles) അടുത്തുവരുന്നു—സാധാ
രണവും ആദിമവും ആയ സ്ഥിതി പുനഃസ്ഥാപിതമാകുന്നു.
ആനന്ദം, നിർഭയത്വം, സൃഷ്ടിപരശക്തി, ഈശ്വരസാന്നിധ്യം—
ഇതാണു് ആദ്യത്തെ ശരിക്കുള്ള ആത്മാവു്. അപ്പോൾ നമുക്കു
പറയാം:—"ഈ മനുഷ്യൻ ദൈവപുത്രനാണു്" എന്നു്. ഭർത്താവും,
ഭാര്യയും അടിസ്ഥാനതത്വത്തിലേയ്ക്കു നിമഗ്നരാകുമ്പോൾ, സക
ലതും അതിലേക്കടുകിച്ചേരുന്നു; ലോകമെല്ലാം അപ്രത്യക്ഷമാ
കുന്നു—ആത്മാവിനാൽ ഭക്ഷിക്കപ്പെടുന്നു: എല്ലാ ജാതികളും,
വർണ്ണങ്ങളും, വിശ്വാസപ്രമാണങ്ങളും പേനുകളെപ്പോലെയാണു്.
മരണം ആണു് അവയെ ആസ്വാദ്യമാക്കുന്നതു്. ആത്മാവു്
അതിനെയൊക്കെ തിന്നുന്നു; എന്തെന്നാൽ ആത്മാവാണു് സൃഷ്ടി
ശക്തി.

മറുവശത്തു്, വേദാന്തമനുസരിച്ചു്, അജ്ഞനായ മനുഷ്യൻ,
അറിവില്ലാതെ, ബാഹ്യമായ രൂപങ്ങളിൽ, അയഥാർത്ഥവസ്തുക്ക
ളിൽ ഉള്ള പ്രണയപാരവശ്യത്തിൽ പതിച്ചു്, ആത്മാവിനെ
വിഗണിക്കയും, ബാഹ്യചിഹ്നങ്ങളെപ്പററിമാത്രം ചിന്തിക്കയും
ചെയ്യുന്നതായി നാം കാണുന്നു.

കാട്ടിനകത്തു് ഒരാൾ നിലത്തു് ഒരു പുസ്തകം കിടക്കുന്നതു
കാണുന്നു; ഇടിമിന്നൽ ഉണ്ടാകുന്നു; അറിവില്ലാതെ അവൻ പുസ്ത
കമാണു് മിന്നൽ ഉണ്ടാക്കിയതു് എന്നു വിചാരിക്കുന്നു. എത്ര
പറഞ്ഞാലും മറെറാന്നും അയാൾ സമ്മതിക്കുന്നില്ല, രണ്ടുപദാർത്ഥ
ങ്ങളെ ഒന്നിച്ചു കാണുന്നു; അവയിൽ ഒന്നു മററേതിന്റെ കാരണ

* ക്രിസ്ത്യൻ ബൈബിളിലെ സ്വർഗ്ഗം.

മാണെന്നു അയാൾ കരുതുന്നു. എന്തെന്നാൽ ഇങ്ങിനെയാണു് മനസ്സിലെ ചിന്താബന്ധം. അതുപോലെ, പുരുഷനോ സ്ത്രീയോ വാസ്തവത്തിൽ ഉണ്ടാക്കുന്നില്ലാത്തതും, ഈശ്വരന്റെ പരമാത്മത്വത്താൽ ഉല്പന്നമാകുന്നതും ആയ ആനന്ദം വിവാഹബന്ധത്തിൽ ഒരുത്തൻ കാണുന്നു.

ഈ വസ്തുത നിങ്ങൾ എങ്ങിനെയാണു് പ്രയോജനപ്പെടുത്തുന്നതു്? നിങ്ങൾ ഹൃദയത്തെ ഭൗതികവസ്തുവിലും, ഇന്ദ്രിയവിഷയത്തിലുംനിന്നു മാററിനിർത്തി, ആനന്ദത്തെപ്പററി മാത്രം ധ്യാനിക്കുമ്പോൾ, ആ നിമിഷം, അവിടെ—ഈ ആനന്ദം ഒരു ശക്തിയും, ഓജസ്സും, യഥാർത്ഥാത്മാവും ആത്രെ—നിങ്ങൾക്കു് ഒരു സംഗതി അനുഭൂതമാകും. അതായതു്, ക്ഷുദ്രതരമായ—നീചമായ—മനസ്സിലേയ്ക്കു നിങ്ങൾക്കു ഇറങ്ങേണ്ടതായ ആവശ്യമേ ഇല്ല. അതു് അസ്പൃഷ്ടമായി ഭവിക്കുന്നു. ഈ ആനന്ദം ദിവ്യത്വമാണു്. അതാണു് സൂര്യനും, ചന്ദ്രനും, ഓജസ്സും, അപരിമിതത്വവും, കാലദേശകാരണങ്ങൾക്കു അതീതവും, സകല പദാർത്ഥങ്ങളും; കേവലം തിരമാലകളും, കല്ലോലങ്ങളും, ചുഴലികളും ആയികാണപ്പെടുന്ന ഒരുമഹാസമുദ്രം ആണു് അതു്. കാഴ്ചകളും സംഭവങ്ങളും ഐക്യം യഥാർത്ഥവും, മൌലികവും, അടിസ്ഥാനവും ആയ തത്വത്തിന്റെ വെറും രൂപങ്ങളാണു്. നിങ്ങളുടെ ശരീരങ്ങൾ വെറും കുമിളകളും തരംഗങ്ങളുമാണു്. ഭിന്നതകളുടെ ഏകകാരണം രൂപംമാത്രമാണു്. ഒരു നദിയിൽ നോക്കിക്കൊണ്ടു് ഒരു ശിശു പറയുന്നു:—"സഹോദരാ! നോക്കു! അതാ! ഒരോളം വരുന്നു!" വെള്ളം മുമ്പേതന്നെ ഉണ്ടായിരുന്നു. എന്നാൽ ഈ സംഭവത്തിനു്—ഓളത്തിനു—ആണു് പ്രാധാന്യം കൊടുക്കപ്പെടുന്നതു്. "ഞാൻ ഒരു ഓളം കാണിച്ചു തരാം; അതു് ആറല്ല!" ഈ പറച്ചിൽപോലെയാണു് ഇവിടെയും. ഒരു അദൃശ്യനായ ഈശ്വരൻ! സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ, ശരീരങ്ങൾ, മനഃസ്ഥിതിയാകുന്ന സമുദ്രത്തിൽ ഉള്ള കല്ലോലങ്ങൾ—ഞാൻ, നീ ചിന്തകൾ—ഇങ്ങിനെ മനുഷ്യൻ അനേകത്വവും, വിവിധത്വവും കൊണ്ടുവരുന്നു; വെറും സംഭവങ്ങളിലേക്കു കടക്കുന്നു. ശരീരങ്ങൾ സംഘട്ടനം ചെയ്യുന്നു. ഓളങ്ങൾ പരസ്പരം തല്ലുന്നു. വെറും പദാർത്ഥങ്ങളുടെ സംഘട്ടനത്തിൽക്കൂടി മാത്രമാണു് ആനന്ദം ഉണ്ടാകുന്നതെങ്കിൽ, ആ അഭിപ്രായം തെററാണു്. എന്നാൽ ആത്മാവിന്റെ—ജലത്തിന്റെ—സാന്നിധ്യമാണു് തരംഗങ്ങൾ തല്ലുമ്പോൾ പ്രകാശിക്കുന്നതു്, ആനന്ദം പ്രകാശിപ്പിക്കുന്നതു്. സ്വപ്നം എന്താണെന്നു കുഞ്ഞിനെ പഠിപ്പി

ക്കാൻ വേദാന്തി ഒരു മോതിരം കാണിച്ചുകൊണ്ടു് അതിനോടു പറയുന്നു:—"ഇതു സ്വൎണ്ണമാണു്." കുഞ്ഞുചോദിക്കുന്നു:—"ഉരുണ്ടരൂപമാണോ സ്വൎണ്ണം?" അല്ല. "നിറമാണോ സ്വൎണ്ണം?" അല്ല. "മിനുസമാണോ സ്വൎണ്ണം?" "ഘനമാണോ അതു്?" അല്ല; അല്ല. എങ്ങിനെ അതിനെപ്പററി ഒരു ബോധംകൊടുക്കാം? സ്വൎണ്ണംകൊണ്ടുതന്നെ പണിയിക്കപ്പെട്ട പലതരം പദാൎത്ഥം കാണിക്കുന്നു. ഈ പ്രകാരത്തിൽ അവസാനത്തിൽ ഒരു ബോധമുണ്ടാക്കുന്നു. കുഞ്ഞു് അതു് ഒടുക്കം മനസ്സിലാക്കുന്നു. ഗുണങ്ങളെ—ധൎമ്മങ്ങളെ—തിരിച്ചറിഞ്ഞുകൊണ്ടു് വസ്തുകളെ ചൈതന്യത്തിലേയ്ക്കു പണിചെയ്തുണ്ടാക്കണം.

അന്ധന്മാരോ കാഴ്ചയുള്ളവരോ ഭൂരിപക്ഷക്കാരെന്നു് ബേർബൽ രാജാവിനോടു ചോദിച്ചു; വാദപ്രതിവാദം ഉണ്ടായി. അതു തെളിയിക്കണമെന്നായി. ന്യൂനപക്ഷമാണു് അന്ധന്മാരെന്നു രാജാവു് അഭിപ്രായപ്പെട്ടു. തെളിവിനായിട്ടു് ഒരുകഷണം തുണിയും കൊണ്ടു ബേർബൽവന്നു. അതു തലയിൽ കെട്ടിയുംവെച്ചു് അദ്ദേഹം ചോദിച്ചു:—"ഇതെന്താണു്?" "ഒരു തലപ്പാവാണു്" എന്ന ഉത്തരംവന്നു. അദ്ദേഹം അതു തോളിലിട്ടു; എന്നിട്ടു് "അതെന്താണു്?" എന്നു വീണ്ടും ജനങ്ങളോടു ചോദിച്ചു. "സാൽവാ—ഉത്തരീയം" എന്നമറുപടികിട്ടി. മൂന്നാമതു് അദ്ദേഹം അതുടുത്തു. അപ്പോൾ അവർ അതു ഉടുതുണിയാണെന്നുപറഞ്ഞു. "അന്ധന്മാർ! എല്ലാവരും അന്ധന്മാർ! ഇതു് ഈ പറഞ്ഞതൊന്നും അല്ല. പിന്നെയോ വെറും തുണിക്കഷണമാണു്. പേരുകളിലും രൂപങ്ങളിലുമായി തുണി ഒളിച്ചുവെക്കപ്പെട്ടിരുന്നു".

ആത്മാവെന്താണെന്നു സാക്ഷാൽക്കരിക്കുക. സ്വൎണ്ണം കാണുവാൻ നിങ്ങൾ അതിനെ പൊട്ടിക്കേണ്ടതില്ല. നിങ്ങൾ പുരുഷനെയും, സ്ത്രീകളെയും, ചുഴലികളെയും, തരംഗങ്ങളെയും, തുണിയെയും, സ്വൎണ്ണത്തെയുംപററി ചിന്തിക്കുമ്പോൾ അവയെല്ലാം പുറകിൽ നില്ക്കുന്ന യാഥാൎത്ഥ്യത്തെക്കുറിച്ചു ആലോചിക്കുന്നില്ല.

വിവാഹം മതത്തിനു വിരുദ്ധമാണെന്നു പറയരുതു്. ആനന്ദത്തിന്റെ യഥാൎത്ഥാവസ്ഥ എന്താണെന്നു കാണുക. യഥാൎത്ഥാത്മാവെന്തെന്നു കാണുക. സാക്ഷാൽക്കാരത്തിനു ആഗ്രഹിക്കുന്ന ഒരു മനുഷ്യൻ യഥാൎത്ഥാനന്ദവും, സത്തും, പ്രാഥമികത്വവും ധ്യാനിക്കുന്നതുപോലെ ധ്യാനിക്കുകയും കാണുകയും ചെയ്യുക. യഥാൎത്ഥാത്മാവുമായിട്ടുള്ള സാത്മ്യഭാവനയുടെ ബോധം നഷ്ട

പ്പെട്ടു്, ധ്യാനംചെയ്തു്, ബന്ധങ്ങളുടെ കാരണം നീക്കുകയും, പാരമാർത്ഥവസ്ഥയിലേക്കു മുങ്ങിലയിക്കയും ഇപ്രകാരം ചെയ്യുക.

ഓം! അതു ഞാനാണു്—ഇതു പരിക്ഷിക്കുക. "അതാണോ എന്റെ യഥാർത്ഥ പ്രകൃതം?" "ഞാൻ അതാണോ?" ഞാൻ അതു് ആണെങ്കിൽ ലോകമെല്ലാം ഒരു നീർപ്പോളമാത്രമാണു്. ഞാനെന്തിനു് അതിന്റെ പുറകേ ആർത്തിപ്പെട്ടു് ഓടുന്നു? ശരീരബോധം, കാമം, ആഗ്രഹം മുതലായതു് ഉണ്ടാകുമ്പോൾ, നിങ്ങൾ സ്വയം യുക്തിവാദംചെയ്തു നോക്കുക. പ്രാഥമികതത്വമായ നിങ്ങളോടുതന്നെ വാദപ്രതിവാദം ചെയ്യുക. * Plexus ൽ നിന്നു ഇച്ഛാശക്തിപ്രവാഹം മുകളിലേയ്ക്കു മുകളിലേയ്ക്കു കയറി സമ്മർദ്ദം തലച്ചോറിൽക്കൂടി വീണ്ടും പൊങ്ങുന്നു. പ്രകൃതിസഹജമായ ക്രിയാപദ്ധതികൊണ്ടു വികാരങ്ങൾ അടങ്ങുന്നു. ജയിക്കപ്പെടുന്നതെല്ലാം ശമിക്കുന്നു. എന്തുകൊണ്ടു? ജ്വലിക്കുന്ന സൂര്യനിൽ വിദ്യുച്ഛക്തിപ്രകാശം കാണുകയില്ല. അന്ധകാരത്തിൽ മാത്രമേ അതു തിളങ്ങി പ്രകാശം കൊടുക്കുകയുള്ളൂ. അനുക്രമമായിട്ടു ശോഭായമാനമായ സൂര്യപ്രകാശത്തിലേക്കു നയിക്കപ്പെടുമ്പോൾ, ഇന്ദ്രിയസുഖങ്ങൾ, ഒരു ദീപത്തെപ്പോലെ, രശ്മികൾ ചിതറാതെ നിഷ്പ്രഭമാകും. ശകാരിക്കയും നിന്ദിക്കയും ചെയ്യുന്നതു് പ്രകൃതിക്കു പ്രതികൂലമാണു്. അതിനപ്പുറം നില്ക്കാതെ നിങ്ങൾക്കതിനെ നശിപ്പിക്കാവതല്ല. ഈ ഉപകരണത്തെ, അങ്ങിനെ പ്രയോഗിച്ചുകൊണ്ടു്, സഹോദരാ! ഉണർന്നാലും, ഉയർന്നാലും.

പ്രപഞ്ചം സ്വയം ഒരു ഇന്ദ്രജാലമാണു്. മററിന്ദ്രജാലമൊന്നും ആവശ്യമേ ഇല്ല. സകലപാപത്തിന്റെയും കാരണത്തെ ഭയപ്പെടുക. അതു ആത്മജ്ഞാനംകൊണ്ടേ മാററാൻ തരമുള്ളൂ. മറെറാരു മതം പഠിപ്പിക്കുന്നതു പ്രകൃതിക്കെതിരാണു്.

വന്നാലുംവേണ്ടില്ലാ, വന്നില്ലെന്നാകിലും,
എന്നിൽതാൻ നീസദാ വർത്തിക്കുന്നു.
ചാരത്തുനിന്നാലും, ദൂരത്തുനിന്നാലും,
സാരമില്ലെങ്ങുനീ നിന്നിടിലും;
എന്നിൽനീവർത്തിപ്പൂ, എന്നിൽ ചരിക്കുന്നു,
എന്നല്ലാഞാൻതന്നെ നീയാകുന്നു.
എന്നിൽനിമഗ്നനായ് നഷ്ടനായാനന്ദ-
സുന്ദരവാരിധിയായ്ത്തീർന്നാലും.

* സിരാചക്രം; അടിവയററിന്റെ പിൻഭാഗത്തുള്ള നരമ്പുകെട്ടു്—പക്ഷേ മണിപൂരകം.

കേവലംമാതാവായ്, തേടാത്തവനായി
കേവലമെന്നുടെ മാവത്തിൻെറ
പങ്കാളിയായ്‌വന്നു നിന്നുന്നതാനന്ദ-
വൻകടലായിട്ടു ലാലസിക്കൂ!

ഭാര്യ ഭർത്താവിനെ സഹായിക്കയും, തടസ്സപ്പെടുത്താതെയിരിക്കയും ചെയ്യുന്നതാണ് ഇൻഡ്യായിൽ അനുഷ്ഠിക്കപ്പെടുന്ന യുക്തിയുക്തവും, ശാസ്ത്രീയവും, പ്രകൃത്യനുസൃതവും ആയപദ്ധതി.

സാക്ഷാൽക്കാരത്തിനുശേഷം രാമൻ രണ്ടുവർഷംകൂടി ദാമ്പത്യജീവിതം നയിച്ചു. അവൻെറ ഭാര്യയോടു വേദാന്തം ഉപദേശിക്കപ്പെട്ടു. അവൾ പുഷ്പങ്ങളും, ദീപങ്ങളും കൊണ്ടുവന്ന്, ആത്മാവിൽ ധ്യാനമഗ്നയായിനിന്നു. അവൾ നമസ്കരിക്കയും ആരാധിക്കയും ചെയ്കയും, രാമൻെറ ശരീരം അവൾക്കൊരു ചിഹ്നം—പ്രതിമ—ആയി ഭവിക്കുന്നതുവരെ അവൾ രാമനെ നോക്കുകയും, ഓങ്കാരം ജപിക്കയും, രാമനിൽ ആത്മാവിനെ ധ്യാനിക്കയും, തന്നിൽ തന്നെ ഈശ്വരനെ ദർശിക്കയും, ഈ ചിന്തകൾ പ്രസരിപ്പിക്കയും, ഓരോരുത്തരും ഇതരരൂപത്തിൽ ഈശ്വരനെ കാണുകയും, ഇങ്ങിനെ അന്യോന്യം സഹകരിക്കയും സാക്ഷാൽക്കാരം പ്രാപിക്കയും ചെയ്തുവന്നു. അവളെ ഉയർത്താൻ രാമൻ സഹായിച്ചു. ഇങ്ങിനെ കുറെക്കാലം കഴിച്ചു. പിന്നീടു ചിലമാസങ്ങൾ അവർ ഒന്നിച്ചു താമസിച്ചു. നീചവിചാരങ്ങൾ അവരെ ഒട്ടും ബാധിച്ചിരുന്നില്ല. വികാരങ്ങൾ ജയിക്കപ്പെട്ടു. പരസ്പരം ധാരണയുണ്ടായി. ഇരുകൂട്ടരും മുക്തരായി. ഭർത്താവെന്നും, ഭാര്യയെന്നും ഉള്ള ചിന്തകൾ നശിച്ചു. ബന്ധനം ഒന്നും ഇല്ലാതെയായി. അവൾ അവനെ ഭർത്താവായിഗണിച്ചില്ല. അവൻ അവളെ ഭാര്യയായും ഗണിച്ചില്ല

ആശയങ്ങളുടെയും, സ്വായത്തബോധത്തിൻെറയും ഹ്രസ്വതമൂലമാണ് കുടുംബകലഹങ്ങളും, ഛിദ്രങ്ങളും, ദ്രോഹങ്ങളും ഉണ്ടാകുന്നതു്. അപ്പോഴാണ് താല്പര്യങ്ങൾ പരസ്പരം സംഘട്ടനം ചെയ്യുന്നതു്; വിവാഹംകൊണ്ടുള്ള വിഘ്നങ്ങൾ ഉദിക്കുന്നതു്. വേദാന്തം ഗ്രഹിക്കയും, സ്വതന്ത്രരാകയും ചെയ്യുക. ബന്ധങ്ങൾ യാതൊന്നുമില്ല. അവ നാമമാത്രമാണ്. ഓരോരുത്തരും സ്വതന്ത്രരായിരിപ്പാൻ ഉദ്ദേശിക്കപ്പെട്ടവരാണ്. നിങ്ങളുടെ കുഞ്ഞുങ്ങളെ സമ്പൂർണ്ണം സ്വതന്ത്രരായിരിക്കാൻ അനുവദിക്കുക. അതൊരിക്കലും ഒരുത്തനെ നശിപ്പിക്കയില്ല. ലോകമെല്ലാം ഒരു സ്വർഗ്ഗമാണ്. ഈശ്വരനെ ഒരിക്കലും വഞ്ചിക്കാവതുമല്ല.

ഓം! ഓം!! ഓം!!!

## വ്വ. ബുദ്ധിയും ജ്ഞാനവും (പാണ്ഡിത്യം)

അഥവാ

## ബുദ്ധി (അഭി:) ജ്ഞാനം.

(ഇൻഡ്യായിൽ യൂ. പി യിൽ മധുര, ശാന്തിആശ്രമം പ്രസിദ്ധീകരിച്ചിരുന്ന "പ്രായോഗികബുദ്ധി" എന്ന പത്രികയ്ക്കു അമേരിക്കായിൽനിന്നു അയക്കപ്പെട്ട ഒരു ലേഖനം.)

"സഹാനുഭൂതി—അനുകമ്പ—കൂടാതെ ഒരു ഫർലോംഗ് ദൂരം നടക്കുന്നവൻ അവൻെറ മൂടുവസ്ത്രത്തിൽ മൂടപ്പെട്ടു് അവൻെറ ശ്മശാനത്തിലേയ്ക്കു സഞ്ചരിക്കുന്നു."

ബുദ്ധിയും പാണ്ഡിത്യവും ഒന്നല്ല, സാത്മ്യനിലയിൽ അല്ല. അവയ്ക്കുതമ്മിൽ എല്ലായ്പ്പോഴും പൊരുത്തവും ഇല്ല. പാണ്ഡിത്യം സദാ ഭൂതകാലത്തേയ്ക്കു വീക്ഷിക്കുന്നു; ബുദ്ധി ഭാവിയിലേയ്ക്കു മുമ്പോട്ടു നോക്കുന്നു.

'ഒരുത്തൻ ചെയ്യേണ്ടതു് എന്താണെന്നു അറിയുന്നതാണു് ബുദ്ധി' എന്നു നിർവ്വചിക്കപ്പെട്ടിരിക്കുന്നു. അതു ചെയ്യുന്നതു പുണ്യം, അഥവാ നന്മ.

നന്മയില്ലാത്ത—പുണ്യമില്ലാത്ത—ബുദ്ധി മാംസത്തിൻെറ, ശരീരത്തിൻെറ, ആലസ്യമാണു്. എന്നാൽ ഇച്ഛാശക്തി പ്രവൃത്തിയിലേയ്ക്കു സംക്രമിക്കുമ്പോൾ—സയൻസ് കലയിലേയ്ക്കു പരിവർത്തനംചെയ്യുമ്പോൾ—ജ്ഞാനം ഓജസ്സിലേയ്ക്കു പരിണമിക്കുമ്പോൾ എങ്ങിനെയോ, അതുപോലെ ബുദ്ധി നന്മയിലേയ്ക്കു സംക്രമിക്കുന്നു. ചിന്ത ക്രിയയിലേയ്ക്കു പ്രവഹിക്കാതെയും, തത്വങ്ങൾ അനുഷ്ഠാനപഥത്തിലേയ്ക്കു പുരോഗമിക്കാതെയും ഇരിക്കുന്നിടത്തു്, മാനസികമായ ദഹനക്ഷയമോ, അഥവാ ആദ്ധ്യാത്മികമായ മലബന്ധമോ ഉണ്ടാകുന്നു.

ഒരു അമേരിക്കൻ ഫലിതസാഹിത്യകാരൻ പറയുന്നു:—

"എൻമാമനെപ്പോഴും ചൊല്ലിയിരുന്നപോൽ,<br>
ഞാൻ മർത്ത്യരേയും പദാർത്ഥജാലത്തെയും<br>
സന്തതം ചിന്തിച്ചു ചിന്തിച്ചു ഭാൎത്തതിൽ<br>
സപാന്തത്തിലുണ്ടായ രഹസ്യം പറഞ്ഞിടാം<br>
പ്രാൎത്ഥിച്ചിടുമ്പോളനുകൂലമായ്ത്തന്നെ<br>
വൃത്തിയായിപ്പണിചെയ്യാതിരിക്കുകിൽ

> പ്രാൎത്ഥനകൊണ്ടൊരു കാൎയ്യവും മൎത്ത്യൎക്കു
> സാദ്ധ്യമാകില്ലതു കേവലം നിഷ്ഫലം
> നീയെന്തിനെങ്കിലുമാശിച്ചിരിക്കയും,
> കായം ശവംപോലെ പൂൎണ്ണാതെവെക്കയും
> ചെയ്യുന്നപക്ഷം നയനം നനച്ചങ്ങു
> പേയുരച്ചുംകൊണ്ടു യാചിച്ചുനോക്കിയാൽ
> അശ്രുക്കളായതുകൊണ്ടുവന്നേകില്ല,
> സശ്രമംചെയ്തു പണികൾ മന്ദതരം
> എൻമാമനെപ്പൊഴും ചൊല്ലിയിരുന്നപോൽ,
> ചെമ്മെ വിയൎക്കട്ടെ നിൻെറ ദേഹംതുലോം."

ബാഹ്യപരിസരങ്ങളോടു സുരക്ഷിതമായും, കൃത്യമായും അനുരഞ്ജിച്ചു നില്പാനുള്ള കെല്പാണു് സുബോധത്തിൻെറ സുപ്രധാനപ്രകൃതം. ആവശ്യത്തിനു അനുരൂപമായ പ്രവൃത്തി സ്വീകരിക്കാനുള്ള അപ്രാപ്തിയാണു് ഭ്രാന്തിൻെറ സ്വഭാവവിശേഷം. "ഭേദപ്പെടുക അഥവാ, മാറിക്കൊണ്ടിരിക്കുക; അല്ലെങ്കിൽ നശിക്കുക" എന്നാണു് പ്രകൃതിയുടെ കൎക്കശമായ താക്കീതുകളുന്നു. പുരോഗമിക്കുന്ന കാലത്തിനോടൊപ്പം ചരിക്കുക. ജീവിതമത്സരത്തിൽ വിജയശ്രീലാളിതനായി നിങ്ങൾക്കപ്പോൾ പുറത്തുവരാം. (ഇൻഡ്യാ ഇതു ഗൌനിക്കട്ടെ).

ലളിതവും, രക്ഷാകരവും ആയ ഉപദേശത്താൽ, ശ്രീകൃഷ്ണഭഗവാൻ പ്രായോഗികബുദ്ധിയുടെ ചൈതന്യമെല്ലാം സമഷ്ടിയായി ചൂണ്ടിക്കാണിച്ചിട്ടുണ്ടു്

> "കൎമ്മണ്യേവാധികാരസ്തേ—മാ ഫലേഷുകദാചന
> മാ കൎമ്മഫലഹേതുൎഭൂഃ—മാ തേ സംഗോസ്ത്വകൎമ്മണി.

"നിൻെറ ജോലി പ്രവൃത്തിചെയ്യുമാത്രമാണു്; അതിൽനിന്നുത്ഭവിക്കുന്ന ഫലമോ, ഗുണമോ നോക്കുകയല്ല. കൎമ്മഫലത്തിൽ നീ കരുതാതിരിക്കുക; എന്നാൽ കൎമ്മരാഹിത്യത്തിനു നീ അടിമപ്പെട്ടിരിക്കയുമരുതു്."

> "കൎമ്മനിൎവ്വഹണത്തിൽ ജീവിക്കൂ! പണിചെയ്യൂ!,
> നിൎമ്മൂലമഹങ്കാരം ദൂരവേ ത്യജിക്കനീ,
> നിൻെറ കൎമ്മങ്ങളെല്ലാം ഭക്തിയായ് ഭവിക്കട്ടെ,
> നിൻെറ മാനസം ഗുണഫലത്തിൽ നിൽത്തിടൊല്ലാ,
> നന്മതിന്മകളെല്ലാം തുല്യമായ് ഗണിച്ചാലും,
> ഇമ്മനഃസാമ്യാവസ്ഥ യോഗംതാൻ, ഭക്തിയും താൻ"

(എഡ്വിൻ ആർനോൾഡ്)

സദാ ജീവിതമത്സരത്തിൽ ഏർപ്പെട്ടിരിക്കുക. അതാണ് നിന്റെ ചുമതല. ഒരു യഥാർത്ഥവീരൻ സദാ പ്രവൃത്തി—പണി—കാംക്ഷിക്കയും, പ്രേമിക്കയുംചെയ്യുന്നു. ഒരു പ്രണയാർത്ഥി തന്റെ പ്രണയിനിയെ പ്രേമിക്കുന്നതുപോലെതന്നെ. യുദ്ധക്കളത്തിൽ മരിച്ചാൽ നീ സ്വർഗ്ഗത്തിനോ, അഥവാ, സത്യത്തിനോ, യശസ്സു നേടുന്നു; (അതായതു്, ഏററവും യോഗ്യതയുള്ളതു ശേഷിക്കാൻ സൌകര്യംകൊടുത്തു് പരിണാമഗതിയെയും, സൃഷ്ടിയുടെ പുരോഗതിയെയും സഹായിക്കുന്നു.) വിജയം പ്രാപിച്ചാൽ യഥാർത്ഥ ചൈതന്യം—സത്യം—നിന്നിൽക്കൂടി പ്രകാശിക്കുന്നു. നീ പരമാർത്ഥത്തിൽ വിജയിക്കുന്ന സത്യമാണു്; ഈ ശരീരമല്ല; ആ ശരീരവുമല്ല. ശരീരങ്ങൾ യുദ്ധത്തിൽ നശിക്കുന്നു. നീ എന്നും വിജയശീലനത്രെ. സത്യത്തിന്റെ സത്തായിട്ടു തിളങ്ങുക; ജീവന്റെ ഓജസ്സായിട്ടു മുമ്പോട്ടു പ്രകാശിക്കുക.

> "ഹതനായ്ഭവിക്കുകിൽ സ്വർഗ്ഗത്തിൽ രക്ഷനേടാം,
> ചിതമായ് വിജയിച്ചു ജീവിക്കുമെന്നാകിലോ
> ഭൂമിതൻനാഥനായി മരിക്കാം. അതുകൊണ്ടു
> സാമോദം സുധീരനായുത്തിഷ്ഠ! സത്യസൂനോ!
> യുദ്ധത്തിനായിക്കോപ്പുകെട്ടുക! ഹൃദയത്തെ-
> ബദ്ധമാക്കുക ചുണകൊണ്ടുനീ ദൃഢമായി;
> ദുഃഖസൌഖ്യങ്ങൾ, ലാഭനഷ്ടങ്ങൾ, ജയാജയ-
> മൊക്കയുമൊരുപോലെ തുല്യമാണെടോ! തവ,
> ഈവിധം ധരിച്ചുകൊണ്ടേററിടഞ്ഞാലും രണേ
> കേവലമിതുകൊണ്ടു പാപമുണ്ടാകുന്നില്ല.

വിജയത്തിന്റെ യഥാർത്ഥ മാനദണ്ഡം ആദ്ധ്യാത്മികവളർച്ചയായതിനാൽ—ബാഹ്യമായ ലാഭനഷ്ടങ്ങൾ അല്ലാത്തതിനാൽ—തോൽവി ജയംപോലെതന്നെ മഹനീയമാണു്.

"ഷാ സ്വർ—ഈ—ഖുഷ് ബ മൈദാൻ അമദീ ഗോയേ ബിസാൻ"

"അല്ലയോ! ഭാഗ്യവാനായ രണശൂര! നീ കളിക്കളത്തിൽ (ലോകത്തിൽ) വരാനിടയായി. തകർക്കുക! തകർക്കുക!"

ഒരു മനുഷ്യന്റെ ചാരിത്രബലം അവൻ നേരിട്ടിട്ടുള്ള പരീക്ഷണങ്ങളുടെ അളവനുസരിച്ചു പ്രത്യക്ഷമായ അനുപാതം വഹിക്കുന്നു.

> "പോരിന്റെ മിന്നുസത്തെപ്പതുക്കനോക്കിത്തിക്കും
> ഓരോരോ പരാജയം സ്വാഗതംചെയ്തുകൊൾക,

നില്ക്കയോ, ഇരിക്കയോ വയ്യാതെതമ്മിവിട-
മക്കത്തു സ്വാഗതാർഹം; സുഖത്തിൽ മുക്കാൽദുഃഖം,
വേലചെയ്യുക; ദണ്ഡം ഉണവൽഗണിച്ചാലും,
ചാലവേ പഠിച്ചാലും, വേദന ഗൌനിക്കൊല്ല.
സാഹസപ്പെട്ടുകൊൾക, സങ്കടം ശ്രദ്ധിക്കേണ്ടാ,
സഹസാ പരസ്പരവൈരുദ്ധ്യം ഭവിച്ചാലും,
അവഹേളിച്ചുംകൊണ്ടിട്ടായതു താലോലിക്കം,
ഇവിടെത്തോൽവിതന്നെ ജീവന്റെ ജയം സർവ്വം."

## സൽക്കർമ്മചൈതന്യം

പൂർവ്വാചാരപൂജയും, ഹൃദയസ്പർശിയല്ലാത്ത വെറും സംഭാഷണരീതിയുംമറ്റും നീക്കിവെച്ച്, ആഭ്യന്തരമായ അനുഭവവസ്തുതകളെ നേരിട്ടു പരിശോധിച്ചു നോക്കിയാൽ, ഗുണദോഷബുദ്ധി പറഞ്ഞുകൊടുക്കുന്നതും, അനുഷ്ഠാനനിയമങ്ങൾ ഏർപ്പെടുത്തുന്നതും, അധികാരനിർബ്ബന്ധിതമായി കർത്തവ്യങ്ങൾ സ്ഥാപിക്കുന്നതും, "നീ ഇന്നതുചെയ്യരുത്", നീ ഇന്നതുചെയ്യണം" എന്നീ വിധത്തിൽ സാമാന്യവിധിനിഷേധങ്ങൾ കല്പിക്കാൻ നിഷ്കർഷിക്കുന്നതും എല്ലാം, അറിഞ്ഞോ, അറിയാതെയോ, തന്റെ സ്വന്തം ഈശ്വരത്വത്തിൽ സുദൃഢമായി വേരുറക്കാത്തവനിൽ ചൈതന്യംഅടിച്ചുകയററാൻ വേണ്ടിയുള്ള വ്യർത്ഥപരിശ്രമങ്ങൾ മാത്രമേ ആകുന്നുള്ളുവെന്നു നാം കാണുന്നു. ഏറെച്ചെപ്പോയാലും, മൃതമായ ശരീരത്തിന്റെ ആ മാംസപേശിയോ, ഈ മാംസപേശിയോ ഒന്നിളക്കാൻമാത്രം കഴിവുള്ള ബാഹ്യവിദ്യുൽപ്രയോഗങ്ങൾ മാത്രമാണിവ; ഇതുകൾക്ക വെറും വ്യാജമായ ജീവനെ പ്രചോദിപ്പിക്കാനുള്ള കെല്പിൽകവിഞ്ഞു യാതൊന്നുമില്ല.

"ബലപ്രയോഗംകൊണ്ടു നടത്തേണ്ടതു യാതൊന്നും ബലവത്തല്ല."

പ്രേമം കെട്ടിടം പണി ചെയ്യുന്നില്ലെങ്കിൽ, അതു പണിയുന്നവർ വെറുതെ വേലചെയ്യുകയാണ്.

"ധിഷണാപാടവത്തിന്റെ ഇന്ദ്രജാലങ്ങൾ" എല്ലായ്പ്പോഴും "പരിശ്രമത്തിന്റെ ഇന്ദ്രജാലവിദ്യകൾ" ആണെന്നുള്ളതു ശരിതന്നെ, എന്നാൽ അന്യരുടെ വീക്ഷണത്തിൽ സങ്കടകരമായ പരിശ്രമമായി തോന്നുന്നത്, സദാ പടുത്വത്തിന്റെ—പടുക്കളുടെ—കണ്ണിൽ ആസ്വാദ്യതമമായ—ആനന്ദകരമായ—ലീലമാത്രമാണ്.

വ്യക്തിയുടെ അഹംഭാവനയായ 'ഞാൻ' കഷ്ടപ്പെട്ടുചെയ്യേണ്ടതായ നിർജ്ജീവവും, രസഹീനവും ആയ പണിചെയ്യാതെ

വിട്ടുകളയുന്നതാണ് എനിക്കു അധികം ഇഷ്ടം. ആത്മാവിന്റെ ബഹിഃപ്രവാഹംപോലെ നിങ്ങളിൽക്കൂടി പ്രയത്നം സ്വയം ഒഴുകാത്തപക്ഷം അതു മുഷിഞ്ഞു ഞെരുങ്ങിച്ചെയ്യാനുള്ള സംരംഭം, അതു ചെയ്യാൻവേണ്ടിയുള്ള ദുർബ്ബലമായ ഒരു ക്ഷമാപണം പ്രകടിപ്പിക്കയേ ആകുന്നുള്ളൂ. മാന്യതയെ യാചിച്ചുകൊണ്ടിരിക്കുന്ന ചെറിയ മായികമായ സത്ത (അഹങ്കാരബോധം) വലിഞ്ഞിഴഞ്ഞുചെയ്യുന്ന അത്തരം രസഹീനമായ മുഷിപ്പൻ പ്രയത്നം അടിമത്തത്തിന്റെ കൂടെ ഇരട്ടപെററ സഹോദരമാണെന്നു ശങ്കരൻ വർണ്ണിച്ചിരിക്കുന്നു.

ഒരു കുട്ടി ഉല്ലാസപൂർവ്വം തെരുവുകളിൽ കുഴൽ—വിസിൽ—ഊതിക്കൊണ്ടു നടന്നിരുന്നു. പോലീസുകാരൻ അതുകണ്ടു് അവനെ ശകാരിച്ചുകൊണ്ടു അവനെ തടഞ്ഞു. കുട്ടി മറുപടി പറഞ്ഞു:—"ഞാൻ വിസിൽ ഊതുന്നുണ്ടോ? ഇല്ല, സർ, കുഴൽ സ്വയമേ അങ്ങു് ഊതുന്നതാണു്."

ഒരു കുയിലോ, പ്രാവോ ഗംഭീരമായ ഒരു വനവൃക്ഷത്തിന്റെ മുകളിൽ സ്വതന്ത്രമായിരുന്നു സുഖിക്കട്ടെ; അപ്പോൾ ആ പക്ഷിയിൽനിന്നു പരിപൂർണ്ണാസ്വാച്ഛ്യമായ സ്വരങ്ങൾ പെട്ടെന്നു ഒഴുകുന്നു.

ക്ഷുദ്രമായ ചെറുസത്ത—വ്യക്തിപരമായ 'അഹം' സത്ത അപരിമേയത്തിലേക്കു എറിയപ്പെടട്ടെ; അപ്പോൾ ജീവനും, പ്രകാശവും, പ്രേമവുംചേർന്ന സച്ചിദാനന്ദത്തോടു നിങ്ങൾക്കുള്ള ഐക്യത്തിലേക്കു നിങ്ങൾ ഉണർന്നു എഴുന്നേൽക്കയും, ഉടനെതന്നെ നിങ്ങളിൽ നിന്നു സുഭഗവും ധീരവും ആയ പ്രവൃത്തിയുടെയും, ബുദ്ധി, നന്മ എന്നിവ രണ്ടിന്റെയും രൂപത്തിൽ കേന്ദ്രീയാനന്ദം പുറത്തേയ്ക്കൊഴുകാൻ ആരംഭിക്കുകയും ചെയ്യും. ഇതാണു് ദിവ്യപ്രചോദിതമായ ജീവൻ; ഇതു നിങ്ങളുടെ ജന്മാവകാശമാണു്.

"തന്നിൽനിന്നവൻസ്വയമോടിച്ചെന്നാദിത്യനിൽ
നിന്നുകൊണ്ടുനിഷ്പക്ഷദൃഷ്ടിയാൽ സൃഷ്ടിയെല്ലാം
നോക്കുന്നു; സമസ്തവും പ്രണയിക്കുന്നു; ഭൂലോകം
കൈയ്യുംനന്നെന്നോതിക്കൊണ്ടനുഗ്രഹിക്കുന്നു."

"അവനവനിൽസ്വയം ആനന്ദം കണ്ടെത്തുക പ്രയാസം തന്നെയാണു്; എന്നാൽ മറെറവിടെയെങ്കിലും അതു കണ്ടെത്തുക അസാദ്ധ്യം തന്നെയാണുതാനും." എന്നു ഷോപ്പനോർ പ്രസ്താവിക്കുന്നു.

ബുദ്ധിമാനും, നോട്ടക്കാരനും (?) ആണെന്നു് അഭിമാനിക്കുന്ന ചെറിയ സത്തയ്ക്കു എതിരായും, അതിന്റെ സഹായമില്ലാതെയും അവ്യക്തിപരം (Impersonal) ആയിട്ടാണു് സകല മഹൽപ്രയത്നങ്ങളും ചെയ്യപ്പെടുന്നതു്. ഒരു ഉദാസീനനായ സാക്ഷി—പ്രകാശം—പോലെ സൂര്യൻ തന്റെ ശാന്തസുന്ദരമായ മാഹാത്മ്യത്തിൽ അങ്ങിനെ കേവലമായി പ്രകാശിക്കുന്നു, അപ്പോൾ അതാ! ഹിമത്തിന്റെ തൊട്ടിലുകളിൽനിന്നു നദികൾ തുറന്നു പുറത്തെയ്ക്കൊഴുകുന്നു; ഉല്ലാസപൂർവ്വം കാററുകൾ നൃത്തം വെക്കാൻ തുടങ്ങുന്നു; പ്രകൃതിയശേഷം ക്രിയാത്മകമായി ചലിക്കുന്നു; മൃഗങ്ങൾ ഉണർന്നെഴുന്നേൽക്കുന്നു; സസ്യങ്ങൾ വളർന്നു വരുന്നു; വയലററുപുഷ്പങ്ങളും, റോസാകളും വിടിരുന്നു, സൂര്യന്റെ മഹത്തായ ഗാംഭീര്യസാന്നിദ്ധ്യംകൊണ്ടുമാത്രം പുരുഷന്മാരുടെയും, സ്ത്രീകളുടെയും കുട്ടികളുടെയും കണ്ണുകൾ ആകുന്ന—മിന്നുന്ന പുഷ്പങ്ങൾപോലും വികസിക്കുന്നു.

ഹേ! അനുഗ്രഹിക്കപ്പെട്ടവരേ! സർവ്വസ്വത്തിന്റെയും ആത്മാവായി, പ്രകാശത്തിന്റെ ഉല്പത്തിയായി, ഉല്ലാസത്തിന്റെ ഉറവയായി, നിങ്ങൾ വെറുതെ ഒന്നു മിന്നിയാൽമാത്രം മതി; അപ്പോൾ ചൈതന്യവും, ജീവനും, പ്രവൃത്തിയും ഒക്കെ നിങ്ങളിൽനിന്നു നിസർഗ്ഗജമായി പ്രസരിക്കാൻ തുടങ്ങുന്നു; പുഷ്പങ്ങൾ വിടിരുന്നു; അതാ! സൌരഭ്യം സ്വമേധയാ പൊട്ടിപ്പുറപ്പെടാൻ തുടങ്ങുന്നു!

നീന്തൽവിദ്യ അറിയാൻ പാടില്ലാത്ത ഒരുത്തൻ യാദൃച്ഛികമായി ഒരു തടാകത്തിൽ വീണുപോയാൽ, അവനെ വെള്ളം അതിന്റെ സമ്മർദ്ദശക്തികൊണ്ടു പൊക്കിത്താങ്ങിനിർത്തുന്നു; എന്നാൽ മനസ്സമാധാനം നശിപ്പിച്ചു്, കൈകാലുകൾകൊണ്ടു നിരാശാഭ്രമപൂർണ്ണനായി അത്യദ്ധ്വാനം ചെയ്യുന്ന സമയം അവനു നിസ്സഹായം മുങ്ങിത്താഴേണ്ടിവരുന്നു. അതുപോലെ, കരുതൽ ചിന്തകളും പരിഭ്രമവുംകൊണ്ടു അസ്വസ്ഥഹൃദയനായി മത്സരിച്ചു കഴിയുന്ന, ചെറിയ 'അഹങ്കാര'ബോധം മനുഷ്യനെ മുക്കിക്കൊല്ലുന്ന കട്ടിയാണു്, ഭാരമാണു്.

ജലാൽ—ഇ—റൂമി പറയുന്നു:—

"വനത്തിൽവെച്ചു ഇസ്രയേൽക്കാൎക്കു ആകാശത്തുനിന്നു ദിവസംപ്രതി ദിവ്യഭക്ഷണമായ 'മന്നാ' വർഷിക്കപ്പെട്ടിരുന്നു; എന്നാൽ കൃതഘ്നരും, അപമര്യാദക്കാരും ആയ കറെഅവഹേളന ബുദ്ധികൾ—മോശയുടെ സംഘത്തിലെ ചിലർ—

ഈശ്വരുമ്മിയുംകൂടി ദേവനമിങ്ങെന്നാഹം.
കാർമംകഷൻ ശഠിക്കുകകാരണം
'മന്നാ'യുടെപേർവഹിച്ചുള്ളഭക്ഷണം
തന്നെയും നഷ്ടമായ് പോയിതുസർവ്വവും.''

തലയെ വേദനിപ്പിക്കുന്നതും, മുതുകിനെ വളച്ചു ഒടിക്കുന്നതും, നെഞ്ചിനെ അടയ്ക്കുന്നതും എന്താണു്? പാദത്തിൽ നടക്കുന്നതിനുപകരം തലകുത്തിനടക്കുന്നതു്. നിങ്ങളുടെ പാദങ്ങൾ ഭൂമിയിൽ ഇരിക്കട്ടെ; തല (സ്വർഗ്ഗീയാനന്ദംകൊണ്ടു നിറഞ്ഞ) വായുമണ്ഡലത്തിലും. ദൈവികനിയമത്തെ കീഴ്മേൽ മറിക്കാതെ, ഭൂമിയെ തലയിൽ എടുത്തുവെച്ചു് അതു ബോധമയമായ ജീവിതമാണെന്നു പറഞ്ഞുകൊണ്ടിരിക്കാതെ, ദിവ്യ (യഥാർത്ഥ) ചൈതന്യത്തെക്കാൾ വെറും കാഴ്ചകളെ അധികം ഗൌരവപൂർവ്വം മാനിക്കാതെ, ഇരിക്കുക!

ക്രൺ എന്ന സസ്യം അന്വേഷിച്ചു കാടുകളിൽ നടന്നുകൊണ്ടിരുന്ന ഒരു മനുഷ്യൻ തന്റെ കാലിനടിയിൽ ഭീമവൃക്ഷങ്ങളെ ചവിട്ടിപ്പൊടിച്ചുകൊണ്ടുപോയി എന്നു പറയപ്പെട്ടിരിക്കുന്നു! പ്രിയപ്പെട്ടവരേ! അനന്താനന്ദമായതിനെ (ആത്മാവിനെ) വിട്ടുംവെച്ചു് പോകത്തക്കവിധം നിസ്സാരലാഭങ്ങളെയും, നഷ്ടങ്ങളെയും കുറിച്ചു നിങ്ങളുടെ ശ്രദ്ധയെ ഉപയോഗിച്ചുറപ്പിച്ചു നിർജ്ജീവമാക്കിക്കളയുന്നതെന്തിനു്?

ചുമതലയുടെ ഭാരം താങ്ങുന്ന, കർത്തവ്യപീഡിതമായ, മാന്യതാഘനം വഹിക്കുന്ന, വ്യാജമായ അഹങ്കാരമാണോ പ്രവൃത്തി ചെയ്തുപൂർത്തിയാക്കുന്നതു്? ആണെങ്കിൽ, കുതിരയെ ഓടിക്കയും, വണ്ടിഅടിക്കയും ചെയ്യുന്നതു താനാണെന്നു കുതിരയുടെ ദേഹത്തിൽ കടിച്ചുനില്ക്കുന്ന ഒരു ഈച്ചയ്ക്കു അപ്പോൾ അവകാശവാദം മുഴക്കാം!

പരമാനന്ദസത്യത്തിന്റെ സമുജ്ജ്വലൽപ്രഭാപൂർണ്ണമായ വിസ്ഫോടനത്തിന്റെ വഴിയിൽ ക്ഷുദ്രമായ 'ഞാൻ' (അഹംകാരം) തള്ളിക്കയറാതിരിക്കുവിൻ! ആശക്തിയെ വിശ്വസിക്കുക! വിശ്വസിക്കുക!! പാവപ്പെട്ട പരമാണുജീവിയെ പരിണാമഗതിമുറയ്ക്കു ദിവ്യമായ മനുഷ്യരൂപംവരെ വളരുവാൻ കാരണമാക്കിയ യഥാർത്ഥാത്മാവിന്റെ സാന്നിധ്യം!—നിയമം!—ഇനിയും സന്നിഹിതമാണു്. ആ ദൈവം ഉറങ്ങിക്കിടക്കുകയോ, മൃതമായിരിക്കയോ ചെയ്യാത്തതിനാൽ, നിങ്ങൾ അധഃപതിച്ചുപോകുമെന്നുള്ള ഭയം ആവശ്യമില്ല.

പ്രവാഹമെവിടേയ്ക്കുപോക, മിതിബോധലേശംവിനാ,
സുവിസ്തൃതസമുദ്രമെത്തയിലുറങ്ങിടും പക്ഷിപോൽ,
ദിവാകര ഭജാലമാകെനിറയുന്നൊരാനന്ദസൽ-
ശിവനനാപരിമേയതാഭ്രവി ശയിച്ചുറങ്ങുന്നനാം.

ഉപാധികളുടെയും, ചുററുപാടുകളുടെയും അടിമയും, തടങ്കൽ പുള്ളിയും ആണ് നിങ്ങൾ എന്നു പരിഗണിക്കുന്നതിന്റെ അപരനാമമാണ് വ്യാകുലതയും വേദനയും. പ്രത്യേകതയുടെയും, ഭിന്നതയുടെയും നിരീശ്വരപരമായ വ്യാമോഹങ്ങളെല്ലാം കട ഞ്ഞെറിഞ്ഞുകളയുക. ബാഹ്യപ്രകൃതിയുടെ ഭരണാധികാരിയായ ആത്മാവ്, നിങ്ങളുടെ സ്വന്തം അന്തരാത്മാവിൽനിന്നു ഭിന്നനാണെങ്കിൽ, നിങ്ങൾക്കു തലതാഴ്ത്തുകയും, നശിക്കുകയും അല്ലാതെ വേറൊരു ഗതിയില്ല. എന്നാൽ, വാസ്തവത്തിൽ, ഒരു ഭാഗത്തു സാഹചര്യങ്ങളുടെയും, പരിതസ്ഥിതികളുടെയും അഴികൾക്കുള്ളിൽ അടക്കപ്പെട്ടുകാണപ്പെടുന്ന നിങ്ങൾതന്നെ മറുവശത്ത് അതേ ചുററുപാടുകളും, സാഹചര്യങ്ങളും ആയി കാണപ്പെടുന്നതാകുന്നു. മുഖക്കണ്ണാടിഎന്നിൽ (എന്റെ കയ്യിൽ) ആണ്; ഞാൻ ആ കണ്ണാടിയിലും ആണ്.

ഞാനൊന്നുമുട്ടികേട്ടു—പ്രബലം, ശക്തം, മുട്ട്-
കനത്തെൻവാതിൽതന്നിൽ—വിളിച്ചുചോദിച്ചുഞാൻ;—
"ആരത്? "പറകെടൊ! ഹേ! ഹേ! നീയാരെടോ?"
പാരമത്ഭുതംപൂണ്ടു സ്വപ്നമങ്ങിനെ നിന്നേൻ,
കേറിവന്നെപ്പോൾഹന്ത! വരുന്നു, കാണ്ക! സുഖം
നിറയെ മുട്ടതരമധുരമായ പ്രേമം!
പതുങ്ങിക്കേൾക്കായ്വന്നു ചെറിയശബ്ദമൊന്നു:—
"വാതിലിൽതട്ടിയതു് നീതന്നെ! അറിയില്ലേ?"

മുസ്സൽമാൻ വേദഗ്രന്ഥങ്ങളുടെ സത്യമായ വ്യാഖ്യാനപ്രകാരം, മനുഷ്യനിലെ പരമേശ്വരനെ അംഗീകരിക്കാൻ മടിച്ചതിനു്, ദൈവദൂതപ്രധാനിയെപ്പോലും ശിക്ഷിച്ചു നിത്യനാശത്തിൽ എറിയുകയുണ്ടായി. (അലസ്ത്ര കലുബല മുതലായതുനോക്കുക). ഏററവും നീചനായ പാപിപോലും മനുഷ്യനിലെ (അഹ്മദ്) പരമേശ്വരനെ (അഹദ്) സാക്ഷാൽക്കരിക്കുന്നതുകൊണ്ടു സ്വർഗ്ഗത്തിനു അവകാശിയായി ഭവിക്കുന്നു.

"എന്റെ ആത്മാ മററുസകലരുടെയും ആത്മാവു് ആണു്" എന്നു പ്രായോഗികമായും, ജീവത്തായും ദർശിക്കുന്നതാണ് യഥാർത്ഥവും, രക്ഷാപ്രദവും ആയ ഇസ്ലാം (ശ്രദ്ധ, വിശ്വാസം)

വെറുതെ അതിനെ വെറും വിശ്വാസമെന്നു പറയുന്നതു് അതിനോടു കാട്ടേണ്ട മുഴുന്യായമല്ല. 'അതാണു്' 'അന്തിമശാസ്ത്രം' Ultimate Science)—വേദാന്തജ്ഞാനം. അതു കലകളുടെ കലയാണു്; അതു നിയമങ്ങളുടെ നിയമമാണു്.

സത്യത്തിന്റെ അന്തിമമായ പരീക്ഷണം എന്താണു്? നമുക്ക നമ്മുടെ ജീവനെ അതിൽ ആശ്രിതമാക്കി നിർത്താം. അതേ! നിങ്ങളുടെ ജീവനേയും, സകലത്തെയും, സർവ്വസംഭവങ്ങളുടെയും അന്തര്യാമിയായ വസ്തുവിൽ സുരക്ഷിതമായി ആശ്രയിപ്പിച്ചുനിർത്താം. "ഞാനും എന്റെ പിതാവും ഒന്നാണു്;" "അതു നീയാകുന്നു." (തത്ത്വം അസി).

ആകർഷണനിയമം (Law of Gravity) പോലും നിങ്ങൾക്കതിലുള്ള വിശ്വാസത്തെ ഭഞ്ജിച്ചുകളിപ്പിച്ചേക്കുന്നവരാം; എന്നാൽ ആത്മീയൈക്യത്തിന്റെ നിയമം ഒരിക്കലും ചതിക്കയില്ല. ഈ ഐക്യം അനുഭവിക്കകമാത്രം ചെയ്യുക; അപ്പോൾ സൃഷ്ടിമുഴുവൻ നിങ്ങളുടെ സ്വന്തശരീരംപോലെ പ്രവർത്തിക്കുന്നവെന്നു കാണപ്പെടും. സ്വർണ്ണവും, വെള്ളിയും നിങ്ങളുടെ ജീവനെ, ഹേ! വ്യാമോഹമഗ്നനായ അമർത്ത്യ! രക്ഷിക്കുകയില്ല—ഇൻഷ്വർ ചെയ്യുകയില്ല. പ്രാണനു് തേജസ്സും, സ്വർണ്ണത്തിനു് വെള്ളിക്കും ശോഭയും, സൂര്യനും താരങ്ങൾക്കും പ്രകാശവും കൊടുക്കുന്നതു് നീയാണു്.

ബാഹ്യവിമർശനങ്ങളും, മാമൂലുകളും, കീഴാചാരങ്ങളും, വസ്തുക്കളും വലിയഭാരമായിവന്നു്, ശക്തിയേറിയ ഹിമാലയപർവ്വതങ്ങളെപ്പോലെ. ജനങ്ങളുടെ പുറത്തു്—പോരാ, നെഞ്ചത്തു്—ഇരുന്നു ഞെക്കുന്നതുകൊണ്ടു് ഒരടിമുമ്പോട്ടുപോകാൻ തരപ്പെടാതെ, അവർ വേഗം പുരോഗതി പ്രാപിക്കാതിരിക്കുന്നു. അനാരോഗ്യപ്രദമായ അന്ധവിശ്വാസത്തിലും, പരിമിതിയിലുംനിന്നു നിങ്ങളെ സ്വയം മോചിപ്പിക്കുക. പ്രപഞ്ചം മനസ്സിൽ പതിക്കുന്നസമയം ഉടനെ അതിനെ അലിയിച്ചു കളയത്തക്ക ഒരു ദ്രാവകം നിങ്ങളുടെ മനസ്സിൽ ഉണ്ടായിരിക്കണം. ജ്ഞാനമാകുന്ന സാർവ്വലൌകികദ്രാവകം (ആത്മജ്ഞാനം) പ്രപഞ്ചത്തെയെല്ലാം അലിയിച്ചുകളയും. അതേസമയം അതു സദാ പ്രകാശസഞ്ചാരക്ഷമവും (Translucent) ആയിരിക്കും. നിങ്ങൾ ശരിയായി ചിന്തിക്കുന്നപക്ഷം താഴോട്ടു പതിക്കുന്ന ആകാശമോ, വായുറന്നു നില്ക്കുന്ന ഭൂമിയോ നിങ്ങളുടെ കവാത്തിനു സംഗീതംപാടിത്തരുന്നതായിത്തീരും. യാതൊരു ശത്രുവിനെയും നിങ്ങൾക്കു ശത്രു

നിങ്ങളെയും കാണാൻ തരപ്പെട്ടുകയില്ല; നിങ്ങൾക്കവനെ ചിന്തിക്കാനേ തരമുണ്ടാകയില്ല.

കാര്യകാരണസംബന്ധങ്ങളെപ്പോലെ, സംഗീതത്തിൽ ക്രമവും, മുറയും അനുസരിച്ചു് ഒന്നിനുമുമ്പിലും പുറകിലുമായി ഭിന്നഭിന്നസ്വരങ്ങൾ വന്നുകൊണ്ടിരിക്കുന്നു. സ്വരങ്ങളെ പരിശോധിക്കുകയും, താരതമ്യപ്പെടുത്തുകയും ചെയ്യുന്നതുകൊണ്ടുമാത്രം രാഗം ഗ്രഹിക്കാവതല്ല; പിന്നെയോ ഗാനത്തെ പ്രചോദിപ്പിക്കുന്നതും, അതിനെതാങ്ങുന്നതും, അതിന്റെ ഉല്പത്തിസ്ഥാനവും പ്രയോഗഫലവും, ആദ്യവസാനവും ആയ അഗാധാസ്വാദനക്രിയയുമായിട്ടുവയ്ക്കുള്ള സംബന്ധം അറിയുന്നതുകൊണ്ടേ രാഗം ഗ്രഹിക്കാൻ തരമുള്ളു.

അതുപോലെ പ്രകൃതിയുടെ ബാഹ്യതലത്തിൽനിന്നുകൊണ്ടു് —അതായതു, ബാഹ്യനിയമങ്ങളും, പുറമേയുള്ള കാരണങ്ങളും വിവരിച്ചുകൊണ്ടു് അതിനെ മനസ്സിലാക്കാൻ നിവൃത്തിയില്ല. പിന്നെയോ? "അതു് മനുഷ്യന്റെ ശരീര"മായി ഭവിക്കുന്നതുകൊണ്ടേ നമുക്കതിനെ ഗ്രഹിക്കാവൂ. നിങ്ങൾ സർവ്വസ്വവുമായി ഭാവനചെയ്തനുഭവിക്കാതെ, നിങ്ങൾക്കതിനെ അറിയാവതല്ല. നാമരൂപങ്ങളുടെ കീഴിൽ കിടന്നു മുഴങ്ങുന്ന യഥാർത്ഥതയിലേയ്ക്കു മുങ്ങി, സ്വാതന്ത്ര്യമായി സഞ്ചരിച്ചു്, വനങ്ങളിലും പുരയിടങ്ങളിലും മലകളിലും, നദികളിലും, പകലിലും, രാത്രിയിലും, മേഘങ്ങളിലും, നക്ഷത്രങ്ങളിലും കടന്നു്, സ്വാതന്ത്ര്യമായി മനുഷ്യരിലും, സ്ത്രീകളിലും, മൃഗങ്ങളിലും, ദേവന്മാരിലും പ്രവേശിച്ചു് ഓരോന്നിന്റെയും, എല്ലാത്തിന്റെയും ആത്മാവായി വ്യാപിച്ചു്— ഇങ്ങിനെ സ്ഥിതിചെയ്യുന്നതു്— ഇതാണു്, ഇതാണു് ജീവൻ—ആത്മജ്ഞാനം—പ്രായോഗികബുദ്ധി.

അഖിലലോകവുമായി സ്വയം ഐക്യം അനുഭവിക്കുന്നവനോടു, ലോകമശേഷം സഹകരിക്കാൻ ബാധ്യസ്ഥമാണു്.

"തത് ത്വം അസി"എന്ന മൌലികസത്യം—"അതു്നീയാകുന്നു"എന്ന പ്രാഥമികജ്ഞാനം, കാരണതലത്തിൽ, അഥവാ ഹൃദയത്തിന്റെ ഗുഹാന്തർഭാഗത്തു ചുഴിഞ്ഞുകയറി ഉറച്ചു സാക്ഷാൽക്കരിക്കപ്പെട്ടപ്പോൾ,അതു്ശക്തിമത്തായ പ്രേമവും,സാർവ്വലൌകീക കൈവല്യവും, ആസ്വാദ്യവും സജീവവും ആയ ആനന്ദവും ആയി പരിണമിക്കും. അതു്, പ്രഭാപ്രപൂർണ്ണനായ പ്രഭാകരനെപ്പോലെ, യാതൊന്നും ചോദിക്കാതെ, പ്രതിഫലമൊന്നും ആവശ്യപ്പെടാതെ,

ഫലമശേഷം ഇച്ഛിക്കാതെ (ഇതാണ് മനോമണ്ഡലത്തിലെ പരിപൂർണ്ണത്യാഗം), എന്നിട്ടും ഏററവും പ്രകൃതിസഹജമായി, സ്വമേധയാ, അത്ഭുതകരമായ ഓജസ്സും, ശക്തിമത്തായ ഉത്സാഹവും ആയി ബാഹ്യതലത്തിൽ (ശരീരദ്വാരാ) പ്രവഹിക്കും.

അതിനാൽ, സാക്ഷാൽക്കരിക്കപ്പെട്ട ജ്ഞാനം പ്രേമം മുഖേന കർമ്മത്തിൽ ഉള്ള ത്യാഗമാണ്.

എൻറെ ഹൃൽക്ഷേത്രത്തിനകത്തു പ്രേമപ്രഭാ-
കന്ദളം തേജോരശ്മി പൊഴിച്ചീടുന്നു ഭംഗ്യാ.
കണ്ടകാകീർണ്ണമായിപ്പുറമേ തോന്നീടിലും
വിണ്ടലങ്ങളിൽ പ്രേമപ്രസൂനതല്ലജങ്ങൾ
സൌരഭ്യം പടർത്തുന്നു; തിളയ്ക്കുമാഹ്ലാദത്തിൻ
സ്ഥിരമാമുറവകൾ കാന്തി ചിന്തിയോടുന്നു.
ദിവ്യമാരുതപക്ഷവ്രജങ്ങൾ മനോന്മാദ-
നവ്യസംഗീതസുധാ സുഖമായ് ഒഴുക്കുന്നു.
എന്തൊരുരസം! ശാന്തി! ആനന്ദം! സുഖശ്രുതി!
ഹന്ത! ദിവ്യമാം പരമാനന്ദം! രുചിപ്രദം.
പരമരാഗാമൃതമുരുളും പ്രവാഹമെൻ-
പരിചര്യയും ചെയ്തെന്നരികേ വസിക്കുന്നു;
ആനന്ദപ്രശംസകൾ സ്വതന്ത്രഗാനങ്ങളാൽ
മാനിച്ചു സ്വർണ്ണവർണ്ണപ്പക്ഷികൾ പാടീടുന്നു;
ലജ്ജാസുന്ദരവരവനാന്തസന്താനങ്ങൾ
നിർജ്ജിതഗീതങ്ങളാൽ സ്വാഗതം ചെയ്തീടുന്നു.
തരുണപ്രഭാതത്തിൻ റോസാപ്പൂവർണ്ണമാന്ന
കിരണവ്യൂഹം കുന്നും, കാടുകൾ, മൈതാനങ്ങൾ
വാപികളിവയലങ്കരിച്ചു മേവുന്നിതാ!
വ്യാപിച്ചീടുന്നു ദൂരെ, ദൂരെയായഭംഗുരം.
അമരമനോഹരം മഞ്ഞുതുള്ളികൾ മുറ്റ-
ലാളിതഗീതരുചി മൃദുവായ് വർഷിക്കുന്നു.
ശക്രചാപമമ്മാച്ച് വശ്യവർണ്ണങ്ങൾ ചാർത്തി-
ച്ചക്രവാളത്തിൽച്ചായം തേയ്ക്കുന്നു സ്മിതപൂർവ്വം
ശോഭായമാനഹിമബിന്ദുരത്നങ്ങൾ ഏദി-
ശ്ശുഭദിനേശനേ വഹിച്ചീടുന്നു സൂക്ഷ്മം.
ഏന്തൊരാനന്ദം! പ്രേമപ്രകാശദിനകരൻ,
അന്തമില്ലാത്ത ജീവനാകുന്ന ദിനപതി
ഞാനത്രേ സുഖകരൻ! ഞാനത്രേ പ്രിയതമൻ!
ഞാനത്രേ തോഷപ്രദൻ! ഞാനത്രേ ഗുണനിധി

* * * *

പ്രാണനാഥനോമന, അദ്ദേഹമെന്റെ പ്രിയൻ
ഗുണപുഷ്കലനെന്നോടടുത്തുവന്നു മെല്ലെ,
മന്ദസ്മേരോദ്യന്മുഖം സകടാക്ഷവീക്ഷണം
സുന്ദരഗാനാലാപലാസ്യകൌതുകപൂർവ്വം;
നെട്ടുവീർപ്പോടെ വന്ദിച്ചീടിനേൻ, അവനൊന്നു-
മുടനേ ശബ്ദിച്ചില്ല; പ്രാർത്ഥിച്ചു; കുമ്പിട്ടു ഞാൻ.
പോയ് അവൻ മറഞ്ഞല്ലോ! "കഷ്ടം! ഈവിധം എന്തി-
ക്കിയടി, തരുന്നേനേ! നില്ക്കുക, പോയീടൊല്ലാ."
'ഇല്ലില്ലെ'ന്നവൻ മെല്ലെച്ചൊല്ലിനാൻ; "ദയവോടെ
തെല്ലെന്റെ നാഥാ! വസിച്ചാലുമെന്നരികത്ത്."
ഉത്തരം ചൊന്നാൻ:—"നീയെന്നരികത്തിരിക്കാമോ?
സതതമെന്നാൽ ഞാനും നിന്നോടൊത്തു വാണിടാം."
"എന്നോടു പറഞ്ഞാലും!" എന്നു ഞാൻ; "അഗാധത്തിൽ
നിന്നന്തരംഗമൌനം ഗമിക്കൂ!" ചൊന്നാനവൻ.
"നിന്നെയൊന്നാശ്ലേഷിച്ചു ചുംബിച്ചുകൊള്ളട്ടേ! ഞാ-
നിന്നതിന്നനുവാദം പ്രിയ! നീ തരുകില്ലേ?"
"നീ നിന്നെത്തന്നെ പുണർന്നുമ്മവെച്ചാലും, നിന്നി-
ലൊന്നായ് ഞാൻ വർത്തിക്കുന്നു; കാണാത്തതെന്തേ! സാധ്വി!
എന്നുടെ രൂപം ദിവ്യം; ഞാൻ നിന്റെ പ്രതിബിംബം;
അന്വേഷിക്കുവാനെന്തീരൂപമാലോചിക്കാതെ?
അല്ലയോ! വശീകാരഗേഹമേ! നിന്നോടൊന്നി-
ച്ചല്ലയോ! ശയിക്കുന്നു ഞാനിഹ? ബാഹ്യസ്ഥലേ
ഓടിപ്പോകുന്നു നീയു,മിങ്ങനെയെന്നെ മാന-
ക്കെട്ടിലിട്ടുലയ്ക്കുന്നു; പുറത്തേയ്ക്കോടാട്ടുന്നി."

മാററത്തിൽ ക്രുസലില്ലാ, മരണഭയമില്ലാ,
ചൊറവും ഞാൻ ഒരിക്കലും ജനിച്ചെന്നുമില്ലാ,
എനിക്കില്ലച്ഛനമ്മമാരാരുംതന്നെ, ഞാനോ
തനിച്ചു സച്ചിദാനന്ദാത്മകൻ പരാപരൻ.
ഞാനതുതന്നെ, യഹം ബ്രഹ്മാസ്മി, അതുതന്നെ,
ഞാനതുതന്നെ, വേറൊന്നല്ല, ഞാനതുതന്നെ.

ഞാൻ ദുഃഖപ്രദനല്ലാ, ദുഃഖത്തിൻഭോക്താവല്ലാ,
എന്നരിവർഗ്ഗമില്ലാ, ഞാനാർക്കും ശത്രുവല്ലാ,
ഞാനത്രേ സത്തും, ചിത്തും പരമമാനന്ദവും
ഞാനതുതന്നെ, വീണ്ടും ഞാനതുതന്നെ; രൂപ-
ഹീനനാകുന്നു; പരിമാണവുമെനിക്കില്ലാ,
കാലത്തിനങ്ങേപ്പുറം, കാലങ്ങൾക്കതീതം ഞാൻ
ചേലിൽ ഞാനെല്ലാത്തിലും, എല്ലാമെന്നിലുംതന്നെ,
പ്രപഞ്ചത്തിലേയെല്ലാമാനന്ദം ഞാനാകുന്നു;
വ്യാപിച്ചുനില്ക്കുന്നു ഞാൻ സകല സ്ഥലത്തിലും

ഞാനത്രേ സത്തും, ചിത്തും, പരമമാനന്ദവും,
ഞാനതുതന്നെയത്രേ, ഞാനതുതന്നെയത്രേ,

എനിക്കു ദേഹമില്ലാ, ദേഹമാററങ്ങളില്ലാ,
ഞാനല്ലിന്ദ്രിയമൊന്നു മിന്ദ്രിയവിഷയവും,
ഞാനത്രേ സത്തും, ചിത്തും, പരമമാനന്ദ
ഞാനതുതന്നെയത്രേ, ഞാനതുതന്നെയത്രേ

ഞാനതുതന്നെയത്രേ, ഞാനതുതന്നെയത്രേ,
ഞാനല്ലാപാപമൊന്നും, ഞാനുപാസനയല്ലാ,
ക്ഷേത്രമല്ലഞാൻ, പുണ്യം യാതൊന്നുമല്ലാ, തീൎത്ഥ
യാത്രയുമല്ലാ, പുസ്തകങ്ങളുമല്ലാതെല്ലം.
ഞാനത്രേ സത്തും ചിത്തും, പരമമാനന്ദവും,
ഞാനതുതന്നെയത്രേ, ഞാനതുതന്നെയത്രേ,

ഓം! ഓം!! ഓം!!!

---

## ൯. ഗണിതശാസ്ത്രത്തിൽ (Mathe-matics) എങ്ങിനെ സമൎത്ഥനാകാം?

ഗണിതശാസ്ത്രത്തിലേക്കു രാജകീയപാതയില്ല. കവികൾ എന്നതുപോലെ, ഗണിതജ്ഞരും ഉണ്ടാക്കപ്പെടേണ്ടവരല്ലാ; അവർ ജന്മനാ ഗണിതജ്ഞരായി ജനിക്കേണ്ടതാണ്. എന്നാലും, താഴെപ്പറയുന്ന തത്വങ്ങളും, കരുതൽകളും നിഷ്കൃഷ്ടമായി പരിപാലിച്ച് അഭ്യസിക്കുകയാണെങ്കിൽ, അങ്ങേ അററത്തെ ശൈത്യമേറിയ, സമുദായവിരോധിയായ, മുഷിപ്പൻ നെററിചുളുക്കലും, തുറിച്ചുനോക്കുന്ന മുഖഭാവവും കൈവരിച്ചിരിക്കുന്ന, ഒരു അന്യന്റെ നിലയിൽനിന്നു, മാത്തമാററിക്സിനെ, ഉല്ലാസകാരിയും, ഉത്സാഹശീലനും, പ്രേമനിധിയും ആയ ഒരു സുഹൃത്തിന്റെ നിലയിലേക്കു പരിവൎത്തനം ചെയ്യാമെന്നു എനിക്കു ദൃഢബോധ്യമുണ്ട്.

1 (a) വയർനിറച്ചു ഭക്ഷണം കഴിച്ചു ഉടനെ ഗണിതശാസ്ത്രവുമായി ഒരിക്കലും സമീപിക്കരുത്. ഭക്ഷണം നല്ലവണ്ണം ദഹിക്കട്ടെ; പിന്നീടു നിങ്ങൾ ഈ വിഷയത്തിൽ ശ്രദ്ധ

പതിപ്പിച്ചാൽ മതി. അല്ലാത്തപക്ഷം അതു ബുദ്ധിരസഹീനവും, മുഷിപ്പിക്കുന്നതും, ഏററവും ആലസ്യകരവും ആയ ഒരു പാഠമായി കാണപ്പെടുന്നതാണു്.

(b) കഠിനമായ ഗണിതക്രിയാപ്രയത്നകാലത്തു് സുഗമമായും, ക്ഷണത്തിലും ദഹിക്കുന്ന ലഘുവും ലളിതവും ആയ ഭക്ഷണം മാത്രമേ നിങ്ങൾ കഴിക്കാവൂ. അതും ബോദ്ധമിതമായിട്ടേ കഴിക്കാൻപാടുള്ളൂ. നെയ്യു് അധികം കഴിക്കരുതു്. ഉന്നതചിന്തകളും ലളിതജീവിതവും 'ഹസ്തേന ഹസ്തമവലംബി'ച്ചുതന്നെ പുരോഗമിക്കേണ്ടതാണു്.

2 (a) ഉറക്കംതൂങ്ങുമ്പോഴോ, കിടക്കാൻ ഭാവിക്കുമ്പോഴോ, ഗണിതശാസ്ത്രപ്രശ്നങ്ങളോ, കഠിനമായ പുസ്തകാഭ്യാസക്രിയകളോ എടുത്തു് അവയോടു മത്സരിക്കാൻ തുടങ്ങരുതു്. ആ അവസ്ഥയിൽ അവ അത്യന്തം ദുരവഗാഹങ്ങളും, അഭേദ്യങ്ങളും ആയി കാണപ്പെടും; അവ അനനുസരണരഹിതമായി എതിർക്കുമെന്നു മാത്രമല്ല, നിങ്ങളെ നീട്ടിനിവർത്തിക്കിടത്തിക്കളയും. ഇതു പറഞ്ഞാൽ, പ്രയാസമുള്ള ഒരു കണക്കു കയ്യിലെടുത്താൽ രണ്ടു മൂന്നുമിനിട്ടിനകം നിങ്ങൾ ഗാഢനിദ്രയിൽ പതിക്കാനിടയാകും. എന്നാൽ ആ സമയത്തു് നിങ്ങൾക്കു മുമ്പേതന്നെ നല്ലവണ്ണം ഹൃദിസ്ഥമായിട്ടുള്ള ഭാഗങ്ങളെ ആവർത്തിക്കയോ, അതിയായി മാനസികപ്രവൃത്തി ആവശ്യമില്ലാത്ത ലഘുക്രിയകളും കണക്കുകളും ചെയ്യുകയോ നന്നായിരിക്കും.

(b) ഗണിതശാസ്ത്രത്തിൽ നൈപുണ്യം നേടുന്നതിനു്, നിങ്ങൾ നിദ്രക്കുകൊടുത്തുതീർക്കാനുള്ള കടം സദാ ശരിക്കുകൊടുത്തുതീർക്കതന്നെ വേണം. വേണ്ടിടത്തോളം ഉറക്കം ഇല്ലാതെയിരുന്നാൽ നമുക്കു നിർമ്മലവും, ശുദ്ധവും ആയ ഒരു തലച്ചോറു് ഉണ്ടായിരിക്കയില്ല. ഒരു വലിയ ഗണിതശാസ്ത്രജ്ഞനായിരുന്ന ഡെ കാർട്ടേ എന്ന മഹാനു്, മതിയായ ആരോഗ്യം ഇല്ലാതിരുന്നതിനാൽ, വെളിച്ചമായിട്ടും വളരെനേരം മെത്തയിൽ കിടന്നുറങ്ങിക്കൊള്ളുവാൻ അനുവാദം കൊടുക്കപ്പെട്ടിരുന്നുവെന്നു പറയപ്പെട്ടിരിക്കുന്നു. ആ നടപടി അദ്ദേഹം സദാ പിന്തുടർന്നും വന്നിരുന്നു. അദ്ദേഹം 1647-ൽ പാസ്കലിനെ സന്ദർശിച്ചപ്പോൾ അദ്ദേഹത്തോടു ഇങ്ങിനെ പറഞ്ഞിരുന്നു:—"ഗണിതശാസ്ത്രത്തിൽ കഠിനപ്രയത്നംചെയ്തുകൊണ്ടും ആരോഗ്യത്തിനു യാതൊരു ഹാനിയും വരാതെകണ്ടും, ഇരിക്കുന്നതിനു് ഒരുത്തനെ അവനിഷ്ടമാകും മുമ്പേ കാലത്തേ ഉണർത്താതിരിക്കേണ്ടതാണു്."

3 (a) ഏതുകാരണംവശാലെങ്കിലും, ഭക്ഷണം കഴിഞ്ഞ ഉടനെയോ, ഉറങ്ങാൻ പോകുന്നതിനു മുമ്പായോ, മാത്തമാററിക്സിലെ വിഷമഭാഗങ്ങൾ പഠിക്കാൻ നിങ്ങളെ പരിതഃസ്ഥിതികൾ നിർബ്ബന്ധിക്കയാണെങ്കിൽ, കണക്കചെയ്യുമ്പോൾ നിങ്ങൾ എഴുന്നേററു നില്ക്കയും, നടന്നുംകൊണ്ടു ആലോചിക്കയും ചെയ്യണം. അല്ലാഞ്ഞാൽ പ്രയത്നത്തിനുള്ള പ്രാപ്തി തീരെ കുറഞ്ഞുപോകയും മടിവന്നു നിങ്ങളുടെ തലയിൽ കയറുകയും ചെയ്യും.

(b) ശരീരവ്യായാമം ഒരിക്കലും ഉപേക്ഷിച്ചു കളയരുതു്. മിക്കകുട്ടികളെയും നശിപ്പിക്കുന്നതായി തെളിയുന്ന ഒരു ഉപേക്ഷയാണു് ഇതു്.

ചിട്ടയും മുറയും അനുസരിച്ചു് ജോലിചെയ്യാത്ത വിദ്യാർത്ഥികൾ അവരുടെ സമയം അധികവും അലസതയിൽ ചെലവാക്കിയുംവെച്ചു് പരീക്ഷാസമയം അടുക്കുമ്പോൾ അത്യധികമായി വേലചെയ്കയും, വ്യായാമം തീരെ ഉപേക്ഷിക്കയും, ആരോഗ്യനിയമങ്ങളെ തീരെ ലംഘിക്കയും ചെയ്യുന്നു. ഇങ്ങിനെ പരീക്ഷ ജയിക്കുന്നകാര്യത്തിൽ അവക്ക് തോൽവി ലഭിക്കുന്നതു എളുപ്പമാക്കിയുംവെച്ചു്, ആരോഗ്യം നശിപ്പിക്കുന്ന കാര്യത്തിൽ അവർ വിജയശാലികളായിത്തീരുന്നു. അപ്പോൾ വാസ്തവത്തിൽ അലസതമൂലം സംഭവിച്ച ഫലങ്ങൾക്കു കാരണം പണിചെയ്തതാണെന്നു സമർത്ഥിക്കാൻ അവർ വെമ്പൽകൊള്ളുന്നു; കുററമെല്ലാം കഠിനപ്രയത്നത്തിൻ ആരോപിക്കുന്നു. എന്നാൽ വാസ്തവത്തിൽ അലസതയാണു് അവരുടെ ആരോഗ്യം ക്ഷയിപ്പിച്ചതു്. പ്രയത്നമല്ലാ ഒരു വിദ്യാർത്ഥിയെ കൊല്ലുന്നതെന്നും, അലസതയോ വ്യായാമപരിത്യാഗമോ ആണു് അവനെ ഹനിക്കുന്നതെന്നും സ്മരിക്കുവിൻ! ഇൻഡ്യായിൽ പരിതാപകരമായി ആവശ്യമുള്ളതു് പണിക്കാരെയാണു്; എന്നാൽ അതു അലസരായ പണിക്കാരെയല്ലാ.

(4) നിങ്ങൾ ഒരു പുതിയ പുസ്തകം ആരംഭിക്കുമ്പോൾ, ആദ്യംതന്നെ അതിലെ മുഴുവൻ പ്രതിപാദ്യങ്ങളെയും വായിക്കയും, അതേസമയം ആദ്യത്തേതോ, അങ്ങേഅററം രണ്ടാമത്തേതോ ആയ പരിശ്രമംകൊണ്ടു ചെയ്തുതീർക്കാവുന്ന ലഘുവായ അഭ്യാസങ്ങൾമാത്രം ചെയ്കയും ചെയ്യുന്നതു് ആശാസ്യമാണു്. ഇങ്ങിനെ ഒരു പ്രാവശ്യം മുഴുവൻ പുസ്തകവും തീർത്തതിനുശേഷം, തിരിയെ ആരംഭിക്കണം. ഇത്തവണ ഒരു അഭ്യാസക്കണക്കും വിട്ടു കളയരുതു്. ഈ പദ്ധതിപ്രകാരം പഠിച്ചാൽ നിങ്ങൾക്കു അതി

ധാരാളം സമയവും, ശ്രമവും ലാഭിക്കയും, ഏററവും ഫലപ്രദമായി പ്രയത്നംചെയ്യുകയും ചെയ്യാം.

(5) ബാഹ്യസഹായംകൂടാതെ, സ്വപ്രയത്നംകൊണ്ടുമാത്രം സാദ്ധ്യമാകുന്നിടത്തോളം സകലതും ചെയ്തുതീൎക്കണം. അഭ്യാസങ്ങളും മാതൃകകളുംമാത്രം സ്വപ്രയത്നംകൊണ്ടു തീൎക്കണമെന്നു മാത്രമല്ല, പുസ്തകപ്രതിപാദ്യങ്ങൾപോലും ഗ്രന്ഥകാരൻെറ സഹായം കൂടാതെ ചെയ്യാൻ ശീലിക്കണം; സകലതും വീണ്ടും കണ്ടുപിടിക്കാൻ ശ്രമിക്കണം. ഇതു നിങ്ങൾക്കു നിരവധി ഗുണം ചെയ്യും. ഓരോ Article-ൻെറയും, ഓരോ Proposition-ൻെറ വിവരണത്തിൻെറയും തലക്കെട്ടുമാത്രം വായിച്ചിട്ട്, പുസ്തകം അടച്ചുവെച്ചു, നിങ്ങൾക്കു താനെതന്നെ അവ തെളിയിക്കാൻ കഴിയുമോ എന്നു പരിശോധിക്കണം; കുറെനേരം പ്രസ്തുതവിഷയം പര്യാലോചിക്കുക. എന്നിട്ടു നിങ്ങളുടെ ശ്രമം ഫലിക്കുന്നില്ലെങ്കിൽ മുകളിൽനിന്നു ഒന്നോ രണ്ടോ വാചകംമാത്രം വായിക്കയും, പിന്നീടു പുസ്തകം അടച്ചുവെച്ചു തെളിവു പൂൎത്തികരിക്കാൻ ഉത്സാഹിക്കയും ചെയ്യണം പിന്നീടും ശ്രമം ഫലിക്കുന്നില്ലെങ്കിൽ അടിയിൽനിന്നു രണ്ടു വാചകം കൂടി വായിച്ചുകൊണ്ടു മദ്ധ്യഭാഗങ്ങളെല്ലാം സ്വയം പൂരിപ്പിക്കാൻകഴിയുമോ എന്നു നോക്കണം. പിന്നെയും നിങ്ങൾ തോല്ക്കുന്നപക്ഷം, പുസ്തകത്തിൽനിന്നു കുറെക്കൂടി വായിച്ചുനോക്കുകയും, വിട്ടുകളഞ്ഞഭാഗം പൂരിപ്പിക്കാൻ പ്രയത്നിക്കയും ചെയ്യണം. ഈ വിധത്തിൽ കുറെ അംശങ്ങളെങ്കിലും നിങ്ങളുടെ തലച്ചോറിൽ നിന്നു സ്വയമേ എങ്ങനെയെങ്കിലും പ്രയോഗിക്കാമെങ്കിൽ നിങ്ങൾക്കു മാത്തമാറ്റിക്സിനെപ്പററി ഉറപ്പുള്ള ഒരു ജ്ഞാനം സമ്പാദിക്കാൻ പ്രയാസമുണ്ടാകയില്ല. ഈ പദ്ധതിപ്രകാരം പോയാൽ നിങ്ങൾ ആദ്യം വളരെക്കുറച്ചേ വായിച്ചുതീൎന്നുള്ളു എന്നുവരാം. എന്നാൽ ഈ മാൎഗ്ഗത്തിൽകൂടി പഠിക്കാത്തതെല്ലാം വിദ്യാഭ്യാസത്തിൻെറ ബഹുമോശമായ ഒരു അംശം മാത്രമാണ്. കാലക്രമംകൊണ്ടു നിങ്ങളുടെ കെല്പു വൎദ്ധിക്കുകയും, ഈ പദ്ധതി ഒരിക്കലും മന്ദമാണെന്നു തോന്നാതെയാകയുംചെയ്യും. കുറച്ചുകാലം ഈ ക്രമം പരിശീലിക്കുമ്പോൾ, നിങ്ങളുടെ പുരോഗതി ത്വരിതവും പരിപൂൎണ്ണവും ആയിഭവിക്കും; ക്ഷണം പഠിച്ചുതീൎക്കുകയും, വളരെ മന്ദമായിവിസ്തരിക്കയും ചെയ്യുന്ന ഒരു പ്രകൃതം നിങ്ങൾക്കുണ്ടാകും. ആത്തരം പഠനക്കാൎക്കാണ് ഈ റോമൻ പഴഞ്ചൊല്ല് യോജിക്കുന്നതു:—"കുറച്ചു പുസ്തകങ്ങളോടുകൂടിയിരിക്കുന്നവനെ സൂക്ഷിച്ചു ഇരിക്കുക."

ഒരു ഗണിതശാസ്ത്രകാരൻ പറയുന്നു:—"സകല ഗണിതശാസ്ത്ര വിദ്യാർത്ഥികളും ജാഗ്രതയോടെ കരുതിയിരുന്നു സൂക്ഷിച്ചൊഴിച്ചുനിർത്തേണ്ട ഒരാപത്തുണ്ടു്. കണക്കുചെയ്യുന്നവഴിയിൽ ഉള്ള സുപ്രധാനസംഗതികളും പടികളും സമ്പൂർണ്ണം ഗ്രഹിച്ചു കരസ്ഥമാക്കാതെ, പുസ്തകപ്രതിപാദിതമായ മാതൃക വായിച്ചുവെച്ചു സകലതും പഠിച്ചുകഴിഞ്ഞുവെന്നു ധരിക്കുന്നതാണു് ഈ ആപത്തു്. ഗ്രന്ഥത്തിൽ കാണിക്കപ്പെട്ടതൊക്കെ തെറ്റുകൂടാതെ എഴുതാൻ പ്രാപ്തിനേടിയതുകൊണ്ടു് മതിയാകുന്നതല്ല; ഓരോ പടിയുടെയും ശരിയായ കാരണവും, യുക്തിയും പൂർണ്ണമായി ഗ്രഹിക്കണം. ഓരോ സംഗതിയിലും, ഓരോ പതനത്തിലും "തെളിയിക്കേണ്ട ധർമ്മം എന്തു്? അറിയപ്പെട്ട ഏതെല്ലാം ഫലങ്ങളാണു് ശരിയെന്നു ഊഹിച്ചുകൊണ്ടു തുടരേണ്ടതു്? ഏതെല്ലാം വഴിയാണു് ഉപയോഗിക്കേണ്ടതു്?" എന്നും മറ്റും ഉള്ളതു മുഴുവനും മനസ്സിലാക്കാതെ വിദ്യാർത്ഥികൾ തൃപ്തിപ്പെട്ടിരിക്കരുതു്. അങ്ങിനെയല്ലാതിരുന്നാൽ അവരുടെ ഓർമ്മശക്തിക്കു അമിതമായ ഭാരം ഉണ്ടാകും; പ്രയത്നം വെറും ചുമട്ടുചുമക്കുകയെന്നനിലയിലേയ്ക്കു താഴ്ന്നുപോകും. ഇതു പ്രയാസപ്പെട്ടു് കാണാപ്പാഠം പഠിക്കുന്ന പുസ്തകപ്രതിപാദ്യംപോലും വല്ല നിസ്സാരമാറ്റംചെയ്തിരുന്ന സമയം തീരെ സഹായകരമല്ലാതെയാകുകയുംചെയ്യും. ഈ വിദ്യ—അതായതു ചില്ലറഭേദഗതികൾ ചെയ്യുന്ന സൂത്രം, വിദ്യാർത്ഥികൾ യഥാർത്ഥമായി അവരുടെ ജോലി അറിയുന്നുവോ എന്നു കണ്ടുപിടിക്കാൻ പരീക്ഷകന്മാർ സാധാരണമായി പ്രയോഗിക്കുന്ന ഒന്നാണു്.

പ്രായോഗികമായി അത്യന്താപേക്ഷിതമായ ലളിതമാതൃകകളും, ദൃഷ്ടാന്തങ്ങളും ചെയ്യുന്നതും പ്രാഥമികതത്വങ്ങളുടെ പരിപൂർണ്ണമായ പരിജ്ഞാനത്തെയാണു് മിക്കവാറും ആശ്രയിച്ചിരിക്കുന്നതു്. ഇതു വ്യക്തമായി ധരിക്കാത്ത വിദ്യാർത്ഥികൾ പ്രായേണ പരീക്ഷയുടെ ഉത്തരക്കടലാസ്സുകളിൽ ഫലംമാത്രം അങ്ങെഴുതിവെക്കാൻ പരിശ്രമിക്കുന്നു. "ഇതു വ്യക്തമാണു്", "ഇതു് പ്രത്യക്ഷമാണു്" എന്നും മറ്റുമുള്ള വാക്കുകൾ അവർ പലപ്പോഴും എഴുതിവെക്കാറുണ്ടു്. ഇടയ്ക്കുള്ള പടികളേയും, പതനങ്ങളേയുംപറ്റി അവർക്കുള്ള അജ്ഞത ഒളിക്കാനാണു് അവർ ഇങ്ങിനെയുള്ള വിദ്യ പ്രയോഗിക്കുന്നതു്. എന്നാൽ ഇതുകൊണ്ടു് കളിപ്പുപറ്റുന്നതു് ആ വിദ്യാർത്ഥികൾക്കുതന്നെയാണു്; വേറെ ആർക്കുമല്ല. നേരെമറിച്ചു് പുസ്തകപ്രതിപാദ്യങ്ങളുടെ (Book-work) പ്രക്രിയാപദ്ധതി നല്ലവണ്ണം മനസ്സിലാക്കാൻ കഷ്ടപ്പെടുകയും, ഓരോ സിദ്ധാന്തങ്ങളു

ടെയും ഘടകങ്ങളായ വസ്തുതകളുടെ സ്വരൂപം ഹൃദിസ്ഥമാക്കി
വെക്കുകയും ചെയ്യുന്നവർ, ഏതെങ്കിലും ന്യായമായ ചോദ്യങ്ങൾ
കിട്ടുന്നസമയം അതുകൾ ചെയ്തുതീർക്കാൻ മതിയാകുന്ന ബലിഷ്ഠ
കരുക്കൾ കൈവശമുള്ളവർ ആയിരിക്കും.

അപ്പോൾ വിദ്യാർത്ഥികൾക്കു വാസ്തവത്തിൽ ആവശ്യമു
ള്ളതു് അവർ അവരുടെ അറിവിനെ ഉപയോഗിക്കാൻ സദാ
തയ്യാറായിരിക്കണം എന്നുള്ളതാണു്. ഈ തയ്യാറു ലഭിക്കുന്നതു്
ധാരാളമായി മാതൃകകൾ ചെയ്യുന്നതുകൊണ്ടുമാത്രമാണുതാനും.

(6) Formula കൾ (സൂത്രങ്ങൾ) ലഘുവായി ഉപയോഗിക്കാ
നുള്ള കണക്കുകൾ ചെയ്യാതെ, അവയെ പുച്ഛിക്കയോ, വെറുതെ
വിട്ടുംവെച്ചു കടന്നുപോകയോ ചെയ്യരുതു്. ഒരു കണക്കുചെയ്യാ
നുള്ളവഴി വെറുതെ അറിഞ്ഞിരിക്കുന്നതുകൊണ്ടുമാത്രം തൃപ്തിപ്പെ
ടരുതു്; അതു അനുഷ്ഠാനത്തിൽ—പ്രയോഗത്തിൽ—പ്രവർത്തിച്ചു
ശീലിക്കണം; ആ തത്വം നടപടിയിൽ വരുത്തി ഉപയോഗിക്കണം.
"അധികം വെളിച്ചം കിട്ടാനുള്ള മാർഗ്ഗം കയ്യിലുള്ളതിനെ ഭക്തി
പൂർവ്വം ഉപയോഗിക്കുന്നതാണു്" എന്നുള്ള വിലയേറിയ പ്രമാണം
മറക്കരുതു്. നിങ്ങൾ അഭ്യാസംചെയ്യുന്നതുമൂലം നിങ്ങൾക്കു പരി
ശീലനം ലഭിക്കയും, നിങ്ങൾ പൂർണ്ണതയെ പ്രാപിക്കയുംചെയ്യും.
നിങ്ങളുടെ സർവ്വകലാശാലാപരീക്ഷകളിൽ അധികഭാഗവും
അത്തരം ലഘുവായ കണക്കുകളാണു് കാണുന്നതെന്നു നിങ്ങൾ
ക്കറിയാമല്ലോ. ബുദ്ധിപ്രയോഗം സർവ്വപ്രധാനമായിട്ടു ആവശ്യ
മുള്ള അത്തരം ചോദ്യങ്ങൾ പൂർണ്ണമായും, നിഷ്പ്രയാസവും ചെയ്തു
തീർക്കുന്നതും സൂത്രങ്ങളെ പ്രയോഗവീഥിയിൽ ഉപയോഗിക്കുന്ന
തിനെ ആശ്രയിച്ചിരിക്കുന്നു. മുൻകൂട്ടി ആ പണി നിങ്ങൾ നല്ല
വണ്ണം പരിചയിച്ചിട്ടുണ്ടെങ്കിൽ കുറച്ചുസമയംകൊണ്ടു പേപ്പർ
സമസ്തവും നിങ്ങൾ ചെയ്തുതീർക്കാൻ ഇടവരും. ആലോചനവേണ്ടി
വരുന്ന ഏതാനും ഭാഗം ഉള്ളപക്ഷം അതുമാത്രം ശേഷിക്കും.
തന്നിട്ടുള്ള സമയംകൊണ്ടു, ചിന്തിക്കാനാവശ്യമുള്ള സൌകര്യവും
നിങ്ങൾക്കു ധാരാളം കിട്ടും. മിക്കവാറും ഇപ്രകാരം നിങ്ങളുടെ
ശ്രമങ്ങൾ സഫലമാകും; ഇങ്ങിനെ ചോദ്യക്കടലാസ്സിലെ എല്ലാ
ചോദ്യങ്ങളും ചെയ്തുതീർക്കാൻ നിങ്ങൾ പ്രാപ്തരാകും. നീന്തലിന്റെ
തത്വം പഠിച്ചാൽമാത്രം ഒരാൾക്കു മതിയാകാതിരിക്കുകയും, ഒരു
നദി നീന്തണമെങ്കിൽ അയാൾക്കു നീന്തിപ്പരിചയംകൂടി ആവശ്യ

മായിരിക്കയും ചെയ്യുന്നതുപോലെ, സർവ്വകലാശാലാപരീക്ഷയാകുന്ന കോൾകൊണ്ടു സമുദ്രം നീന്തിക്കടക്കുന്നതിനും അഭ്യാസം—പരിചയം—അത്യാവശ്യമത്രെ. ഗണിതശാസ്ത്രവിദ്യാർത്ഥികൾക്കു ലഘുവായ കണക്കുകളും, ലളിതമായ ചോദ്യങ്ങളും വലിയ വിനോദമാണു്.

ഒരു കണക്കു ചെയ്യാൻ കൊടുക്കുമ്പോൾ, മിക്ക കുട്ടികളും പലപ്പോഴും, ആദ്യം ബലഹീനമായ കുറെ ശ്രമങ്ങൾക്കുശേഷവും, മിക്കവാറും ഒരു ശ്രമവും ചെയ്യാതെതന്നെയും, നിരാശപ്പെട്ടു" ഹ! ഇതു വളരെ വിഷമമാണു്! അതു കിട്ടുന്നില്ല" എന്നുപറഞ്ഞു് അതു നീക്കിത്തള്ളുന്നു; എന്നാൽ ആ കണക്കു അവക്കു വിവരിച്ചു കാണിക്കപ്പെട്ടപ്പോൾ അതേ കുട്ടികൾ "അല്ലാ! അതിത്ര എളുപ്പമായിരുന്നല്ലോ!" എന്നുപറഞ്ഞു അത്ഭുതപ്പെടാതിരിക്കുന്നില്ല. അതെ! അതു എളുപ്പമായിരുന്നു എന്നു് ഞാനും പറയുന്നു. നിങ്ങൾ അതിന്റെ ഉള്ളിൽ പ്രവേശിക്കാതിരുന്നതിനാലാണു്, നിങ്ങൾക്കതിനെ പുറത്തുകിട്ടാതിരുന്നതു്. നിങ്ങൾക്കു ധീരതയോ, ബലമായ ഇച്ഛയോ, ക്ഷമയോ, അതായതു് ഗണിതശാസ്ത്രപരമായ നന്മയോ ഉണ്ടായിരുന്നില്ല; അത്രമാത്രം.

(7) നിങ്ങൾ മുമ്പേതന്നെ പഠിച്ചിട്ടുള്ളതു് അടിക്കടി ഉരുവിടണം. അല്ലാഞ്ഞാൽ നിങ്ങളുടെ പുനഃപുരോഗമനം അത്യന്തം മന്ദമായിപ്പോകും. പരീക്ഷകന്മാരോടു എതിർക്കാൻ നിങ്ങൾക്കു കെല്പുണ്ടാകയില്ല. പ്രൊഫസ്സർ ക്രിസ്റ്റൽ പറയുന്നു:—"ഓരോ ഗണിതശാസ്ത്രപുസ്തകവും, അതുകൊള്ളാവുന്നതാണെങ്കിൽ, മുമ്പോട്ടും, പിമ്പോട്ടും പഠിക്കപ്പെടണം. മുമ്പോട്ടു പോകുക; എന്നാൽ നിങ്ങളുടെ ജ്ഞാനം വിശ്വാസവും ഉറപ്പിക്കാൻവേണ്ടി പുറകോട്ടും വരുക. വളരെ കഠിനമോ ഭയങ്കരമോ ആയ ഒരുഭാഗം കണ്ടാൽ തൽക്കാലം അവിടം വിട്ടിട്ടു പോകുക; അതിന്റെ പ്രാധാന്യവും പിന്നീടതിന്റെ ആവശ്യവും കാണുമ്പോൾ അതിലേയ്ക്കു മടങ്ങിവരുക."

(8) അപഗ്രഥനത്തിലും (Analysis) ഗണനക്രിയയിലും ചാതുര്യം സമ്പാദിക്കുന്നതിനും, അഭ്യാസചോദ്യങ്ങൾക്കു റെഡിമണിയായി ഉത്തരം നൽകാൻ സാമർത്ഥ്യം നേടുന്നതിനും ഗണിതശാസ്ത്രഗവേഷണങ്ങൾ മനസ്സുകൊണ്ടു് (മനക്കണക്കായി) ചെയ്തുശീലിക്കുന്നതു് വളരെ അഭിലഷണീയമാണു്. ശ്രദ്ധാശ

ക്തിയെ പ്രബലപ്പെടുത്താൻ ഇത്ര ഫലപ്രദമായ മറ്റൊരു വ്യവസ്ഥയും ഇല്ല. ധാരണാശേഷകയും വൎദ്ധിപ്പിക്കാനും, ചിന്താഗതിക്കു നിശിതത്വവും, സുസ്ഥിരതയും കൊടുക്കാനും അതു നല്ലതാണു്. കൂടാതെ അധികം വിലയേറിയ മറ്റൊരു ഗുണവും അതിനുണ്ടു്: കാൎയ്യകാരണവിചാരം ചെയ്യുന്നതിനും, ആലോചനാക്രിയ ചെയ്യുന്നതിനും ഉതകുന്ന ചില നിശ്ചിതക്രമവും, രീതിയും അതു് മനസ്സിനു പ്രദാനംചെയ്യും. ബുദ്ധിശക്തികളെ അതു് എത്രമാത്രം വൎദ്ധിപ്പിക്കുമെന്നു കാണിപ്പാൻ ഒരു ദൃഷ്ടാന്തമായി ഞാൻ യൂളരെ ഇവിടെ എടുത്തുകാണിക്കാം. അദ്ദേഹം സദാ ഈ മനഃക്രിയാപരിശീലനം അഭ്യസിക്കയും, ശക്തിപൂൎവ്വം അതു ശീലിക്കുന്ന പക്ഷം അത്ഭുതകരമായ എന്തളവിൽ അതു നമുക്കു സ്വാധീനമാകുമെന്നു ദൃഷ്ടാന്തം കാണിക്കയും ചെയ്തു.

"യൂളരുടെ രണ്ടു ശിഷ്യന്മാർ ഒരു Converging Series-ൽ പതിനേഴാമത്തു് Term വരെ കണക്കാക്കിയിരുന്നു. എന്നാൽ അവർ എഴുതിയഫലങ്ങൾ പരസ്പരംതാരതമ്യപ്പെടുത്തിനോക്കിയപ്പോൾ, അൻപതാമത്തു് അക്കത്തിൽ ഒരൊററയൂണിററിനു് അവൎക്കു വ്യത്യാസംവന്നതായികാണപ്പെട്ടു. ഈവ്യത്യാസത്തിന്റെ കാൎയ്യം അവർ ഗുരുവിനെ—യൂളരെ—ധരിപ്പിച്ചു. ബുദ്ധികൊണ്ടു—മനസാ—അദ്ദേഹം ഈ ഗണിതക്രിയ മുഴുവനും ചെയ്തിട്ടു് ശരിയായ ഉത്തരത്തിൽ എത്തി തീരുമാനംചെയ്തു. തന്റെ പൌത്രനെ roots കാണുന്ന ക്രിയകളിൽ പരിശീലിപ്പിക്കുന്നതിനുവേണ്ടി, അദ്ദേഹം 1 മുതൽ 100വരെയുള്ള സംഖ്യകളുടെ ആദ്യത്തെ ആറു സ്വഗുണിതങ്ങൾ നിറഞ്ഞ ഒരു പട്ടിക ഉണ്ടാക്കുകയും, വാസ്തവത്തിൽ അതൊക്കെ ഓൎമ്മയിൽ പരിരക്ഷിച്ചുവെക്കുകയും ചെയ്തിരുന്നു എന്നു അറിയപ്പെട്ടിരിക്കുന്നു".

ഗണിതശാസ്ത്രം നമ്മുടെ വളരെ അധികം സമയവും ശക്തിയും ആവശ്യപ്പെടുന്നു; നാം തുടരെത്തുടരെ അതിൽ വേല ചെയ്തുകൊണ്ടിരിക്കണം. പക്ഷേ, നമ്മുടെ ശരീരം സദാ ചലിച്ചുകൊണ്ടു്, സദാപണിയെടുത്തുകൊണ്ടു്—അതായതു് Dynamics ന്റെ നിയമങ്ങൾക്കു വിധേയമായിട്ടു—ഇരിക്കണമെന്നു അതു ആവശ്യപ്പെടുന്നുവെങ്കിലും, നമ്മുടെ മനസ്സു സദാ ശാന്തതയിലും സമചിത്തതയിലും—അതായതു് Statics—ന്റെ നിയമങ്ങൾക്കധീനമായി—ഇരിക്കണമെന്നുകൂടി അതു നിഷ്കൎഷിക്കുന്നു. മാത്തമാററിക്സിൽ നിപുണനാകണമെന്നു ആഗ്രഹിക്കുന്നവൻ തന്റെ മനസ്സിൽനിന്നു സകല വ്യാകുലതയും, പരിഭ്രമവും, ഉൽകണ്ഠയും

ദൂരീകരിക്കയും, തൻെറ വേലയെപ്പററിയല്ലാതെ വേറൊന്നും ചിന്തിക്കാതിരിക്കയും, ഹൃദയം സദാ പ്രശാന്തഗംഭീരവും, സുസ്ഥിരവും ആക്കിവെച്ചു പാലിക്കയും, യാതൊന്നും ചാടിവന്നു മനസ്സമാധാനവും, ശാന്തിയും ഭഞ്ജിക്കാതെ കരുതുകയും ചെയ്യേണ്ടതാണ്. പൂർണ്ണമായ ഏകാന്തതയിൽ മനസ്സിനെ സംരക്ഷിക്കാത്തപക്ഷം, അവൻെറ പണിയുടെ ഫലം തീരെ കുറഞ്ഞുപോകും; മിക്കവാറും ഇതിലേക്കുവേണ്ടി അയാളുടെ ദേഹവും കൂടി ഏകാന്തതയിൽ ഇരിക്കണമെന്നു വരും.

പ്രകൃതീ! പാഠംനിന്നോടൊന്നു ഞാൻ പഠിക്കട്ടെ-
സകലകാററുകളുമതിലോതുന്നപാഠം,
രണ്ടിനം തമ്മിൽ വൈരമാണെന്നുള്ളതാം സംബന്ധം
കൊണ്ടുലോകത്തിൽഘോഷിച്ചിടില്ല, ധർമ്മമയം
ഒന്നിച്ചുചേർത്തിണക്കിനിർത്തീട്ടുമൊരു പാഠം —
ഉന്നതമാം സ്വസ്ഥാന്തിയൊത്ത കർമ്മത്തിൻ പാഠം
വേഗതയോ വിശ്രമത്തോടെ ചെയ്യുന്ന പ്രയത്നങ്ങൾ
സംഫീതഘോഷപരിപാടികൾനൽകിടുന്ന
ഫലത്തെയെല്ലാമതിശയിച്ചു നീണ്ടകാലം
നിലനിൽക്കുന്നതാം സർവ്വദാ ജനിപ്പിപ്പൂ.
ഈ കർമ്മം പരിഭ്രമാതീതമാംവിധംശ്രേഷ്ഠം,
പൊക്കത്തിൽനിൽക്കുന്നിതു മത്സരം വരാത്തപോൽ!
ഇളയിൽ മനുജന്മാർ ബോധഹീനരാം വസ-
മ്മിളിതകോലാഹലം മുഴക്കിച്ചെയ്യും പണി
അംഗിരാഗശബ്ദങ്ങളുണ്ടാക്കും നേരം നിൻെറ
ഭൃത്യവർഗ്ഗം ശാന്തഗംഭീരം ചരിക്കവേ
മൈതാനത്തിൽ മഹനീയ കൃത്യങ്ങൾ പൂർത്തിയാക്കി,
മാനവവ്യർത്ഥശ്രമമവഹേളനം ചെയ്യൂ.
മനുഷ്യൻ പോകുമ്പോഴും നിൻപരിചാരകന്മാർ
ഞെരുങ്ങിടാതെ, തോൽക്കാതങ്ങിനെ ചെയ്യും കൃത്യം.
(മാത്യു ആർനോൾഡ്)

10 ഒരു ഗണിതശാസ്ത്രവിദ്യാർത്ഥി എപ്പോഴും ചിന്തിതഹൃദയനും സൌമ്യചിത്തനും അനുസരണചൈതന്യശാലിയും ആയിരിക്കണം.

ഓരോ ജ്ഞാനശകലവും സുസൂക്ഷ്മമായി സംഭരിക്കുക; ഗണിതശാസ്ത്രസത്യത്തിൻെറ ഓരോ തുള്ളിയും പെറുക്കിക്കൂട്ടുക. പെട്ടെന്നതു നിങ്ങൾക്കുപയോഗിക്കാൻ പാടില്ലെങ്കിൽ എന്ത്? അതിൽനിന്നു രസജനകമായ ഫലം ഉണ്ടാകാനിടയില്ലെന്നു തോന്നിയാൽതന്നെയെന്ത്?

നന്മസമൈവലസിക്കും
നന്മയതായ്തന്നെയെന്ന ഹേതുവിനാൽ
നന്മയൊടൊത്തു ചരിപ്പതു
സന്മതി; ഫലമൊക്കെനിന്ദ്യമായ് തള്ളി.

"കടലോരത്തിൽ മണൽത്തരികൾ പെറുക്കിക്കൂട്ടുന്ന ഒരു കുഞ്ഞു" മാത്രമായിരുന്നു താൻ ജീവിതകാലം മുഴുവനും [illegible] തന്നത്താൻ വർണ്ണിച്ച ആ വലിയ ഗണിതശാസ്ത്രജ്ഞന്റെ [illegible] എന്തൊരു മഹനീയഗവേഷണചൈതന്യമാണു് [illegible]ച്ചതു്! ഈ ഉപമ അദ്ദേഹത്തിന്റെ വിനയസ്വഭാവംമാത്രമല്ല തെളിയിക്കുന്നതു്; പിന്നേയോ "താൻ തന്റെ നിരീക്ഷണങ്ങളെ പിന്തുടൎന്നുപോകാൻ കാരണമായ ചൈതന്യവിശേഷത്തെയും അതു പരാമർശിക്കുന്നു. പ്രത്യേകം തിരഞ്ഞെടുത്ത ഒരു പരിപാടി സൃഷ്ടിക്കുന്ന ചൈതന്യമല്ലാ അതു്; എന്നാൽ വെറും കുട്ടികളെപ്പോലെ, പ്രകൃതി തന്റെ പാദങ്ങളിൽ എറിഞ്ഞുകൊടുക്കുന്ന വിജ്ഞാനസമ്മാനങ്ങളെ ചാടിപ്പിടിച്ചു കരസ്ഥമാക്കുന്ന, ആൎത്തി നിറഞ്ഞ ചൈതന്യമാണതു്."

ഈ ഉപദേശങ്ങളെയെല്ലാംകൂടി ഒന്നായി സംഗ്രഹിക്കാം. പഠിക്കാനുള്ള വിഷയത്തെ പ്രേമിക്കുക. പ്രേമം സകലത്തെയും ജയിക്കുന്നു. സാധ്യമായ സകലമാൎഗ്ഗങ്ങളാലും, നിങ്ങളുടെ മനസ്സിനെ ഏകാഗ്രപ്പെടുത്താനും, അടുത്തതും അവിഭക്തവും ആയ ശ്രദ്ധ ആ വിഷയത്തിൽ ചെലുത്താനും പ്രാപ്തിയുള്ള നിലയിൽ നിങ്ങളെ സ്വയം പ്രതിഷ്ഠിക്കാനും ശ്രമിക്കുക. ന്യൂട്ടന്റെ ദൃഷ്ടാന്തം മതിയാകുമെന്നു വിചാരിക്കുന്നപക്ഷം, ഇതിനുള്ള വാസന ഗവേഷണശക്തിയുടെ ഒരു മഹത്തായ ഘടകമാണു്. ഇന്ദ്രിയങ്ങളെ പൂട്ടിനകത്താക്കി ബന്ധിച്ചുനിൎത്തുന്ന—മനസ്സിനെ അതിൽതന്നെ സമ്പൂൎണ്ണമായി വിശ്രമിപ്പിച്ചു സൂക്ഷിക്കുന്ന—ഒരവസ്ഥയാണിതു്. സാധാരണ ചിന്തകൾ മനസ്സിൽതള്ളിക്കയറാൻ അനുവദിക്കാത്ത പരമശക്തമായ ധ്യാനമാണിതു്; മുറപ്രകാരമുള്ള നേർവഴിയിൽ നിന്നു ഭ്രംശിച്ചുതിരിയാതെ സുസ്ഥിരമായും, നേരിട്ടും ചിന്താഗതി പുരോഗമിക്കുന്ന ഒരു നിലയാണതു്. മനസ്സു ചിന്താവിഷയവുമായിട്ടൈക്യമടയുന്ന സമ്പൂൎണ്ണയോഗാവസ്ഥയാണതു്. ഈ അവസ്ഥയ്ക്കുമാത്രമേ ഗണിതശാസ്ത്രപ്രമേയങ്ങളെ പൂൎണ്ണമായി പ്രകാശിപ്പിച്ചു തരുവാൻ പൎയ്യാപ്തമായ ബലിഷ്ഠപ്രഭാപൂരത്തിൽ അവയെ സ്ഥാപിക്കാനും, ശരിയായ ക്രമത്തിൽ മനോനേത്രത്തിന്റെ കാഴ്ചകളെ സംരക്ഷിക്കാനും കഴികയുള്ളു.

അവസാനമായിട്ട്, ഗണിതശാസ്ത്രപഠനത്തിലും മറ്റേതു സംരംഭത്തിലും 'വിജയപ്രാപ്തിക്കുള്ള രഹസ്യം' എന്താണെന്നുള്ളതു് നിങ്ങളുടെ ശ്രദ്ധയ്ക്കു വിഷയീഭവിപ്പിക്കുകകൂടി ചെയ്തുകൊള്ളട്ടെ. നമ്മുടെ സ്വാഭിവൃദ്ധിയും, സ്വാതന്ത്ര്യം നേടുന്നതിലല്ലാ ഈ രഹസ്യം സ്ഥിതിചെയ്യുന്നത്; ഈശ്വരന്റെ മാഹാത്മ്യത്തെ സമ്പാദിക്കുന്നതിൽ ആണ് അതു് സ്ഥിതിചെയ്യുന്നതു്. ഈശ്വരമഹത്വം അഥവാ Faerie Queen Gloriana-യ്ക്കു വേണ്ടി മത്സരിക്കയും വേലചെയ്കയും ചെയ്യുന്ന Red Cross Knight പോലെയാണതു്. നമ്മുടെ പ്രവൃത്തികൾ മുഖേന നമ്മുടെ ജീവിതം അശേഷവും അനസ്യൂതമായ ഒരു പ്രാർത്ഥന—ഉപാസന—യാക്കിത്തീർക്കുന്നതാണ് അതു്; ഭഗവാൻ ശ്രീകൃഷ്ണന്റെ ഉൽകൃഷ്ടമായ ഉപദേശം നടപ്പിൽ വരുത്തുകയാണതു്.

മന്മനാ ഭവ മദ്ഭക്തോ മദ്യാജീ മാം നമസ്കുരു
മാമേവൈഷ്യസി യുക്ത്വൈവമാത്മാനം മത്പരായണഃ
"....നിൻപ്രവൃത്തികളെല്ലാം മനസാ മദർത്ഥമായ്
സന്തതം ചെയ്താലും നീ ത്യജിക്ക സർവ്വമെന്നിൽ;
ചിത്തവും, മാനസവും, ഇച്ഛയും എനിക്കായി-
ട്ടുനീ സമർപ്പിക്ക! ജീവിക്ക മൽഭക്തിയിൽ"

ഷേക്സ്പീയരുടെ സൂക്ഷ്മസത്യമായ താഴെപ്പറയുന്ന വരികളോടുകൂടി ഞാൻ അവസാനിപ്പിക്കട്ടെ:—

ചൂട്ടുകൾകൊളുത്തി നാമുപയോഗിക്കുംപോലെ
വിഷ്ടപനാഥൻ നമ്മെക്കൊണ്ടുപയോഗിക്കുന്നു!
നമ്മൾക്കുവേണ്ടിമാത്രം നാമവ കത്തിക്കൊല്ലാ
നന്മ നമ്മളിൽനിന്നു പുറത്തേയ്ക്കൊഴുകാഞ്ഞാൽ
ആയതു നമ്മിൽ തെല്ലുമില്ലാത്തതഫലം തന്നെ—
യായിരിക്കുമെന്നത്രേ ചൊല്ലാവൂ വിചാരിച്ചാൽ.
സൌശീല്യസ്പർശമേൽക്കും പൈതൃകങ്ങളിൽനിന്നു
സുന്ദരഫലങ്ങളുണ്ടാകാതെ തരമില്ലാ.
സ്രഷ്ടാവിൻ മഹത്വമായ് ശോഭിക്കും പ്രകൃതിതൻ
ശ്രേഷ്ഠതാലവംപോലും വ്യർത്ഥമായ് കളയാതെ,
കരുതിസൂക്ഷിച്ചുവെച്ചങ്ങിനെ ചെലവാക്കു-
മൊരുകുശലിയെപ്പോലെ, യതിനെക്കൊണ്ടുനേരെ
[illegible] [illegible], [illegible]
[illegible] ചെലവാക്കുന്നു നിരന്തരം

# ൫൦. ഗണിതശാസ്ത്രപഠനത്തിന്റെ പ്രാധാന്യം.

(ഫോർമൻക്രിസ്ത്യൻ കോളേജിൽ (ലാഹോർ) മാത്തമാറ്റിക്സ് പ്രൊഫസ്സർ ആയിരുന്നപ്പോൾ വിദ്യാർത്ഥികൾക്കായി എഴുതി പ്രസിദ്ധീകരിച്ചതു്).

വളരെ ശുഷ്കവും രസഹീനവും ആയ ഒരു വിഷയമാണെന്നു സാമാന്യമായി പറയപ്പെടുന്ന ഒന്നിൽ നിങ്ങൾക്കു താല്പര്യമുണ്ടാക്കാൻ ശ്രമിക്കുമ്പോൾ ഏതെല്ലാം ബുദ്ധിമുട്ടുകളാണു് എനിക്കു നേരിടാനുള്ളതെന്നു് എനിക്കു പൂർണ്ണബോധമുണ്ടു്. വെറും പുറമേ മാത്രം നോക്കുന്ന ഒരു നിരീക്ഷകന്റെ കണ്ണിൽ ഗണിതശാസ്ത്രപഠനത്തിന്റെ പ്രയോജനപ്രഭാവം ഒരു വിരോധാഭാസംപോലെ തോന്നപ്പെടുന്നതാണു്. ഒരു സാധാരണ മനുഷ്യൻ താഴെപ്പറയും പ്രകാരമുള്ള ചോദ്യങ്ങൾ ചോദിക്കാതെയിരിക്കയില്ല:—

(a) യൂക്ലിഡി (Euclid) ന്റെ ഒന്നാംപുസ്തകത്തിലെ **47-ാം** നമ്പർ പ്രതിജ്ഞ (Proposition) യെക്കുറിച്ചു നാം നമ്മുടെ തലയെ എന്തിനു ക്ലേശിപ്പിക്കണം?

(b) Binomial Theorem കൊണ്ടു് ഈ ലോകത്തിൽ എന്തു പ്രയോജനമാണുള്ളതു്?

(c) a, b, c, മീർഘട (f)—ഇവയ്ക്കുവേണ്ടി ജീവിതത്തിലെ സാരമായഭാഗം നാം എന്തിനു ചെലവാക്കുന്നു?

(d) ഗ്രീക്കുകാരുടെ ഗണിതശാസ്ത്രപഠനങ്ങൾകൊണ്ടു പെരുമാറുന്നതു് എന്തുപയോഗത്തിനാണു്?

1. ഇത്തരം ചോദ്യങ്ങൾക്കു തൃപ്തികരമായ സമാധാനം പറയാനുള്ള പ്രാപ്തിക്കുറവോ, ഗണിതശാസ്ത്രം നിരുപയോഗമാണെന്നുള്ള തോന്നലോ മൂലം ഈ വിഷയം അത്യന്തം പൊതുജനവിരോധം—ജനങ്ങൾക്കു രുചിക്കാത്തതു് ആയിരിക്കുന്നു.

2. ഓർമ്മശക്തിയേയും, ബുദ്ധിയേയും വളരെ പീഡിപ്പിക്കുന്ന കടുത്ത ഒരു വിഷയമാണു് അതു് എന്നുള്ള വേറൊരു കാരണംകൊണ്ടും അതു് അത്യന്തം അനിഷ്ടകരമായിരിക്കുന്നു. അതു് മനസ്സിലാക്കാൻ വിഷമവും, ഓർമ്മിക്കാൻ അധികം വിഷമവും ആണു്. മിനുസമായി പണിചെയ്ത ഒരു റോഡിൽക്കൂടി സഞ്ചരിക്കുന്നതുപോലെയല്ലാ, അതു പഠിക്കുന്നതു്. പിന്നെയോ, അതു് സഞ്ചാരമാർഗ്ഗം തെറ്റിക്കുന്നതും, പരുപരുത്തതും,

അനവധി ദുർഘടതടസ്സങ്ങൾ എതിരിടുന്നതും, വിഘ്നങ്ങൾ പ്രത്യക്ഷപ്പെടുത്തുന്നതും അത്രെ.

3. മാത്തമാററിക്സ് പഠിക്കുന്നതു ബുദ്ധിഭാരവും, മുഷിപ്പനും ആണെന്നു തോന്നിപ്പിക്കാൻ മൂന്നാമതു് ഒരു കാരണവും ഉണ്ടു്. സാധാരണമായിട്ടതു് യുക്തമായ മാത്രയിലോ—അളവു്—രസപ്രദമായ രൂപത്തിലോ കൊടുക്കപ്പെടുന്നില്ല. അതായതു്, അധ്യാപകന്മാർ എല്ലായ്പോഴും അതു ആകർഷകമാക്കാൻ ഉത്സാഹിക്കുന്നില്ല. സോഡാവെള്ളത്തിൽ ബ്രാംഗാലാമ്ലവാതകം കലക്കി കുടിച്ചാൽ അതു് ആരോഗ്യപോഷകമായിരിക്കും. എന്നാൽ അതു് ശ്വസിച്ചാൽ ശരീരഘടനയെ അതു കേടുവരുത്തും. അപ്രകാരം തന്നെ, യോഗ്യമായ വഴിക്കു പഠിക്കുകയോ, പഠിപ്പിക്കുകയോ ചെയ്താൽ മാത്രമേ മാത്തമാററിക്സ് നമുക്കെന്തെങ്കിലും ഗുണം ചെയ്യുകയുള്ളൂ.

ചില പരീക്ഷകളിൽ ഗണിതശാസ്ത്രം ഒരു നിർബ്ബന്ധവിഷയമായിക്കല്പിച്ചതുകൊണ്ടു്, സർവ്വകലാശാലയോടു ഒരു സാമാന്യനിയമമെന്നപോലെ വിദ്യാൎത്ഥികൾ പരാതിപറയുന്നു. അവർ സിൻഡിക്കേററ് അംഗങ്ങളെ പഴിക്കയും, ഗണിതശാസ്ത്രഗ്രന്ഥകൎത്താക്കളെ ബുദ്ധികഠിനമായ ദുഷ്പേരുകൾ പറഞ്ഞു ഭർത്സിക്കയും ചെയ്യുന്നു.

പ്രാരംഭത്തിൽതന്നെ, ഗണിതശാസ്ത്രത്തിനു് യാതൊരു ഫലവും പ്രദാനം ചെയ്വാൻ ത്രാണിയില്ലെന്നും, അതു് ഒന്നും തിരിയെ തരുന്നില്ലെന്നും ഉള്ളതു വാസ്തവമാണെന്നു വാദത്തിനുവേണ്ടി നമുക്കു ഉദാഹരിക്കുകതന്നെ. പക്ഷേ, എന്റെ പ്രിയസുഹൃത്തുക്കളേ! നാം ഏതുപണിയിൽ ഏർപ്പെട്ടാലും, അതിൽനിന്നു ലഭിക്കുന്ന ഫലത്തോടുള്ള ആഗ്രഹം നമ്മെ നയിക്കയും, പ്രേരിപ്പിക്കയും ചെയ്യാതിരിക്കട്ടെ. ഈ ഫലാശാചൈതന്യം—കൂലി വാങ്ങാനുള്ള ആർത്തി—തടയപ്പെടേണ്ടതാണു്. ഒരു പ്രവൃത്തിയുടെ ഫലമോ, അവസാനപരിണാമമോ നമ്മെ നിയന്ത്രിക്കരുതു്. നാം കയ്യേൽക്കുന്നതേതുപണിയായാലും, നമ്മുടെ കൎത്തവ്യബോധംകൊണ്ടല്ലാതെ, അതിൽനിന്നുണ്ടാകാവുന്ന ഭാസുരമായ ഭാവിയെപ്പററിയുള്ള ആകർഷണംകൊണ്ടു, നാം അതു ചെയ്വാൻ പ്രേരിതരാകരുതു്.

ഭീതികൾ നന്നാക്കുവാൻ കൎത്തവ്യം പ്രേരിപ്പിക്കെ
ഫലത്തിലിഞ്ഞുമാറുന്നോൻ ഏതുയും നീചൻതന്നെ.

ഭഗവൽഗീതയുടെ കർത്താവു് തന്നിട്ടുള്ള താഴെപ്പറയുന്ന ഉപദേശം നമുക്കു ജീവിതത്തിൽ അനുഷ്ഠിക്കാം:—

കർമ്മണ്യേവാധികാരസ്തേ;—മാ ഫലേഷുകദാചന,
മാ കർമ്മഫലഹേതുർഭൂഃ;—മാ തേസംഗോസ്ത്വകർമ്മിണി;
യോഗസ്ഥഃകുരുകർമ്മാണി—സംഗംത്യക്ത്വാ ധനഞ്ജയ!
സിദ്ധ്യസിദ്ധ്യോഃസമോഭൂത്വാ—സമത്വം യോഗ ഉച്യതേ

ജ്ഞാനം അതിനുവേണ്ടിമാത്രം സമ്പാദിക്കാൻ പഠിക്കുക; ജ്ഞാനത്തിനുവേണ്ടി വിശപ്പും ദാഹവും ഉണ്ടാകട്ടെ. ഒരു പാഠം ശവക്കല്ലറയിൽവെച്ചുകൊണ്ടു ജ്ഞാനത്തെ പ്രണയിക്കയും, അനുയായികളോടു താഴെപ്പറയുംപ്രകാരം ആജ്ഞാപിക്കയും ചെയ്ത വൃദ്ധരാജാവു്, യൂലിസ്സിസിൻെറ ജീവചരിത്രത്തിൽനിന്നു ഒരു പാഠം പഠിക്കുക.

പതിക്കുംതാരംപോലെ മനുഷ്യചിന്താസിമ-
യതിലംഘിച്ചും ജ്ഞാനം പിന്തുടർന്നുനേടണം.

എന്നാൽ മുകളിൽകാണിച്ച നമ്മുടെ ഉദ്ദേശം സത്യത്തിൽ നിന്നു ബഹുദൂരം അകലത്താണു്. ഗണിതശാസ്ത്രത്തിൻെറ ഗുണങ്ങൾ അനവധിയാണു്. അവ പുറമേ കാണപ്പെടുന്നില്ലെങ്കിലും, മറഞ്ഞു് ഒളിവിൽ കിടക്കുകയാണു്.

1. പുറമേ നിമ്നോന്നതവും, ലഹളകൂട്ടുന്നതും, ഭയാവഹവും ആയ സമുദ്രത്തെപ്പോലെയാണു് മാത്തമാററിക്സ്; എന്നാൽ അതിൻെറ അടിയിൽ അനർഘങ്ങളായ മുത്തുകളും, പരിശുദ്ധവും ഗംഭീരവും ആയ പ്രഭാധോരണി ചിതറുന്ന രത്നങ്ങളും കിടക്കുന്നു.

2. ഗ്രീസ്സിലെ പഴയ നരമേഷമൂർത്തികൾ (Satyrs), വൃദ്ധന്മാർ (Silerni) എന്നിവരുടെ പ്രതിമകൾ ഉണ്ടല്ലോ; അവയോടു ഗണിതശാസ്ത്രത്തെ ഉപമിക്കാം; കാഴ്ചയ്ക്കു അവ ബഹു വിരൂപമായിരിക്കും. എന്നാൽ ഗ്രീക്കുകാരുടെ ഏററവും പ്രിയപ്പെട്ട ഈശ്വരന്മാരുടെ ഹൃദയാവർജ്ജകവും, പൂർണ്ണവും ആയ ബിംബങ്ങൾ അവയിൽ അന്തർഭവിക്കുന്നുണ്ടു്.

3. മഴവില്ലിനുള്ള സകലവർണ്ണങ്ങളും വാസ്തവത്തിൽ അന്തർഭൂതമായി കലർന്നിരിക്കുന്നുണ്ടെങ്കിലും, ആലോചനാശീലമില്ലാത്ത ജനങ്ങളുടെ കണ്ണിൽ തീരെ വർണ്ണരഹിതമായിട്ടിരിക്കുന്ന സൂര്യപ്രകാശംപോലെയുള്ളതുമാണു് ഗണിതശാസ്ത്രം.

'മാത്തേ—മാററികേ' (Mathe—matike) എന്ന ഗ്രീക്കു ധാതുക്കളിൽനിന്നുണ്ടായ 'മാത്തമാററിക്സ്' എന്ന പദം (ഗണിത

ശാസ്ത്രത്തിന്റെ ഇംഗ്ലീഷുപേർ) അതിന്റെ ആദിമാർത്ഥത്തിൽ "സാമർത്ഥ്യം, ജ്ഞാനം അഥവാ ശാസ്ത്രം" എന്നിങ്ങനെ സൂചിപ്പിക്കുന്നു. അതിന്റെ പിന്നീടുണ്ടായ സകല പരിണാമത്തിലും സദാ "കുശലത, ജ്ഞാനം, അഥവാ ശാസ്ത്രം" എന്ന ആശയം ഉൾക്കൊണ്ടിരുന്നു. അതു സയൻസിനെയും, കലാവിദ്യയെയും അളവററു സഹായിച്ചുവരുന്നു, പോഷിപ്പിച്ചുവരുന്നു. ജ്യോതിശ്ശാസ്ത്രം, പ്രകാശശാസ്ത്രം (Optics) ശബ്ദശാസ്ത്രം (Acoustics), നിശ്ചലതാശാസ്ത്രം (Statics), ഓജശ്ശാസ്ത്രം (Dynamics), ജലസമ്മർദ്ദശാസ്ത്രം (Hydrostatics), ജലൌജശ്ശാസ്ത്രം (Hydro-dynamics), ഉഷ്ണൌജശ്ശാസ്ത്രം (Thermo-dynamics), അയസ്കാന്തശാസ്ത്രം മുതലായ സയൻസിനെയും, നാവികയാനവിദ്യ, ശില്പവിദ്യ, എൻജിനീയറിംഗ് മുതലായ കലകളെയും പോഷിപ്പിക്കാൻ അതു് ലോകത്തിനു ചെയ്തുകൊടുത്തിട്ടുള്ള സഹായം അത്യന്തം വലിയതാണ്.

മാത്തമാററിക്സ് ഒരു "കൃത്യ(സൂക്ഷ്മ)ശാസ്ത്രം" ആണെന്നും സുനിശ്ചിതവും, നിസ്തർക്കവും ആയ ഒരു ജ്ഞാനവിഭാഗം ആണെന്നും സാർത്ഥകവും യുക്തവും ആയി പറയപ്പെടുന്ന (ഗണിതതുല്യമായ ഉറപ്പ് (Mathematical certainty) എന്നും മററുമുള്ള പ്രയോഗങ്ങൾ നോക്കുക.)

(Pascal) പാസ്കൽ പറയുന്നു:—"സകലമനുഷ്യരും ഒരുപോലെ സമ്മതിക്കുന്ന സത്യങ്ങളെ നാം കാണുന്ന മിക്കവാറും ഏകവിഷയം ക്ഷേത്രഗണിതം (Geometry) ആണ്. ഇതിന്റെ ഒരു കാരണം ഇതാണ്":—"പ്രായോഗിക പ്രകടനപരിക്ഷയുടെ യഥാർത്ഥനിയമങ്ങളെ ക്ഷേത്രഗണിതജ്ഞന്മാർ മാത്രമേ ബഹുമാനിക്കുന്നുള്ളൂ." അതുകൊണ്ടു്, ക്ഷേത്രഗണിതം (അഥവാ, ഗണിതശാസ്ത്രമെന്നും നമുക്കുപറയാം) സയൻസിനു് ഗുരുത്വവും, സാരവും തികഞ്ഞ ഭക്ഷണംപോലെയാണ്. ആ ഭക്ഷണം സയൻസിന്റെ അസ്ഥികളെ അഥവാ, അസ്ഥിഭാരധാതുവിനെ രൂപവല്ക്കരിക്കാൻ പ്രധാനമായി പ്രയോജനപ്പെടുന്നു. റോജർ ബേക്കന്റെ അഭിപ്രായത്തിൽ ഗണിതശാസ്ത്രം "മററുസർവ്വ സയൻസുകളുടെയും പ്രവേശനദ്വാരവും, താക്കോലും" ആണ്. പ്രഫസ്സർ ബോൾ പറയുന്നു:—"പ്രകൃതിശാസ്ത്ര (Physics)ജ്ഞാനത്തിന്റെ പുരോഗതിയുടെ അതിവിപുലമായ ഒരു ഹേതു ഗണിതശാസ്ത്രത്തെ പ്രായോഗികമായി ഉപയോഗിച്ചു എന്നുള്ളതാണ്". ഒരു ഗണിതശാസ്ത്രജ്ഞൻ കൂടിയല്ലാതിരുന്നാൽ ആ വിഷയത്തിൽ ഒരു

പ്രയോഗകർത്താവിനു (Experimenter) പ്രാധാന്യം സമ്പാദിക്കാൻ വളരെ വിഷമമാണെന്നു പ്രതിവർഷം തെളിയുന്നുണ്ടു്."

സാമാന്യേന സംഭവിക്കുന്നതു് ഇങ്ങനെയാണു്:—ചില പ്രതിദിനനിരീക്ഷണങ്ങളുടെ ഫലങ്ങളെ ഗണിതശാസ്ത്രജ്ഞൻ സ്വീകരിച്ചു്, അവയെ അടിസ്ഥാനമാക്കി പലതരം മനോഹര നിബന്ധനകൾ പണിചെയ്തുവെക്കുന്നു. ഇവ പ്രകടനകാരന്റെ ശ്രദ്ധയെ ഹഠാൽ ആകർഷിക്കുന്നു. ഗണിതശാസ്ത്രജ്ഞന്റെ ചിന്താഫലങ്ങളെ പ്രവർത്തിച്ചുനോക്കി പരിശോധിക്കാൻ അയാൾ മുമ്പോട്ടുവന്നു പരീക്ഷകൾ നടത്തുന്നു. പിന്നീടു രണ്ടുകൂട്ടരുടെയും പ്രയത്നങ്ങളെ ഏകോപിപ്പിച്ചു് ലോകത്തിനു അമൂല്യനിധികളായ കണ്ടുപിടിത്തങ്ങളും, ദർശനങ്ങളും ഉണ്ടാകുന്നു. അങ്ങിനെ ലോകത്തിനു് അതിന്റെ തീവണ്ടികളും, കമ്പിത്തപാലും, ആകാശവിമാനങ്ങളും മററും മററും എല്ലാം ഉണ്ടാകുന്നു. ഒരേസമയം ഗണിതശാസ്ത്രജ്ഞനും പ്രകടനപടുവും ആയിരിക്കുന്ന ഒരു മനുഷ്യൻ മഹാഭാഗ്യശാലിതന്നെയാണു്.

ഹെർബെർട്ടു് സ്പെൻസർ പറയുകയാണു്:—"വ്യാവസായിക പദ്ധതികളെ അനുരഞ്ജിപ്പിക്കുന്നതോ, എസ്റ്റിമേററുകളെ രൂപീകരിക്കുന്നതോ, സാമാനങ്ങൾ ക്രയവിക്രയം ചെയ്യുന്നതോ, കണക്കുകൾ എഴുതി സൂക്ഷിക്കുന്നതോ ആകട്ടെ—ഏതുതരം വ്യവസായപ്രവൃത്തികൾക്കും ഗണിതശാസ്ത്രത്തിന്റെ സംഖ്യകളെ ഉപയോഗിക്കുന്ന ഏററവും സാമാന്യമായ വിഭാഗം നേതൃത്വംവഹിക്കുന്നു. വെറും താത്വികശാസ്ത്രമായ ഈ വിഭാഗത്തിന്റെ മാഹാത്മ്യത്തെതെളിയിച്ചു സമർത്ഥിക്കാൻ ആരും ഉത്സാഹിക്കേണ്ടതില്ല."

ആ പണ്ഡിതൻ ഇങ്ങിനെ തുടരുന്നു:—"ഉന്നതമായ കലാസൃഷ്ടികൾക്കു മാത്തമാററിക്സിന്റെ അതിപ്രത്യേക വിഭാഗങ്ങളുമായിട്ടുള്ള പരിചയം മാററിവെക്കാവുന്നതല്ല. വെറും പ്രായോഗിക നിയമങ്ങൾവെച്ചു വേലചെയ്യുന്ന ഗ്രാമീണനായ മരപ്പണിക്കാരനും, ബ്രിട്ടാന്യക്കാപാലം പണിചെയ്യുന്നവനും, ഒരുപോലെ, മണിക്കൂർതോറും സ്ഥലസംബന്ധങ്ങളെ—ആകലങ്ങളെ—പ്പററിയുള്ള നിയമങ്ങളെ പരാമർശിക്കാനും വാങ്ങപ്പെട്ടവസ്തു അളക്കുന്ന സർവ്വേയർ, അവിടെ കെട്ടിടം പണിചെയ്യാൻ തോതുനോക്കുന്ന ശില്പി, അസ്ഥിവാരം കെട്ടുന്ന കല്ലുവേലക്കാരൻ, കല്ലുവെട്ടുകാരൻ, കൂട്ടിയിണക്കുന്ന പണിക്കാർ എല്ലാവരും—ഈ കൂട്ടർ അശേഷവും ക്ഷേത്രഗണിതതത്വങ്ങളാൽ നയിക്കപ്പെടുന്നു. തീവണ്ടിപ്പാതപണി ആദ്യവസാനം ക്ഷേത്രഗണിതനിയന്ത്രിതമാണു്. പ്ലാനും

ഷ്ട്രാട്ടം വരയ്ക്കുക, രേഖകൾ ഉണ്ടാക്കുക, ചിറകളും മടകളും അളക്കുക, പാലങ്ങളും കലുങ്കുകളും, കുഴലുകളും, സ്റ്റേഷൻസും, എല്ലാം സംവിധാനംചെയ്തു പണിയുക ഇവയ്ക്കും ഒക്കെ അതുപോലുള്ള നിയന്ത്രണം വേണം. തുറമുഖങ്ങൾ കടൽപ്പാലങ്ങൾ, എന്നിവയോടുകൂടി എൻജിനീയറിംഗ് സംബന്ധവും ശില്പപരവും ആയ ജോലികൾകൊണ്ടു കടലോരങ്ങളും, ഉൾപ്രദേശങ്ങളും നിറയ്ക്കുന്നതിനും, ഭൂമിയ്ക്കടിയിലുള്ള ഖനികളെ പ്രവൎത്തിപ്പിക്കുന്നതിനും ഗണിതം അത്യന്താപേക്ഷിതമാണ്. ഇക്കാലത്തു തോട്ടകളും, ചാലുകളും ശരിയായിവെട്ടുന്നതിന് കൃഷിക്കാരനുപോലും ക്ഷേത്രഗണിതതത്വങ്ങൾ അടങ്ങിയ—ലവൽ കണ്ടുപിടിക്കാനുള്ള വിദ്യ പ്രയോഗിക്കേണ്ടിയിരിക്കുന്നു."

"ഒരു പ്രയോഗികഗണിത വിഭാഗമായ യന്ത്രശാസ്ത്രത്തിന്റെ പ്രയോഗത്തിലാണ് ആധുനിക കയ്ത്തൊഴിലുകളുടെ വിജയം സ്ഥിതിചെയ്യുന്നതു്. ഉദ്ധാരണയന്ത്രം (Lever), അച്ചും ചക്രവും (Wheel & axle) മുതലായവയുടെ പ്രയോജനം എല്ലാ യന്ത്രത്തിലും അംഗീകരിക്കപ്പെടുന്നു. യന്ത്രവിശേഷങ്ങൾകൊണ്ടാണ് ഇക്കാലത്തു് ഉല്പാദനം നടക്കുന്നതു്." ഇംഗ്ലണ്ടിലെ സ്ഥിതി താഴെപറയുംപ്രകാരമത്രെ. താമസിയാതെ ഇന്നാട്ടിലും ആ നില വന്നുചേരുന്നതുമാണു്":—

"പ്രാതഃകാലഭക്ഷണത്തിന്റെ—മുത്താഴത്തിന്റെ—ഉല്പാദനപരിണാമചക്രം ചരിത്രദൃഷ്ട്യാ ഒന്നു പരിശോധിക്കുകതന്നെ. ഭക്ഷ്യധാന്യം ഉത്ഭവിക്കുന്ന മണ്ണിനുതാഴെ യന്ത്രനിൎമ്മിതമായ തറയോടു പാകിയിരിക്കുന്നു; മുകൾഭാഗം ഉഴുതുശരിപ്പെടുത്തുന്നതു് യന്ത്രംമുഖേനയാണ്; ഗോതമ്പു കൊയ്യുകയും, മെതിക്കുകയും, തല്ലുകയും, തരംതിരിക്കയും, ശുദ്ധമാക്കുകയും ചെയ്യുന്നതു് എല്ലാം യന്ത്രംകൊണ്ടാണു്; അതുപൊടിച്ചു പാകപ്പെടുത്തുന്നതും യന്ത്രംമുഖേനയാണ്. അതു ഗോസ്പോർട്ടിൽ അയക്കപ്പെടുന്നപക്ഷം അതുകൊണ്ടു ബിസ്ക്കററുണ്ടാക്കുന്നതും യന്ത്രം മൂലമായിരിക്കും. നിങ്ങൾ ഇരിക്കുന്ന മുറി നോക്കുക. ആധുനികരീതിയിൽ ആണ് അതിന്റെ പണിയെങ്കിൽ, അതിലെ ഇഷ്ടിക മുഴുവനും യന്ത്രനിൎമ്മിതമാണു്. നിലം യന്ത്രംകൊണ്ടു പടുത്തുപണിഞ്ഞതും മിനുസപ്പെടുത്തിയതും ആയിരിക്കും. അലമാരകളും, കടലാസുതുക്കികളും സകലതും യന്ത്രസൃഷ്ടങ്ങളാണു്. മേശകളും, കസേരകളും പരമധാനിയും, കർട്ടൻസും സമസ്തവും യന്ത്രനിൎമ്മിതവും, യന്ത്രംകൊണ്ടു ചായംതേച്ചതുമാണു്."

"നിങ്ങളുടെ വസ്ത്രങ്ങൾ—അവ ഒഴുക്കനോ, ചിത്രവർണ്ണാങ്കിതമോ, കരയടിച്ചതോ ഏതായാലും—എല്ലാം യന്ത്രം മുഖേന നെയ്യപ്പെട്ടതും, പക്ഷേ യന്ത്രംകൊണ്ടുതന്നെ തുന്നപ്പെട്ടതും, അല്ലയോ? നിങ്ങൾ വായിക്കുന്ന പുസ്തകങ്ങൾ—ഇവയുടെ താളുകൾ ഒരു യന്ത്രവും, അച്ചടി വേറൊരു യന്ത്രവും കൊണ്ടു ചെയ്യപ്പെട്ടതല്ലയോ? സ്ഥലമാർഗ്ഗമായാലും ജലമാർഗ്ഗമായാലും സാമാനങ്ങൾ കൊണ്ടുപോയി വിതരണം ചെയ്യപ്പെടുന്ന രീതികൾ കൂടി ഇവയോടുകൂടെ ചേർക്കുക. നമുക്കു യന്ത്രങ്ങളോടു എത്ര മാത്രം കടപ്പാടു ആണുള്ളതു്! ജയവും തോൽവിയും ഈ യന്ത്രജ്ഞാനം യുക്തമായോ, അയുക്തമായോ പ്രയോഗിക്കുന്നതിനാൽ വന്നുചേരുന്നുവെന്ന വസ്തുതയും വീക്ഷിക്കാം. പദാർത്ഥങ്ങളുടെ ബലാബലം തെററിക്കണക്കാക്കുന്ന എൻജിനീയർ ഒടിയുന്ന പാലം പണിചെയ്യിക്കുന്നു. സംഘട്ടനംകൊണ്ടും ഗതിമാന്ദ്യംകൊണ്ടും നശിക്കുന്ന യന്ത്രം ഉപയോഗിക്കുന്ന ഒരു ഉല്പാദകൻ മററുള്ളവരാൽ ക്ഷണേന പരാജയപ്പെടുത്തപ്പെടുന്നു. യന്ത്രപരിശോധനകൊണ്ടു തരംഗരേഖാതത്വം മനസ്സിലാക്കി കപ്പൽ പണിയുന്ന ഒരുവൻ പഴയമാതൃകയിൽ പണിചെയ്യുന്നവനെ തീരെ തോല്പിക്കുന്നു. മററു രാഷ്ട്രങ്ങളോടു മത്സരിച്ചുനില്ക്കാൻ ഒരു രാഷ്ട്രത്തിനു കെല്പുണ്ടാകുന്നതു് അതിന്റെ ഘടകങ്ങൾ ആയ ജനങ്ങൾക്കുള്ള പ്രത്യേക സാമർത്ഥ്യംമൂലമാകയാൽ, രാഷ്ട്രീയനിയതിയുടെ ഗതിയും യന്ത്രസംബന്ധമായ ജ്ഞാനത്തെ ആശ്രയിച്ചുനില്ക്കുന്നുവെന്നു നാം കാണുന്നു."

ലോകത്തിനു് ഇപ്പോൾ വലിയ അഭിമാനഭാജനവും കാരണവുമായ കണ്ടുപിടിത്തങ്ങളും, ദർശനങ്ങളും ആരുടെപക്കൽ നിന്നുണ്ടായതെന്നു നമുക്കിപ്പോൾ ഒന്നു പരിശോധിക്കാം.

ആദ്യത്തെ ആവിയന്ത്രം ആരാണു കണ്ടുപിടിച്ചതു്? ഒരു ഗണിതശാസ്ത്രസാമഗ്രിനിർമ്മിതാവായ ജയിംസ്‌വാട്ടു്.

ഘടികാരം കണ്ടുപിടിച്ചതു് ആരു്? [illegible]ശാസ്ത്രജ്ഞനായ ഗലീലിയോ.

ആദ്യദൂരദർശിനിക്കണ്ണാടി കണ്ടുപിടിച്ചതു് ആരു്? ഒരു ഗണിത ശാസ്ത്രജ്ഞൻ—ഗലീലിയോ.

വായുസമ്മർദ്ദമാപിനി (Barometer) കണ്ടുപിടിച്ചതു് ആരു്? ഒരു ഗണിതശാസ്ത്രജ്ഞൻ—പാസ്കൽ.

സൈറക്യൂസിലെ രാജാവു് ഹീറോയുടെ കനകനിർമ്മിതമായ കിരീടത്തിലെ കൂട്ടുലോഹങ്ങളുടെ അളവുകണ്ടുപിടിച്ചതാരു്? ഒരു ഗണിതശാസ്ത്രജ്ഞനായ ആർക്കിമിഡീസ്സ്.

ആകൎഷണനിയമം (Law of Gravitation) ആരാൽ കണ്ടുപിടിക്കപ്പെട്ടു? ഗണിതശാസ്ത്രജ്ഞനായ ന്യൂട്ടനാൽ.

ഒററവാക്കിൽ പറഞ്ഞാൽ, നമ്മുടെ സകല സുഖസൌകൎയ്യാദികളും, അവയ്ക്കുതകുന്ന സാധനങ്ങളും മിക്കതും കണ്ടുപിടിച്ച് ഉണ്ടാക്കി നമുക്കു തന്നതും, തരുന്നതും, നേരിട്ടോ, അല്ലാതെയോ മാത്തമാററിക്സെന്നു പറയപ്പെടുന്ന സയൻസിൻേറയോ, തത്വജ്ഞാനത്തിൻേറയോ വിഭാഗം മാത്രമാണ്.

അതിനുമുമ്പു ലോകത്തിനു അറിയപ്പെട്ടിട്ടില്ലാതിരുന്ന പല ഉപജ്യോതിസ്സുകളും, ഉപഗ്രഹങ്ങളും ആകാശമണ്ഡലത്തിൽ ഉണ്ടെന്നു പ്രഫസ്സർ ആഡംസ് എന്ന ഗണിതശാസ്ത്ര വിദഗ്ദ്ധൻ മുൻകൂട്ടി ദീൎഘദൎശനം ചെയ്തു; അന്നേരം പ്രായോഗികജ്യോതിശ്ശാസ്ത്രജ്ഞൻ യഥാൎത്ഥമായിട്ടവ പരീക്ഷിച്ചു കണ്ടുപിടിച്ചു.

നക്ഷത്രങ്ങളുടെ ദൂരങ്ങൾ മുതലായി ലക്ഷോപലക്ഷം മൈൽക്കണക്കിനുള്ള ദീൎഘതകളും മററും കൃത്യമായി കണക്കാക്കാൻ മാത്തമാററിക്സ് നമ്മെ പ്രാപ്തരാക്കുന്നു. ഒരു ആററം അഥവാ "അണു"വിൻെറ ചെറുപ്പം എന്നതുപോലെ, ഒരു ഘന അംഗുലത്തിൻെറ ലക്ഷാംശമോ, കോട്യംശമോ മാത്രം വരുന്ന വലിപ്പങ്ങളെ—അഥവാ ചെറുപ്പങ്ങളെ—പോലും അളക്കാൻ അതു നമ്മെ സഹായിക്കുന്നു. ഏററവും പരിമിതമായ അളവുകളിൽനിന്നു് അതു് നമ്മെ അപരിമിതത്വപരിധികളിലേയ്ക്കു നയിക്കുന്നു.

സൎവ്വശക്തൻെറ സ്ഖലിതരഹിതമായ അംഗുലികളാൽ വിവിധ പദാൎത്ഥങ്ങളിൽ മായാത്ത മഷികൊണ്ടു എഴുതപ്പെട്ടിട്ടുള്ള പ്രകൃതിയുടെ സാർവ്വലൌകീകനിയമങ്ങളെ ഗണിതശാസ്ത്രദ്വാരാ നമുക്കു കണ്ടുപിടിക്കാൻ സാധിക്കുന്നു. ഗലീലിയോ പറഞ്ഞിട്ടുള്ളതുപോലെ ക്ഷേത്രഗണിതത്തിലെ ത്രികോണങ്ങളിലും രേഖകളിലും "പ്രപഞ്ചമാകുന്ന മഹൽഗ്രന്ഥം എഴുതപ്പെട്ടിട്ടുള്ള അക്ഷരങ്ങൾ" നാം പഠിക്കുന്നു.

സ്ഥവിരശക്തിശാസ്ത്രം (Statics), പ്രവൎത്തന ശക്തിശാസ്ത്രം (Dynamics) എന്നിവകളിൽ നാം ഭിന്നഭിന്നനിയമവ്യവസ്ഥകൾ അനുസരിച്ചു് വ്യത്യസ്തപ്പെട്ടിരിക്കുന്ന ശക്തിവിശേഷങ്ങളുമായിട്ടു ഇടപെടുന്നു. ഒരു നൂതനതരം ഓജസ്സ് പ്രത്യക്ഷപ്പെടുകയും, സാധാരണ പ്രകൃതിശക്തികൾ അനുസരിക്കുന്ന നിയമങ്ങൾക്കു വിരുദ്ധമായി അതു വിശേഷശക്തികൾ പുറപ്പെടുവി

ക്കയും ചെയ്യുന്നപക്ഷം അവയെ സ്വീകരിച്ചു സ്വാഗതം ചെയ്വാൻ ഗണിതശാസ്ത്രജ്ഞൻ സമ്പൂർണ്ണം പ്രാപ്തനായിനില്ക്കു ന്നതു കാണപ്പെടും. നേരെമറിച്ചു് വെറും ഒരു പ്രകടനചതുരനാകട്ടെ, ഗണിതശാസ്ത്രത്തിന്റെ സഹായമില്ലെങ്കിൽ, പ്രഥമ വീക്ഷണത്തിൽതന്നെ അവയോടു പെരുമാറേണ്ടതെങ്ങിനെയെന്നറിയാതെ അന്ധാളിച്ചു കുഴങ്ങി നിന്നുപോകുന്നു. ഒരു പുതിയ തരം ദ്രാവകം കണ്ടുപിടിക്കപ്പെട്ടുവെന്നും, അതിന്റെ അടിസ്ഥാനധർമ്മം (ഗുണവിശേഷം) അറിയപ്പെട്ടുവെന്നും വരട്ടെ; നിർദ്ദിഷ്ടമായ പ്രത്യേക ചുമതലകൾ നിർവ്വഹിക്കാൻ തയ്യാറായിനില്ക്കുന്ന പഴയ ഒരു ഭൃത്യനെ പോലെ ഉന്നത ജലസമ്മർദ്ദശാസ്ത്രഗ്രന്ഥങ്ങൾ ആ ദ്രാവകത്തെ മുമ്പേതന്നെ അവയുടെ രജിസ്റ്റർകളിൽ കൊള്ളിച്ചു രേഖപ്പെടുത്തിയിട്ടുണ്ടെന്നു കാണപ്പെടുന്നതാണു്.

എല്ലാവംശത്തിലും ഉൾപ്പെട്ട വ്യക്തികളിൽ വൈദേശ്യമുണ്ടു്. ഒരേ വർഗ്ഗത്തിൽപെട്ട വംശങ്ങൾ തന്നെയും എല്ലാം ഒരുപോലെയല്ല; അവയ്ക്കു തമ്മിലും വലിയ അന്തരമുണ്ടു്. അതുപോലെ, ഒരു സൌരയൂഥത്തിൽപെട്ട വിഭിന്നഗ്രഹങ്ങൾക്കു യാതൊരു ഐകരൂപ്യവും ഇല്ലെന്നും, ഭിന്നസൌരയൂഥങ്ങൾ ഏതെങ്കിലുംതരത്തിൽ ഒരേപോലെയിരിക്കുന്നില്ലെന്നും ഞാൻ അനുമാനിക്കുന്നു. മിക്കവാറും അവയെല്ലാം പുതിയ പുതിയ നിയമങ്ങൾ ഉണ്ടായിരിക്കാം; പുതിയ പദാർത്ഥങ്ങളുടെ സാന്നിധ്യത്താൽ അവ അനുഗ്രഹീതങ്ങളുമായിരിക്കാം; നൂതന ദ്രാവകങ്ങളും, പുതിയതരം ഓജസ്സുകളും അവയ്ക്കുണ്ടായിരിക്കാം. പഴയ പരിചയപ്പെട്ട വസ്തുക്കളെയെന്നതുപോലെ, ഈ പുതിയ വസ്തുക്കളുടെ ധർമ്മവിശേഷങ്ങളെയും ഗണിതശാസ്ത്രം ആശ്ലേഷിച്ചുകൊണ്ടുനില്ക്കുന്നു. ഇതു് ആന്തരികമൂല്യമുള്ള ജ്ഞാനമാണു്.

സനാതനതത്വത്തിന്റെ പശ്ചാത്തലത്തിൽ സംഭവിക്കാനിടയുള്ള സംഭവങ്ങളെയും, വസ്തുതകളെയും ഭരിക്കുന്നതു് അതിന്റെ നിയമങ്ങളും ചട്ടങ്ങളുമാണു്. "പഴയ വ്യവസ്ഥകൾ മാറി പുതിയവയ്ക്കു സ്ഥാനം കൊടുക്കുന്നു"; എന്നാൽ ഈ സമസ്ത വ്യവസ്ഥിതി വിശേഷങ്ങളെയും നിയന്ത്രിച്ചുകൊണ്ടും, സ്വയം യാതൊരു മാററത്തിനും വിധേയമല്ലാതെ കണ്ടും, ഗണിതശാസ്ത്രസിദ്ധാന്തങ്ങൾ സ്ഥിരമായി നിലനില്ക്കുന്നു.

ഹെർബർട്ടുസ്പെൻസർ പ്രസ്താവിക്കുന്നു:—"ഒരു പ്രത്യേക വ്യവസ്ഥ നിലവിലിരിക്കുന്ന കാലത്തോളം മാത്രം, ഒരു പ്രത്യേക ജനവിഭാഗത്തെ മാത്രം സ്പർശിക്കുന്ന പരമാർത്ഥങ്ങളെക്കാൾ സഭാ

കാലവും, സകല മനുഷ്യവംശത്തെയും ഒരുപോലെ സംബന്ധി ക്കുന്ന പരമാർത്ഥങ്ങൾ അധികം മാഹാത്മ്യവും ഗൌരവവും ഉള്ളവ ആണെന്നുള്ളതു് പ്രത്യക്ഷമാണല്ലോ. അതുകൊണ്ടു്, യുക്തിയു ക്തമായി പരിഗണിച്ചാൽ ആഭ്യന്തരഗുണം കൂടുന്ന അത്തരം സാർവ്വജനീനപരമാർത്ഥങ്ങളെ കുറിച്ചുള്ള അറിവു്, മററു കാര്യ ങ്ങൾ തുല്യമായിരുന്നാൽ, അപൂർണ്ണാഭ്യന്തരഗുണമോ, ആചാരപര മോ മാത്രമായ അറിവിനെക്കാൾ പ്രാധാന്യം അർഹിക്കുന്നു."

തന്മൂലം ഇവിടെ സൂചിപ്പിക്കപ്പെട്ട വസ്തുതകളെപ്പററിയുള്ള അറിവു നിസ്തുല്യം പ്രദാനംചെയ്യുന്ന ഗണിതശാസ്ത്രത്തിൻെറ മാഹാത്മ്യം നിങ്ങൾക്കു വിധിക്കാവുന്നതാണു്.

ഈ ക്ഷണികപ്രപഞ്ചത്തിലെ കാര്യങ്ങളെ സ്പർശിക്കുന്ന നിയ മങ്ങളെപ്പററിയുള്ള ജ്ഞാനം സമ്പാദിക്കുന്നതിൽ മിക്കവാറും ജന ങ്ങൾ അഭിമാനവും മാന്യതയും നടിക്കുന്നുവെങ്കിൽ, സമസ്തലോ കങ്ങളെയും, ഇനി പക്ഷേ ഉണ്ടാകാനിരിക്കുന്ന ലോകങ്ങളെയും ഭരിക്കുന്ന സനാതനനിയമങ്ങളെക്കുറിച്ചുള്ള ജ്ഞാനം എന്തു കൊണ്ടു നിന്ദിക്കപ്പെടുന്നു? എന്തിനു വെറുക്കപ്പെടണം.

"നേത്രതോയത്തിൻ ബിന്ദുരൂപവൽക്കരിച്ചതി-
ന്നാസ്ഥാനത്തിങ്കൽ നിന്നു വീഴ്ത്തുന്നനിയമം താൻ
ധാത്രിയെഗോളമാക്കി നിർത്തിയും, ഗ്രഹങ്ങളെ
യാത്രയിൽനിയന്ത്രിച്ചും വ്യാപരിക്കുന്നനിത്യം."

അഥവാ

"നേത്രനീരിനൊരുരൂപമേകിയതിനേയതിൻെറ നിലവിട്ടുകീഴ്-
വീഴ്ത്തിടും നിയമമതുമാത്രതന്നെഘനഗോളരൂപിണിധരിത്രിയെ
കാത്തുപാർത്തുനിലനിർത്തിടുന്നതുമനേകഖേചരകുലങ്ങൾതൻ-
യാത്രയേ മുറമുടക്കിടാതെസതതംനയിച്ചുവിലസുന്നതും."

ഗണിതശാസ്ത്രഗ്രന്ഥങ്ങൾ ഈ നിയമത്തെയും, അതുപോ ലുള്ള മററനവധി നിയമങ്ങളെയും പ്രതിപാദിക്കുന്നു

മാത്തമാററിക്സിൻെറ പ്രവർത്തനമണ്ഡലം കേവലം ഭൌതി കവസ്തുക്കളെമാത്രം ബാധിക്കത്തക്കവിധം ഹ്രസ്വമായിട്ടിരിക്കുന്നി ല്ലെന്നും, എന്നാൽ അതു മാനസികവും, മനഃശാസ്ത്രപരവും ആയ സംഭവങ്ങളിലേയ്ക്കുകൂടി വ്യാപിക്കുന്നുണ്ടെന്നും കാണിപ്പാൻ ദൃഷ്ടാ ന്തങ്ങളുണ്ടു്. "സംഭവ്യതാഗണനരൂപം" (Calculu's of Probabilities) എന്ന പ്രമേയത്തെക്കുറിച്ചെഴുതിയിട്ടുള്ള പ്രശസ്ത ഗ്രന്ഥകാരന്മാർ ആ പദ്ധതി വിശ്വാസമണ്ഡലത്തിലേയ്ക്കു

പ്രയോഗിച്ചിട്ടുണ്ട്. ആ പദ്ധതി വികാരപഥം അഥവാ മനഃക്ഷോഭസരണിയിലേയ്ക്കുകൂടി പ്രയോഗക്ഷമമായിരിക്കുമെന്നു എഡ്ജ്വെർത്ത്, ജെവോൺസ്—എന്നിവർ കാണിച്ചിട്ടുമുണ്ട്.

ഭക്തിവിശ്വാസനിഷ്ഠന്മാരുടെ ആനന്ദാതിരേകത്തിൻെറ ഒരംശം ഈ ലോകത്തിൽനിന്നു അവർ സമ്പാദിക്കുന്ന ജ്ഞാനത്തിൻെറ ബോധത്തിൽ സ്ഥിതിചെയ്യുന്നുവെന്നു മിൽട്ടൺ സമത്ഥിക്കുന്നു. ഇതു ശരിയാണെങ്കിൽ, ഏററവും അധികം വിപുലമായ ഉപയോഗവ്യാപ്തിയുള്ള ജ്ഞാനം ഉൾക്കൊള്ളുന്ന മാത്തമാററിക്സ് അടുത്തലോകത്തിൽ നിങ്ങളെ വളരെയധികം സന്തുഷ്ടരാക്കുന്നതാണ്.

കേവലം ഒരു ജ്ഞാനമെന്ന നിലയിൽ ഗണിതശാസ്ത്രത്തിനുള്ള വിലയെപ്പററിയാണ് ഞാനിതുവരെ ചർച്ചചെയ്തതു്. ഇനി ഒരു വ്യവസ്ഥാക്രമം—അച്ചടക്കം—സൃഷ്ടിക്കുന്ന പദ്ധതിയെന്ന നിലയിൽ അതിനുള്ള മാഹാത്മ്യം നമുക്കു ചിന്തിക്കാം. ഇവിടെ നിരാക്ഷേപമായി അതു ഒരു പരമോന്നതസ്ഥാനത്തു നില്ക്കുന്നു.

മാത്തമാററിക്സിൻെറ ഹിന്ദുസ്ഥാനിവാക്കു 'റിയാസി' എന്നാണ്. ഈ പദംതന്നെ 'റിയാസത്തി'നെ അഥവാ "അച്ചടക്കത്തിനെ സംബന്ധിച്ചതു്" എന്നാണ് അത്ഥമാക്കുന്നതു്. മാനസികശക്തികളെ പ്രബലീകരിക്കാൻ ഏററവും പററിയ മനോവ്യായാമം അന്തർഭവിക്കുന്നതാണ് ഗണിതശാസ്ത്രപഠനം.

ഒരു സാധാരണ ഇൻഡ്യൻ ബാലന് കായികവ്യായാമത്തിൻെറ ഗുണവിശേഷങ്ങൾ സ്പഷ്ടഗോചരമായിരിക്കുന്നില്ല. അധികം ശരീരവ്യായാമം ചെയ്യുന്നതോടുകൂടി ഭക്ഷണപദാത്ഥങ്ങൾ അധികം ആസ്വദിക്കാനും ദഹിപ്പിക്കാനും കഴിയുമെന്നുള്ള പരമാത്ഥം അറിയാത്തതുകൊണ്ട്, അവനു് തീററതിന്നുന്നതു് ശരീരവ്യായാമം ചെയ്യുന്നതിനെക്കാൾ ഹൃദ്യതരമായി തോന്നുന്നു. അതുപോലെ, ഗണിതശാസ്ത്രപഠനത്തിൽ ഉൾക്കൊള്ളുന്ന മാനസികവ്യായാമത്തിൻെറ സൽഫലങ്ങൾ ഒരു സാമാന്യഭാരതീയ വിദ്യാത്ഥിക്കു് വ്യക്തപ്പെടാതിരിക്കുന്നു. അതിനാൽ അവൻ മാത്തമാററിക്സ് വളരെ മടിച്ചാണ് പഠിക്കുന്നതു്. മാത്തമാററിക്സ് അധികമധികം പഠിക്കുമ്പോൾ, ആ തോതനുസരിച്ച് ഇതരവിഷയങ്ങളെപ്പററിക്കാനും, അവയിൽ സാമത്ഥ്യം നേടാനും അധികമധികം രുചിയും ഉത്സാഹവും ഉണ്ടാകുമെന്ന് അവൻ അറിയുന്നില്ല. സുപ്രസിദ്ധനായ ലോക്ക് പറയുന്നു:—

"കൃത്യമായും, നിഷ്കൃഷ്ടമായും, ഒന്നിച്ചും യുക്തിവാദം ചെയ്യാനുള്ള ശീലം മനസ്സിൽ പ്രതിഷ്ഠിക്കാനുള്ള ഒരു മാർഗ്ഗമായി ഞാൻ ഗണിതശാസ്ത്രപഠനത്തെ വർണ്ണിക്കുന്നു; സകലമനുഷ്യരും അഗാധജ്ഞാനം സമ്പാദിച്ചു ഗണിതശാസ്ത്രജ്ഞന്മാരാകേണ്ടതു് ആവശ്യമാണെന്നു ഞാൻ വിവക്ഷിക്കുന്നു എന്നല്ലാ, പിന്നെയോ, അതിൻെറ അഭ്യാസംകൊണ്ടു അവശ്യം ഉണ്ടാകുന്ന യുക്തിവാദസാമർത്ഥ്യം സമ്പാദിച്ചുവെച്ചാൽ, അവക്കു സൌകര്യമുള്ളതുപോലെ, മററു ജ്ഞാനവിഭാഗങ്ങളിലേക്കു ആ സാമർത്ഥ്യം പ്രയോഗിക്കാൻ സാധ്യമാണെന്നു മാത്രമേ ഞാൻ സൂചിപ്പിക്കുന്നുള്ളു."

മുമ്പേതന്നെ ശാരീരികമായി ബലിഷ്ഠരായ മനുഷ്യർ ഉണ്ടു്, എന്നാലും ശരീരവ്യായാമം അവരെ അധികം ബലശാലികളാക്കുന്നു. അതുപോലെ, മാനസികമായും, ബുദ്ധിശക്തിയിലും മുമ്പേതന്നെ ശക്തരായവർ ഉണ്ടു്; എന്നാൽ ഗണിതശാസ്ത്രാഭ്യാസംകൊണ്ടു അവരുടെ പ്രാപ്തികൾ തീർച്ചയായും തുലോം വർദ്ധിക്കുന്നതാണു്. വിശ്രുതഡോക്ടർ ചാമേഴ്സ് എന്ന ക്രിസ്ത്യൻ പട്ടക്കാരൻ പറയുന്നതു് നോക്കുക:—

"ഒരു ത്രികോണത്തിൻെറ മൂന്നു കോണങ്ങളുംകൂടി കൂട്ടിയാൽ രണ്ടു സമകോണങ്ങളോടു (Right—Angles) തുല്യമാണെന്നോ, ഒരു സമകോണത്രികോണത്തിൻെറ(Right-angled Triangle) ദീർഘഭുജത്തെ അതുകൊണ്ടുതന്നെ ഗുണിച്ചാൽ, അതിൻെറ ഇതരഭുജങ്ങളെ ഓരോന്നും അവകൊണ്ടു ഗുണിച്ചുവരുന്ന സംഖ്യകളുടെ തുകയായിരിക്കുമെന്നോ അറിയുന്നതുകൊണ്ടു്, സുവിശേഷശാസനങ്ങൾ സാമാന്യജനങ്ങൾക്കു വ്യാഖ്യാനിച്ചുകൊടുക്കുന്ന എൻെറ ജോലിക്കു എന്തെങ്കിലും വിശേഷഗുണമുണ്ടാകുമെന്നു ഞാൻ വിചാരിക്കുന്നില്ല. എന്നാൽ ക്ഷേത്രഗണിതപ്രകടനപദ്ധതിയിൽ മനസ്സു തുടർച്ചയായി സഞ്ചരിക്കുമ്പോൾ ഉപയോഗിക്കാൻ പ്രേരിതമാകുന്ന വിശദവും അനുസ്യൂതവും ആയ യുക്തിവാദശീലം സുസ്ഥിരമായി സ്ഥാപിക്കപ്പെട്ടമെന്നും, അതോടുകൂടി ഗ്രഹണപാടവവും, സമർത്ഥനചാതുര്യവും രണ്ടും അത്യധികം ബലിഷ്ഠമാകുമെന്നും എനിക്കു ശക്തിമത്തായ ബോധ്യമുണ്ടു്. ഗണിതശാസ്ത്രസരണിയിൽ ചരിക്കുന്ന മനസ്സിനു കിട്ടുന്ന അഭ്യാസം, കോടതിയിലെ അഭിഭാഷകവേദിയിൽ ആയാലും, മതപ്രസംഗമണ്ഡപത്തിലായാലും, പ്രവേശനദ്വാരത്തിൽ കിട്ടാവുന്ന സകല ഫലങ്ങളെയും കാൾ, ഒരു തയ്യാറെടുക്കൽ എന്ന നിലയ്ക്കു അധികം വിലയുള്ളതാണെന്നു ഞാൻ കരുതുന്നുവെന്നുള്ളതു പരമാർത്ഥമത്രെ."

"ഉൽഗ്രഥനശാസ്ത്രങ്ങളുടെ തത്വജ്ഞാനവും ചരിത്രവും" എന്ന ഗ്രന്ഥത്തിന്റെ കർത്താവ് "ഗണിതശാസ്ത്രപഠനത്തെപ്പററിയുള്ള ചിന്തകൾ" എന്ന ഭാഗത്തു തെളിയിച്ചുകാണിക്കുന്നത് ഇങ്ങിനെയാണ്.—"താർക്കികബുദ്ധിയെ പരിപോഷിപ്പിക്കാനും, സംസ്കരിക്കാനും, വിവേകപൂർവ്വം പഠിക്കപ്പെടുന്ന ഗണിതശാസ്ത്രപാഠങ്ങൾ ഏററവും ഫലപ്രദമായ ഒരു മാർഗ്ഗമാണ്. ഒരു വിശാലവിദ്യാഭ്യാസത്തിന്റെ ലക്ഷ്യം ഒരു മനുഷ്യന്റെ മാനസിക ഘടനസമസ്തവും പരിപോഷിപ്പിക്കപ്പെടണമെന്നാണ്—അവന്റെ സാങ്കല്പികതീരുമാനങ്ങൾ തന്റെ അനുഭവബോധ്യങ്ങളോടു സംയോജിപ്പിക്കാനും, അവനിലുള്ള വിശ്വാസശീലത്തിന് ഒരു അടിസ്ഥാനയുക്തി കൊടുക്കാൻ അവനെ പ്രാപ്തനാക്കുന്നതിനും വേണ്ടിയാണ് ഇങ്ങിനെ ഒരു മാനസിക പോഷണപദ്ധതി വേണ്ടിയിരിക്കുന്നത്. സോളമന്റെ 'മന്ദബുദ്ധി'യെപോലെ—യുക്തിപറഞ്ഞുഫലിപ്പിക്കാൻ കഴിയുന്ന ഏഴുപേരെക്കാൾ തന്റെ സ്വന്തം ഗർവ്വിഷ്ഠതയിൽ താൻ അതികേമനാണെന്നു ചിന്തിക്കുന്ന ബുദ്ധിഹീനനെപോലെ—ആ മനുഷ്യനെ വിടണമെന്നല്ലാ ഈ വിദ്യാഭ്യാസത്തിന്റെ ഉദ്ദേശം."

ഇതോടുകൂടി ജോൺ സ്റ്റൂവാർട്ടുമിൽ എന്ന തത്വശാസ്ത്രപണ്ഡിതന്റെ തീരുമാനംകൂടി ചേർക്കാം. അദ്ദേഹത്തിന്റെ അമോഘമായ തർക്കശാസ്ത്രപദ്ധതിയിലെ രണ്ടാംവാല്യത്തിൽ അദ്ദേഹം ആ തീരുമാനം ഇങ്ങിനെ രേഖപ്പെടുത്തിയിരിക്കുന്നു:— "ശരീരശാസ്ത്രം, സമുദായശാസ്ത്രം, രാജ്യഭരണമീമാംസ മുതലായ അധികം കഠിനമായ വിഷയങ്ങളിൽ ഗവേഷണം ചെയ്യുന്നതിന് ഒരു സജ്ജീകരണമെന്ന നിലയിൽ ഗണിതശാസ്ത്രാധ്യയനത്തിനുള്ള വില, അതിന്റെ ക്രമവും രീതിയും പ്രയോഗിക്കുന്നതിൽ ലീനമായിരിക്കുന്നു. സാമാന്യമായിപ്പറഞ്ഞാൽ അപഗ്രഥനരീതിയുടെ ഏററവും പരിപൂർണ്ണമായ ഒരു മാതൃകയായി എന്നും മാത്തമാററിക്സ് പരിലസിക്കും. കഴിപ്പമേറിയ സംഭവങ്ങളെ വിവരിക്കാനും, വർണ്ണിപ്പാനും, മുൻകൂട്ടി ഗ്രഹിക്കാനും ലഘുതരസംഭവങ്ങളുടെ നിയമങ്ങളെ പ്രയോജനപ്പെടുത്തുന്നതാണ് തത്വജ്ഞാനികൾക്കു പഠിക്കാനുള്ള ഏററവും പ്രയാസവും പ്രധാനവും ആയ അവരുടെ കലാവിഭാഗം. ഗണിതശാസ്ത്രതത്വങ്ങളെ പ്രകൃതിശാസ്ത്രശാഖകളിൽ പ്രയോഗിക്കുന്ന ഏക സ്കൂളിൽനിന്നു മാത്രമേ തത്വജ്ഞാനികൾക്കു അതു പഠിക്കാൻ കഴിവുള്ളൂ. ഗണിതശാസ്ത്രപരിശീലനം യഥാർത്ഥസയൻസ്വിദ്യാഭ്യാസത്തിന് അത്യന്താപേ

ക്ഷിതമായ ഒരു അടിസ്ഥാനമാണെന്നു സ്ഥാപിക്കാൻ ഈ കാര ണങ്ങൾ ഏററവും പര്യാപ്തമത്രെ. പ്ലേറേറാ പറയുംപോലെ, ഇതു സമ്പാദിക്കാത്ത ഒരുത്തൻ തത്വജ്ഞാനത്തിൻെറ ഉയന്ന ശാഖകളെ പരിശീലിക്കാൻ ആവശ്യമുള്ള അത്യന്താപേക്ഷിത മായ യോഗ്യതകളിൽ ഒന്നു ഇല്ലാത്തവനായി പരിഗണിക്കപ്പെ ടേണ്ടവനത്രെ."

ഗണിതശാസ്ത്രാഭ്യാസം നമ്മുടെ ബുദ്ധിയെയും, ഓമ്മശക്തി യെയും (രണ്ടിനെയും) പ്രബലപ്പെടുത്തുകയും, കേവലമായ ഒരു ഇന്ദ്രിയബോധസ്മരണയെക്കാൾ നമുക്കൊരു സംയോജകസ്മരണ യെ പ്രദാനം ചെയ്യുകയും ചെയ്യുന്നു. എന്തെന്നാൽ ബുദ്ധി കൊണ്ടോ, ചിന്താപ്രാപ്തികൊണ്ടോ സഹായിച്ചു വസ്തുക്കളെ ഓർമ്മിക്കാൻ അതു ശാസിക്കയും ഒരു പ്രകടനത്തെ ഓർമ്മയിൽ വെക്കുന്നതിനെയും, അനന്തമായ ഉരുവിടൽകൊണ്ടു് ഓർമ്മിക്കുന്ന തിനെയും അതു നിരുത്സാഹപ്പെടുത്തുകയും ചെയ്യുന്നു. പ്രഫസ്സർ ലോയിസേയ്ക്കു വിപുലധനം ഉണ്ടാക്കിക്കൊടുത്തവിധമുള്ള ഓർമ്മ ശക്തി അതു നമ്മൾക്കു തരുന്നു. വെറും കാണാപ്പാഠംകൊണ്ടു തല ച്ചോറു നിറയ്ക്കുന്നപണി ഈ വിഷയസ്വഭാവംതന്നെ അനുവദിക്കു ന്നില്ല. നമുക്കു മാത്തമാററിക്സു് ഉരുവിട്ടു കാണാപ്പാഠമാക്കാൻ തര മില്ല. നാം അതിൽ എന്തു പഠിച്ചാലും അതു് ബുദ്ധിപ്രയോഗം കൊണ്ടുതന്നെ വേണ്ടതാണു്.

പ്രാരംഭത്തിൽ മാത്തമാററിക്സു് അതിദുഷ്കരവും, ഏററവും അരുചികരവും ആയ ഒരു വിഷയമാണെന്നു തോന്നാമെന്നുള്ളതു ശരിയാണു്. എന്നാൽ അക്കാരണംകൊണ്ടുതന്നെ നാം അതു് ഊർജ്ജിതമായും, ഉത്സാഹമായും പഠിക്കേണ്ടതാണു്. അങ്ങിനെ ചെയ്താൽ നാം ഇച്ഛാശക്തിയിൽ പ്രബലന്മാരാകും. "നിങ്ങൾക്കു തിഷ്ടമായാലും ഇല്ലെങ്കിലും നിങ്ങളതു് ചെയ്യണമെന്ന നിർബ്ബന്ധ മുള്ളപ്പോൾ, അതിലേയ്ക്കു നിങ്ങളെ പ്രേരിപ്പിക്കുന്നതാണു് പക്ഷേ സകല വിദ്യാഭ്യാസത്തിൻെറയും പരമപ്രധാനമായ ഫലം; ഇതാണു് ആദ്യമേ പഠിക്കേണ്ട പാഠം. ഒരു മനുഷ്യൻ എത്ര ചെറുപ്പത്തിലേ പരിശീലനം തുടങ്ങിയാലും സമ്പൂർണ്ണമായി ട്ടവൻ പഠിക്കുന്ന അവസാന പാഠവും അതാണു്."എന്നു ഹക്സ്ലി പറയുന്നു.

വിഷയത്തിൻെറ കാഠിന്യപ്രകൃതി തൻെറ ശ്രദ്ധയെ മുഴു വനും ഏകാഗ്രമാക്കാൻ വിദ്യാർത്ഥിയെ നിർബ്ബന്ധിക്കുന്നു. അലസ മായി തെണ്ടിത്തിരിയുന്ന മനസ്സിനു് അത്യുത്തമമായ ഒരു ചികി

ത്സയാണ് ഗണിതശാസ്ത്രപഠനം. ബേക്കൺ പറയുന്നു:—"ഒരു മനുഷ്യന്റെ ബുദ്ധി ചുററിത്തിരിയുന്നെങ്കിൽ അവൻ ഗണിതശാസ്ത്രം പഠിക്കട്ടെ. എന്തുകൊണ്ടെന്നാൽ, പ്രകടനപരിശീലനത്തിൽ അവന്റെ ബുദ്ധി ലേശമെങ്കിലും വ്യതിയാനം ചെയ്താൽ, അവന് വീണ്ടും ആദ്യമേ തുടങ്ങേണ്ടിവരുന്നു." ഇവിടെ മറെറാരു കാരണമില്ലെങ്കിൽതന്നെയും, ശ്രദ്ധയുടെ ഏകാഗ്രീകരണം എന്ന അതിമനോഹരമായ അതിന്റെ ഗുണത്തിനുവേണ്ടിയെങ്കിലും, ഗണിതശാസ്ത്രം വിലമതിക്കപ്പെടണം. മനുഷ്യവ്യാപാരങ്ങളിൽ യാതൊരു വകുപ്പിലും തിരോഭൂതമനസ്കനായ ഒരുത്തന് ശോഭിക്കാൻ കഴിവില്ല.

നകംവെച്ചുഴുതു് നിമ്നോന്നതമായും നിരപ്പില്ലാതെയും കട്ടപിടിച്ചുകിടക്കുന്ന ഭൂമിയിൽ ഈ നാട്ടിലെ മരം വെച്ചടിക്കുമ്പോൾ മിനുസവും നിരപ്പും ഉണ്ടാകുന്നതുപോലെ, ഗണിതശാസ്ത്രകൌശല്യത്തിലേക്കുള്ള മാർഗ്ഗം ബഹുകഠിനവും, കഠിനശ്രമം ആവശ്യപ്പെടുന്നതും ആയതുകൊണ്ടു്, വഴിമദ്ധ്യേ നമ്മുടെ ദുർഘടാവസ്ഥയെല്ലാം പൊയ്പോയി മാർഗ്ഗം മിനുസവും തീരെ ഞെരുക്കമില്ലാത്തതും ആയി ഭവിക്കുന്നു.

കോളജിലെ നിലത്തു മിനുസമുള്ള ഒരു പന്തോ മറേറാ ഉരുട്ടുകയോ തെന്നിക്കയോ ചെയ്താൽ, അതോടുകൂടി ഉരുട്ടിയ മറെറാരു പരുക്കൻ പന്തു നിലയ്ക്കുനിന്ന് എത്രയോ നേരം കഴിഞ്ഞിട്ടേ സ്വയം അതു നിലയ്ക്കു നില്ക്കുന്നുള്ളൂ. അതുപോലെഗണിതശാസ്ത്രമാകുന്ന നിമ്നോന്നതസരണിയിൽ പണിയെടുത്തു് പരുപരുപ്പ് തീർന്നുപോയ തലച്ചോറിന്റെയും സ്ഥിതി ഇങ്ങിനെയാണ്. അങ്ങിനെ മിനുസമാക്കപ്പെട്ട മസ്തിഷ്കം യാതൊരു കഴപ്പും തടസ്സവും കൂടാതെ ബഹുദൂരം പ്രയത്നിച്ചുകൊണ്ടിരിക്കും. ഗണിതശാസ്ത്രപരിശീലനം ലഭിക്കാത്ത തലച്ചോറിന്റെ പ്രകൃതം നേരെ മറിച്ചാണ്; അതധികനേരം പ്രവർത്തിക്കയില്ല.

മാത്തമാററിക്സ് പഠിച്ചാൽ ഇങ്ങിനെ ബുദ്ധിസ്ഥിരതയും, ദീർഘപ്രയത്നശക്തിയും നമ്മുടെ പരിചിതസ്വഭാവം ആയി ഭവിക്കുമെന്നുമാത്രമല്ലാ, പ്രയത്നം ചെയ്യാനുള്ള ശക്തിയേറിയ ഒരു വാസനകൂടി അതു് നമ്മിൽ ജനിപ്പിക്കുന്നു. അലസതയ്ക്കും, മന്ദതയ്ക്കും നാം ബദ്ധശത്രുക്കളായിത്തീരാനിടവരുന്നു. നമ്മിൽ അതു് അതിവിപുലമായ കെല്പു സംഭരിച്ചുതരുന്നു. ആവി അടച്ചുകളഞ്ഞാലും വളരെനേരത്തേയ്ക്കു തുടർച്ചയായി ഓടിക്കൊണ്ടിരിക്കുന്ന ഒരു റയിൽവണ്ടിപോലെ, വളരെ കഠിനമായും, ദീർഘമായും

പരീക്ഷാവിജയത്തിനായി പണിചെയ്യാൻ നിർബ്ബന്ധിതനാകുന്ന ഗണിതശാസ്ത്രവിദ്യാർത്ഥി, ഈ നിർബ്ബന്ധപ്രേരണാശക്തി പിൻവലിക്കപ്പെട്ടാലും, അവനിൽ സംഭരിക്കപ്പെട്ടുന്ന ഓജസ്സിനാൽ തള്ളപ്പെട്ട് പിന്നെയും കൾശമായി തുടർന്നുവേലചെയ്തുകൊണ്ടിരിക്കുന്നു. എന്നാൽ, അഹോ! കഷ്ടം!, മാത്തമാററിക്സിലോ, മറെറാരു വിജ്ഞാനവിഭാഗത്തിലോ പ്രയത്നിക്കാനുള്ള വലിയ ഉദ്ദേശശക്തിയിൽനിന്നു മുക്തനായാലുടൻ ചിന്താധീനനും സാഹസബുദ്ധിയും ആയ യുവാവ് ജീവിതത്തിൽ പ്രവേശിക്കവേ, പെട്ടന്ന് ഇന്ദ്രിയവിഷയഭോഗങ്ങളാകുന്ന ബ്രേക്കുകൊണ്ടു നിന്നുപോകയോ, അഥവാ അവൻെറഗതിവേഗം ഈ ബ്രേക്കുകൊണ്ടു അത്യധികം കുറഞ്ഞുപോകയെങ്കിലുമോ ചെയ്യുന്നു.

പെട്ടന്നു ഇതു കേറുകമ്പോൾ ആരും ഞെട്ടിപ്പോകുമെങ്കിലും, മാത്തമാററിക്സ് അത്യധികം ശ്ലാഘ്യമായ വിധത്തിൽ മതത്തെ സഹായിക്കയും, സാന്മാർഗ്ഗികമായി ചാരിത്രത്തിൻെറ അസ്ഥിഭാരത്തെ പ്രബലപ്പെടുത്തുകയും ചെയ്യുന്നുണ്ട്. അടിയ്ക്കടി അതു നമ്മെ അതി വിനീതഭാവനയിൽ പ്രതിഷ്ഠിക്കയും, നമ്മുടെ പ്രാപ്തിക്കുറവിനെ സാക്ഷാൽക്കരിക്കാൻ ഇടവരുത്തുകയും, നമുക്കു തരണം ചെയ്യാൻ അസാദ്ധ്യമാണെന്നു തോന്നിപ്പിക്കുന്ന ഏതാണ്ടൊന്നു വീണ്ടും വീണ്ടും നമ്മുടെ മുമ്പിൽ തള്ളിവിടുകയും ചെയ്യുന്നു. അതു നമ്മെ വിനയവും വണക്കവും ഉള്ളവരാക്കുന്നു; നമ്മുടെ ഗർവ്വും, അഹങ്കാരവും അതു് ഇല്ലായ്മചെയ്യാൻ സഹായിക്കുന്നു. അതു നമ്മെ തകർത്തുകളകയും, അങ്ങിനെ ഈശ്വരേച്ഛയെനമ്മിൽക്കൂടി നടപ്പിലാക്കുകയും ചെയ്യുന്നു. ഒരു പ്രാമുഖ്യമതപണ്ഡിതനായ തിയഡോർ മോണോഡ് ചോദിക്കുന്നു:—"നമ്മോടു ഇടപെടുമ്പോൾ ഈശ്വരനുണ്ടാകുന്ന പ്രധാന വിഷമം എന്താണെന്നു നിങ്ങൾ അറിയുന്നോ? അതു നമ്മെ സൃഷ്ടിക്കുന്നതിനല്ലാ, നമ്മെ തകർക്കുന്നതിനാണു്. നമ്മെ ഉയർത്തുന്നതിനല്ലാ, നമ്മെ അടിച്ചുതാഴ്ത്തുന്നതിനാണു്. അതുകൊണ്ടാണു് ഈശ്വരൻെറ പ്രധാന ഉന്നമനായുധം ക്രന്താലി ആയിരിക്കുന്നതു്. അദ്ദേഹത്തിനു നമ്മെ വെട്ടിവെട്ടി താഴ്ത്തി, താഴ്ത്തി പൊടിക്കണം. അദ്ദേഹത്തിൻെറ പരിചരണത്തിനുവേണ്ടി അദ്ദേഹം നമുക്കെന്തു ജോലിതന്നാലും, അതു ചെയ്യാൻ നാം അപ്രാപ്തരാണെന്നു ആദ്യം അദ്ദേഹത്തിനു നമ്മെ കാണിച്ചുതരണം. അല്ലയോ! ദൈവമേ! എന്നെ എടുക്കുക; എന്നെ തകർക്കുക; എന്നെ നിർമ്മിക്കുക"; ലോകത്തിൻെറ താഴെപ്പറയുന്ന പ്രസ്താവനകൊണ്ടു മാത്ത

മാററിക്കിന്ന് ഇതു സംബന്ധിച്ചുള്ള വില നല്ലവണ്ണം ദ്യോതിപ്പിക്കപ്പെടുന്നു:—

"ഗണിതശാസ്ത്രം പഠിക്കുന്നസമയത്ത്, തന്റെ ഗ്രഹണശക്തി എത്രകണ്ടു നല്ലതാണെന്നു താൻ സ്വയം അഭിമാനിച്ചാലും, നിരവധി കാര്യങ്ങളിൽ—അതും സ്പഷ്ടവും ദൃശ്യവും ആയ കാര്യങ്ങളിൽ, ആ ശക്തി തനിക്കു പരാജയകരമായിരിക്കുന്നുവെന്നു ഒരു മനുഷ്യൻ കാണുന്നതാണ്. ഈ വിഷയത്തിൽ മിക്ക മനുഷ്യർക്കും സ്വയം തോന്നുന്ന ദുരഭിമാനവും, ഗർവ്വും ഇതിനാൽ ദൂരീകരിക്കപ്പെടുന്നു. അവരുടെ മനസ്സിനു് ബാഹ്യസഹായം യാതൊന്നും കൂടാതെ വികസിക്കാൻ കഴിയുമെന്നുള്ള ചിന്ത നിലനിൽക്കാൻ അവർ തയ്യാറാകയില്ല; തങ്ങളുടെ ബുദ്ധിശക്തിക്ക് ബലിഷ്ഠതയും നിശിതത്വവും കൂട്ടാൻ സ്വയം സാധ്യമല്ലെന്നു അവർക്കു ബോധവും വരുന്നു."

"മനുഷ്യന്റെ സ്വഭാവവൈകല്യങ്ങളെ നീക്കി മിനുസപ്പെടുത്തി ക്ഷമ, പരിശ്രമശീലം, ആത്മത്യാഗം, വിനയം എന്നീ ഗുണവിശേഷങ്ങളുമായിട്ട് അവനെ പരിചയപ്പെടുത്തി ശീലിപ്പിക്കുന്നു. ആശ്ചര്യകരമായ ഒരു ശക്തിവിശേഷത്തിനു് അവനെ വിധേയനാക്കാൻ ഈ പ്രബലമായ അച്ചടക്കശീലം അവനെ സഹായിക്കുന്നുവെന്നു ഇതെല്ലാം തെളിയിക്കുന്നു"

ഹക്സിലി പറയുന്നു:—"യഥാർത്ഥ സയൻസ് (ഇതിൽ തീർച്ചയായും ഗണിതശാസ്ത്രം ഉൾപ്പെടുന്നു) യഥാർത്ഥ മതത്തോടു ഇരട്ടപെററ സഹോദരിയാണ്. ഒന്നിനെ മററതിനോടു വേർപെടുത്തിയാൽ രണ്ടും നിസ്സാരമായി നശിക്കുന്നു. സയൻസ് എത്രകണ്ടു മതഭക്തി പ്രകടിപ്പിക്കുന്നുവോ, അത്രയ്ക്കു് അതു് പുരോഗമിക്കുന്നു. മതത്തിന്റെ അടിത്തറയിൽ എത്രകണ്ടു ശാസ്ത്രീയമായ അഗാധതയും ഉറപ്പും വരുന്നുവോ, അത്രയ്ക്കു മതവും പരിപുഷ്ടമാകുന്നു. വെറും ബുദ്ധിപ്രയോഗത്തിന്റെ ഫലങ്ങളെക്കാൾ സുപ്രധാനമായ ഒരു മതനിഷ്ഠാവസ്ഥ മനസ്സിൽ കടന്നുകൂടി ബുദ്ധിയെ നയിക്കുന്നതിൽ നിന്നുണ്ടാകുന്ന ഫലങ്ങളാണ് തത്വജ്ഞാനികളുടെ മഹൽപ്രയത്നങ്ങളെ ഉല്ലാസിപ്പിച്ചിട്ടുള്ളതു്. അവരുടെ കേവലമായ യുക്തിവാദപ്രാപ്തിയെക്കാൾ, ക്ഷമ, പ്രേമം, ഏകാഗ്രമനസ്കത, ആത്മത്യാഗശീലം, ഇതുകൾക്കാണ് സത്യം കീഴ്‌വഴങ്ങിക്കൊടുത്തിട്ടുള്ളതു്."

ഒരു മനുഷ്യന്റെ പ്രവർത്തനശക്തികളെ ഏററവും വിശ്വസനീയമായി പരീക്ഷിക്കാൻ ഉതകുന്ന വിഷയം മാത്തമാററിക്സ് ആണ് എന്നും, സർവ്വകലാശാലാബിരുദലാഭത്തിനു വെച്ചിട്ടുള്ള ഇതരപരീക്ഷാവിഷയങ്ങൾ യാതൊന്നും ഇതിനോടു ഇക്കാര്യത്തിൽ കിടനില്ക്കുകയില്ലെന്നും ഐസക്ക് ടോഡ്ഹണ്ടർ തന്റെ "വിദ്യാഭ്യാസപ്രബന്ധങ്ങളി"ൽ പ്രതിപാദിച്ചിരിക്കുന്നു. ഒരു ഭാഷയിൽ ഒരു വിദ്യാർത്ഥി വളരെ മനോഹരമായി ജയിച്ചേക്കാം; എന്നാൽ ആ ഭാഷയുടെ സമ്പൂർണ്ണാധിപതിയും, ആ ഭാഷ സുലഭമായി സംസാരിക്കുന്നവനും ആയ ഒരാളോടു അനവരതം സമ്പർക്കംചെയ്തുകൊണ്ടു അവനു് അതു് സാധ്യമായതാണെന്നുവരാം; മററുകുട്ടികൾ പരീക്ഷയ്ക്കു പഠിക്കുന്നതു് ഉദാസീനനായി കേട്ടുപഠിക്കാനിടയായതുകൊണ്ടു് ഒരു വിദ്യാർത്ഥി ചരിത്രത്തിൽ സമർത്ഥനായെന്നുവരാം. ഒരു പ്രായോഗികസയൻസുപരീക്ഷയിൽ ഒരാൾക്കു വളരെയധികം മാർക്കുകിട്ടിയെന്നുവരാം; എന്നാൽ ഇതു് നേരമ്പോക്കിനായിട്ടു് സയൻസുയന്ത്രങ്ങളെ അവൻ സ്വയം പരിചയിച്ചു പോയതിനാൽ യദൃച്ഛയാ സംഭവിച്ചതായി വരാം. മററുവിഷയങ്ങളും ഒക്കെ ഇങ്ങിനെതന്നെയാണു്. എന്നാൽ ഗണിതത്തിൽ സാമർത്ഥ്യം സമ്പാദിച്ച ഒരു മനുഷ്യൻ, അതികഠിനമായ പ്രയത്നംകൊണ്ടുമാത്രമല്ലാതെ, അതു് നേടാൻ തരമില്ലതന്നെ. എത്ര വിഘ്നങ്ങളെയും നേരിടുന്നതിനും, എത്രമാത്രം രസഹീനമായിരുന്നാലും തന്റെ കൃത്യങ്ങളെ ഭംഗിയായി നിർവ്വഹിക്കുന്നതിനും കെല്പുള്ളവനാണെന്നു അവൻ സ്വയമേവ വെളിപ്പെടുത്തുന്നു.

ഗണിതശാസ്ത്രത്തിലെ 'പുസ്തകപ്രതിപാദ്യങ്ങളെ' (Book work) പ്പററിയല്ലാതെ, 'അഭ്യാസ'ങ്ങളെ (Problems)പ്രത്യേകം പരാമർശിച്ചു് ഇതുവരെ ഒന്നും പറഞ്ഞില്ലല്ലൊ. വിദ്യാർത്ഥിയ്ക്കിവ 'പൊട്ടിക്കാൻ പാടില്ലാത്ത അണ്ടി' പോലെ, 'പൊതിയാത്തേങ്ങാ'പോലെയാണു്. എന്നാൽ ഒരിക്കൽ പൊട്ടിച്ചുകാട്ടിയാൽ അതിനുള്ളിൽ അമൃതതുല്യമായ കഴമ്പു് ഉണ്ടായിരിക്കും. ബുദ്ധികൊണ്ടുള്ള വിജയത്തിന്റെ മധുരഫലങ്ങളിൽനിന്നു വിദ്യാർത്ഥിയ്ക്കു ഇങ്ങിനെ അത്യന്താനന്ദം ലഭിക്കുന്നു. ഈവിധം സുമധുരാനുഭവങ്ങൾ മററു വിജ്ഞാനശാഖകളിൽ ഒന്നിലും നിന്നുണ്ടാകുന്നില്ല. ഒരു കഠിനമായ കണക്കു (അഭ്യാസം) ചെയ്തുതീരുമ്പോൾ, ഗണിതജ്ഞന്റെ കണ്ണു തിളങ്ങുന്നതു നിങ്ങൾക്കു കാണാം. "എനിക്കുകിട്ടി! എനിക്കുകിട്ടി!" എന്നു സാഹ്ലാദം അവൻ ഉൽഘോ

ഷിക്കുന്നതു കേൾക്കാം. ആർക്കിമീഡിസിൻെറ ആനന്ദപാരവശ്യം ഇതിൻെറ വെറും ഒരു പ്രകടനം മാത്രമാണു്.

ചില ആളുകൾക്കു് ഈ വിഷയം എത്രമാത്രം വശീകരവും ഹൃദയാവർജ്ജകവും ആയിരുന്നുവെന്നും, പുരാതനകാലത്തു് ഇതിൻെറ പ്രാധാന്യം എത്രകണ്ടു് ആകർഷകമായിരുന്നുവെന്നും കാണിക്കുന്നതു് ഇവിടെ അസംഗതമാകയില്ല. പ്ലേറേറായുടെ സ്കൂളിൻെറ പ്രവേശനദ്വാരത്തിൽ ഇങ്ങിനെ എഴുതിവെ ട്ടിരുന്നു:—"ക്ഷേത്രഗണിതം അറിയാത്ത ആരും എൻെറ പാഠശാല കത്തു് പ്രവേശിക്കരുതു്." (!) അദ്ദേഹം അതിനെ അത്രമാത്രം സ്നേഹിച്ചിരുന്നു. ക്ഷേത്രഗണിതം പഠിക്കാതിരുന്ന ഒരു അപേക്ഷ ക്കാരനെ ഒരു സന്ദർഭത്തിൽ തീരെ പ്രവേശിപ്പിച്ചില്ല അദ്ദേഹം എന്നു പറയപ്പെട്ടിരിക്കുന്നു. ഒരു ഗണിതശാസ്ത്രജ്ഞൻ ഒരുകണക്കു ചെയ്യുന്നതിൽ വ്യാപൃതമനസ്കനായിരുന്ന സമയം, അയാളുടെ ഗൃഹമിരുന്ന നഗരത്തെ ശത്രുസൈന്യങ്ങൾ വളഞ്ഞു സ്വാധീന പ്പെടുത്തിയെന്നും, അയാൾ ആലോചനാനിമഗ്നനായിരുന്ന സ്ഥലത്തു വാളും ഊരിക്കൊണ്ടു ഒരു ശത്രു പട്ടാളക്കാരൻ ചെന്നു വെന്നും, അയാളുടെ ജീവനായിരുന്ന സ്ലേററുകല്ല പട്ടാളക്കാരൻ തല്ലിപ്പൊട്ടിക്കാൻ ഭാവിച്ചുവെന്നും, പറയപ്പെട്ടിരിക്കുന്നു. പട്ടണം ശത്രുക്കൾ പിടിച്ചുവെന്നുള്ള വിവരം അറിയാതിരുന്ന നമ്മുടെ ഗണിതജ്ഞൻ ഇപ്പോഴും തലപൊക്കുകയോ, പടയാളിയുടെ മുഖത്തുനോക്കുകയോ ചെയ്തില്ലപോലും! അത്ഭുതപരതന്ത്രനായ പടയാളി ആ സാധുവിനോടു മരിക്കാൻ തയ്യാറാകാൻ ആവശ്യ ത്തിൽ ആജ്ഞാപിച്ചു. ഇതുകേട്ടു അയാൾ തലപൊക്കിക്കൊണ്ടു പറഞ്ഞു:—"അല്പംകൂടിനില്ക്കൂ! ഞാൻ ഈ കണക്കുചെയ്തു തീക്കാ റായി"(!) ശത്രുക്കൾ നഗരം പിടിച്ചു കീഴ്പ്പെടുത്തിയിരുന്നു. എന്നാൽ അയാളുടെ ഹൃദയത്തെ മാത്തമാററിക്സ് പിടിച്ചടക്കി വെച്ചിരുന്നു!

ഗണിതശാസ്ത്രപ്രമാണങ്ങളിൽ ബുദ്ധിവ്യാപാരം ചെയ്തു കൊണ്ടിരിക്കെ പലപ്പോഴും സർ ഐസക്കു് ന്യൂട്ടൺ ഭക്ഷണം കഴിക്കാൻ മറന്നുപോയിരുന്നു. രസകരമായ രണ്ടു സംഭവങ്ങൾ ഞാൻ ഇവിടെ ഉദാഹരണമായിപ്പറയാം.

(i) ന്യൂട്ടൺ ഒരു സ്നേഹിതനെ ഭക്ഷണത്തിനു ക്ഷണി ക്കയും, എന്നാൽ അക്കാര്യം തീരെ മറന്നുപോകയും ചെയ്തിരുന്നു. നിശ്ചിതസമയം സ്നേഹിതൻ വന്നു. ന്യൂട്ടൺ—തത്വജ്ഞാ നി—മനസ്സാന്നിദ്ധ്യമില്ലാത്ത ഒരു മൂർഛിതനെപ്പോലെ, ചിന്താ

മഗ്നനായിരിക്കുന്നതുകണ്ടു. ആ സ്നേഹിതൻ ബട്ട്ലർ ഭക്ഷണംകൊണ്ടുപോയി കൊടുത്തു. ന്യൂട്ടന് സ്വൈരക്കേടു വരുത്താതെ അയാൾ അവിടെയിരുന്ന് ഭക്ഷണം ചെലുത്തിത്തുടങ്ങി. ന്യൂട്ടൺ തന്റെ ആലോചനാമഗ്നതയിൽ നിന്നുണർന്നു നോക്കിയപ്പോൾ, പിഞ്ഞാണമെല്ലാം ഒഴിഞ്ഞിരിക്കുന്നതുകണ്ടു. അദ്ദേഹം പറഞ്ഞു:—"വാസ്തവത്തിൽ, എന്റെ കണ്ണിന്റെ മുമ്പിൽ, ഈ എതിർ തെളിവില്ലാതിരുന്നുവെങ്കിൽ ഞാൻ ഇതേവരെ ഭക്ഷണം കഴിച്ചില്ലെന്നു സത്യം ചെയ്യുമായിരുന്നു!"

(ii) ഒരിക്കൽ ഗ്രന്ഥാമിൽനിന്നു അദ്ദേഹം വീട്ടിലേയ്ക്കു മടങ്ങിയപ്പോൾ, കിഴക്കാംതൂക്കായ ഒരു കുന്നിലേയ്ക്ക് കുതിരയെ കയററിക്കൊണ്ടു പോകാൻവേണ്ടി, അതിന്റെ പുറത്തുനിന്നു താഴെയിറങ്ങി അതിന്റെ കടിഞ്ഞാൺ കയ്യിൽ പിടിച്ചുംകൊണ്ടു മലയിലേയ്ക്ക് കയറി. മലമുകളിൽചെന്നു തിരിയെ കുതിര കയറാൻ നോക്കിയപ്പോൾ തന്റെ കയ്യിൽ കടിഞ്ഞാൺ മാത്രം ഇരിക്കുന്നതായും, കുതിര കടിഞ്ഞാണിൽനിന്നു തെററിമാറി ഓടിപ്പോയിരുന്നുവെന്നും അദ്ദേഹം കണ്ടു!

ബഹുകാലത്തേയ്ക്ക് ഗലീലിയോവിനെ മനഃപൂർവ്വം ഗണിതശാസ്ത്രം അറിയിക്കാതെ വെച്ചിരുന്നു. എന്നാൽ ഒരു ദിവസം അദ്ദേഹം യദൃച്ഛയാ ഒരു ക്ഷേത്രഗണിതപ്രസംഗം കേൾക്കാനിടവരുകയും, ആ സയൻസിന്റെ വശ്യതയ്ക്കു അധീനനായി അന്നുമുതൽ അദ്ദേഹത്തിനു കിട്ടിയ സമയമെല്ലാം അതു പഠിക്കാൻവേണ്ടി അദ്ദേഹം വിനിയോഗിക്കയും, ഒടുക്കം തന്റെ ഇതരപാഠങ്ങളെല്ലാം വിടുന്നതിന് അദ്ദേഹം അനുവാദം വാങ്ങുകയുംചെയ്തു. ദാരിദ്ര്യം, പൊതുജനനിന്ദ, അന്യന്മാരുടെ ദ്രോഹങ്ങൾ ഇതുകളെല്ലാം സഹിച്ചുകൊണ്ട് അദ്ദേഹം ഈ വിഷയം പഠിക്കാൻ അത്യന്തം ഉത്സാഹം പുലർത്തിവന്നിരുന്നു.

കുഡുംബക്ലേശങ്ങളും, ദാരിദ്ര്യവും, മററു അസൌകര്യങ്ങളും ഉണ്ടായിരുന്നുവെങ്കിലും, കെപ്ലരും ഇങ്ങിനെതന്നെയാണ് ചെയ്തത്. നടക്കുമ്പോഴും, കുളിക്കുമ്പോഴും പോലും ആർക്കിമീഡീസ് ഗണിതശാസ്ത്രം സംബന്ധിച്ച മനോവ്യാപാരങ്ങളിൽനിന്നു ഒഴിഞ്ഞുനില്ക്കാൻ പ്രാപ്തനല്ലായിരുന്നു. സുപ്രസിദ്ധമായ ഒരു കഥ ഇതു തെളിയിക്കുന്നു. ഒരു ദിവസം അദ്ദേഹം കുളിച്ചുകൊണ്ടു നിന്നപ്പോൾ താൻ കണ്ടുപിടിച്ച ഒരു തത്വത്തിന്റെ പ്രകടനം കാണപ്പെട്ടപ്പോൾ അത്യാഹ്ലാദപരവശനായി, സ്വയം അടക്കാൻ കഴിവില്ലാതെ, പെട്ടെന്ന് നഗ്നനായി തെരുവിലേയ്ക്കു അദ്ദേഹം

ഓടി. "യുറേക്കാ! യുറേക്കാ! ഞാനതു കണ്ടു! ഞാനതു കണ്ടുപിടിച്ചു!" എന്നു ഉറക്കെ വിളിച്ചുപറഞ്ഞുപോയി!; അദ്ദേഹം അത്ര മാത്രം ആനന്ദതുന്ദിലനായിരുന്നു.

വേർജിലിന്റെ കവിതകൾ വായിച്ചുകൊണ്ടിരിക്കുമ്പോഴും, തനിക്കു അധികം പരിചയപ്പെട്ടിരുന്ന പാഠങ്ങളെ ഓർമ്മിക്കുന്ന വർണ്ണനകൾ കാണാൻ ഇടയാകയും, ഭാവനാപരങ്ങളായ മനോഹരക്കാഴ്ചകളിൽ നിന്നും തന്റെ പ്രകൃതത്തിനനുരൂപമായ ഗണിതശാസ്ത്രവിചാരങ്ങളിലേയ്ക്കു തന്റെ മനസ്സു തിരിയെ വന്നുചേരുകയും ചെയ്തിരുന്നതു് യൂളറിന്റെ വഴക്കമായിരുന്നുവെന്നു് പറയപ്പെട്ടിരിക്കുന്നു.

പുരാതനഹിന്ദുക്കളുടെ ഇടയ്ക്കു ഗണിതശാസ്ത്രം വിശാലമായി സ്നേഹിക്കപ്പെട്ടിരുന്നു; തന്മൂലം സ്ത്രീകൾപോലും ആ വിഷയത്തിൽ ചാതുര്യം സമ്പാദിച്ചിരുന്നു.

ധനികന്മാരുടെക്കൂട്ടത്തിൽ ബോയിൽ, കാവൻഡീഷ്, നാപ്പിയർ, കെൽവിൻപ്രഭു മുതലായവർ ഗണിതശാസ്ത്രാഭ്യാസത്തിനു അധീനരായിരുന്നു. ഭാഷാപ്രണയികളിൽ മിൽട്ടൺ, ബേക്കൺ, ലോക്ക്, കാർലൈൽ, ഹെൽപ്സ്, ഫ്രൂഡ് എന്നിങ്ങനെ തുടങ്ങി അനവധിപ്പേർ അതിന്റെ അഭിനന്ദകരും, ആരാധകന്മാരും ആയി ഗണിക്കപ്പെടാവുന്നവരായിരുന്നു.

ഒരുപക്ഷേ നിങ്ങൾക്കു ഇനിയും സയൻസിന്റെ തത്വപരമായ വിഭാഗത്തിന്റെയും, പ്രായോഗികവിഭാഗത്തിന്റെയും പരസ്പരബന്ധം കണ്ടുഗ്രഹിക്കാൻ പ്രാപ്തിയുണ്ടായില്ലെന്നുവരാം. ആദ്യത്തേതിനു വലിയ മാന്യതയില്ലെന്നും, മാനസികമായ അച്ചടക്കം (Discipline) നിരർത്ഥമാണെന്നും പക്ഷേ നിങ്ങൾ വിചാരിച്ചേക്കാം. എന്നാൽ ജീവിതത്തിലെ സകല യഥാർത്ഥത്തൊഴിലുകളെയും അതു നേരിട്ടുബാധിക്കുന്നുണ്ടെന്നു അറിയുമ്പോൾ, നിങ്ങൾ അതിനെ ഭർത്സിക്കയില്ല; പ്രായോഗികമായ രസം ഇല്ലാത്തതാണെന്നുപറഞ്ഞു് നിങ്ങൾ ഗണിതശാസ്ത്രം തള്ളിക്കളകയില്ല; അലക്സാണ്ടർ പോപ്പിനോടു അനുകൂലിച്ചു നിന്നുകൊണ്ടു് ഇങ്ങിനെ പറകയില്ല:—

"മനുഷ്യമസ്തിഷ്കമതിന്റെ നിമ്നം
കാണിക്കുവാൻ ചെപ്പടിവിദ്യയായും,
വിനോദകേളി, കുടിലവ്യഥയ്ക്കു-
മാണിങ്ങുവ്യർത്ഥം ഗണിതപ്രയത്നം"

മാന്യജനങ്ങളെ! ഉടനടി ഫലം കിട്ടുമെന്നുള്ള പ്രകൃതം ഏതു വിദ്യാവിഭാഗത്തിനും വ്യാജമായ ഒരു ശുപാൎശമാത്രമാണെന്നുള്ളതു് ഓൎമ്മിക്കുവിൻ! തന്നിസ്സാങ്കല്പികപ്രകൃതമാണു് അതിനുള്ളതു് എന്നു കരുതി അക്കാരണംമൂലം തത്വപരഗണിതശാസ്ത്രത്തെ പരിത്യജിക്കരുതു്. രാമചന്ദ്രന്റെ 'ഉത്തമലഘുതമസംഖ്യകൾ' (Maxima & Minima) എന്ന പുസ്തകത്തിന്റെ ലണ്ടൻ പ്രസിദ്ധീകരണത്തിനു പ്രഫസ്സർ ഡീ മോൎഗൺ എഴുതിയ അവതാരികയിൽ പറയപ്പെട്ടിരിക്കുന്നു:—

"കേവലം എഴുതാനും വായിപ്പാനുംമാത്രം അറിയാവുന്ന താഴ്ന്നതരക്കാൎവരെ, സാമാന്യജനങ്ങൾക്കെല്ലാവൎക്കും, വെറും മനസ്സുകല്പവ്യാപാരത്തിനോടു വലുതായ ഒരു അഭിരുചികൂടാതെയിരുന്നാൽ, എന്താണു് ഏററവും നല്ലതു് എന്നു അവൎക്കു അറിയാനും, ഭൗതികമായ വിഭവങ്ങളും, സമ്പത്തും സൌകൎയ്യവും, സുഖവും വൎദ്ധിക്കാനുള്ള മാൎഗ്ഗത്തിൽക്കൂടി ഗവേഷണംചെയ്തു കണ്ടുപിടിത്തങ്ങൾ സാധിക്കാൻ കെല്പു വൎദ്ധിപ്പിക്കാനും അവരെ പ്രാപ്തരാക്കുന്ന ശരിയായ വിധി കല്പിക്കാൻ അവൎക്കു തരമാകയില്ല........." ഈ പ്രസ്താവനയ്ക്കു അത്യന്തം തൃപ്തികരമായ തെളിവുകൊടുത്തുംവെച്ചു് മേല്പറഞ്ഞ ഗ്രന്ഥകാരൻ (ഡി മോൎഗൺ) തന്റെ തീരുമാനം ഇപ്രകാരം പ്രതിപാദിക്കുന്നു:—

"രാഷ്ട്രീയാഭിവൃദ്ധിയ്ക്കു് വെറും സങ്കല്പവ്യാപാരം ബലമുള്ള ശക്തിയുക്തമായ ഒരു ആയുധം ആണെന്നുള്ള എന്റെ പ്രബലമായ ബോധ്യം ഇംഗ്ലണ്ടിന്റെയും മററു രാജ്യങ്ങളുടെയും ചരിത്രം പഠിച്ചതിൽനിന്നു് എനിക്കു വന്നു ചേൎന്നിരിക്കുന്നു."

രാഷ്ട്രാന്തരയുദ്ധങ്ങൾക്കനുസന്ധിച്ചു ഗ്രീസിൽ അടിയ്ക്കടി പടൎന്നുപിടിച്ചിരുന്ന സാംക്രമികരോഗങ്ങളെ തടയുന്നതിനു് ഗണിതശാസ്ത്രം പഠിക്കണമെന്നു പ്ലേററാ അതീനിയന്മാരോടു (ഗ്രീക്കുകാർ) ഉദ്ബോധിപ്പിക്കയുണ്ടായി.

മാത്തമാററിക്സ് അഥവാ ഗണിതശാസ്ത്രം ജ്ഞാനവും, തന്മൂലം അതു് ശക്തിയും ആണു്. വളരെ ഘനമുള്ളതായാലും അതു് ഒരു ആയുധം അത്രെ. ആ ആയുധം നമുക്കു പ്രയോഗിക്കാൻ പാടില്ലെങ്കിൽ, അതു് നമ്മുടെ കുററം മാത്രമാണു്. എന്തെന്നാൽ ക്ഷമയും, പരിശ്രമശീലവുംകൊണ്ടു വേണമെങ്കിൽ നമ്മ

ക്കളു് ഉപയോഗിക്കാൻ കഴിയും. ഒരിക്കൽ അതു പ്രയോഗിക്കാൻ പഠിച്ചാൽ, ആ ആയുധം നമ്മുടെകയ്യിൽ ഭയങ്കരമായ ഏതാണ്ടു് ആണു്.

അതിവിപുലമായ വിളവു് പ്രദാനംചെയ്യുംമുമ്പു് ബഹു ശ്രമപൂർവ്വം ജലസേചനവും പരിപോഷണവും ആവശ്യപ്പെടുന്ന ഒരു കൃഷിത്തോട്ടംപോലെയാണു് ഗണിതശാസ്ത്രജ്ഞാനം. പ്രത്യക്ഷത്തിൽ മരുഭൂമിയാണെന്നു തോന്നിയിരുന്ന ഈ തോട്ടത്തിൽ നിന്നു വളരെ മനുഷ്യർ വിലയേറിയ വിളവുകൾ എടുത്തിട്ടുണ്ടു്.

'ഭിന്നതാനിർണ്ണയം' (Differential Calculus) എന്ന ഉന്നതഗണനാവിഭാഗത്തിലെ പ്രക്രിയകൾ (Processes) പ്രകൃതിശാസ്ത്ര നിബന്ധനകൾക്കു ബഹുദൂരം അകലത്തിലാണെന്നു തോന്നാം; എന്നാലും ഭൂമിയിലേയ്ക്കു പതിക്കുന്ന ഒരു കല്ലിൻെറ ചലനം തിട്ടപ്പെടുത്താനും, ജ്യോതിർഗ്ഗോളങ്ങളുടെ പ്രദക്ഷിണ ഗതികൾ അളക്കാനും ഒരുപോലെ ഉതകുന്നയന്ത്രശാസ്ത്രത്തിൻെറ ഒരു പദ്ധതിവിശേഷം അവയുടെ സഹായത്താൽ ന്യൂട്ടൺ കണ്ടു പിടിച്ചിട്ടുണ്ടു്. ത്രികോണാകാരസ്തംഭത്തിൻെറ (Cone) പ്രത്യേകതട്ടുകളെപ്പററി പ്രതിപാദിക്കുന്ന കേവല ഗണിതശാസ്ത്രത്തിൻെറ ഒരു ശാഖയാണു് Conics. അതു് ഏതെങ്കിലും പ്രയോജനകരമോ, രസാവഹമോ ആയ കാര്യത്തിനു് കൊള്ളാമെന്നു് ആരും സ്വപ്നേപി വിചാരിക്കാറില്ല. എന്നാൽ കെപ്ലർ വന്നു ആകാശ ഗോളങ്ങളുടെ സഞ്ചാരഗതികളിൽ അതിനെ പ്രയോഗിക്കയും, അങ്ങിനെ ജ്യോതിർഗ്ഗണിതത്തിലെ അത്യന്തദുർഘടമായ കുഴപ്പങ്ങളെ പരിഹരിക്കയും ചെയ്തു. എന്നുമാത്രമല്ലാ, അതേ Conic Sections ഉപയോഗിച്ചു് ഈ ഭൂഗ്രഹത്തിൽനിന്നും മേല്പോട്ടു എറിയപ്പെടുന്ന ഏതുസാധനത്തിൻെറയും ഗതി അറിയാമെന്നും കണ്ടിരിക്കുന്നു. ആ സാധനം ഒരു ക്രിക്കററു പന്തോ, ഒരു ബാണമോ, വെടിയുണ്ടയോ, നമ്മുടെ ശരീരംതന്നെയോ ആയിക്കൊള്ളട്ടെ. ആൽജിബ്രായിലെ (ബീജഗണിതം), രണ്ടുസംഖ്യകളുടെ ഉത്തമ സാധാരണഘടകം കാണുന്ന പ്രക്രിയ പ്രയോഗിച്ചു് സ്റ്റേം എന്ന പണ്ഡിതൻ ബഹു സുഗമമായി ഏതു ഡിഗ്രിയിലുമുള്ള Equations (സമതകൾ) കണ്ടുപിടിച്ചിരിക്കുന്നു. 'ഉത്തമ ലഘുതമസംഖ്യകൾ (Maxima and Minima) സംബന്ധമായി വലിയ പ്രായോഗികരസികതം ഉള്ള പ്രശ്നങ്ങളെ ചെയ്യുന്നതിനു് ഡൽഹിയിലെ മാസ്റ്റർ രാമചന്ദ്രൻ എന്ന നമ്മുടെ സ്വന്തം രാജ്യക്കാരൻ 'The Theory of Quadratic Equations' എന്ന

സിദ്ധാന്തം പ്രയോജനപ്പെട്ടത്തിയിരിക്കുന്നു. Trigonometry-യി ലും, ബീജഗണിതത്തിലും Exponential Functions എന്നും, Imaginary or Impossible Quantities എന്നും വിളിക്ക പ്പെടുന്ന ചില തത്വങ്ങൾ നാം കണ്ടുമുട്ടുന്നു. നിങ്ങൾ ആദ്യം അവ പഠിക്കാൻ തുടങ്ങുമ്പോൾ പക്ഷേ ഇങ്ങിനെ പറഞ്ഞു ഹസിക്കുമാ യിരിക്കാം:—Imaginary (സാങ്കല്പിക) സംഖ്യകൾകൊണ്ടു ഈ പ്രത്യക്ഷലോകത്തിൽ എന്തുപയോഗമുണ്ടു്? Impossibilities (അസാധ്യതകൾ)ക്കു വേണ്ടി നമ്മുടെ സമയം ചെലവുചെയ്തു വെറുതെ കളയുന്നതെന്തിനു്?" എന്റെ സുഹൃത്തുക്കളെ! നിങ്ങ ളിങ്ങനെ പുച്ഛിച്ചു തള്ളികളയുന്നതിനെ സംസ്കരിച്ചു Hyperbolic Functions എന്ന ഉന്നതരൂപത്തിലേയ്ക്കു പരിണമിപ്പിച്ചു് സ യൻസിന്റെ ലോകത്തിൽ ഒരുനവീനരമ്യഹർമ്യത്തിന്റെ മൂലക്ക ല്ലാക്കി അടുത്തകാലത്തുസ്ഥാപിച്ചിരിക്കുന്നുവെന്നു ഞാൻ നിങ്ങളെ അറിയിക്കട്ടെ. ചിന്താശീലമില്ലാത്ത വിദ്യാൎത്ഥിക്കു അൎത്ഥഹീന മായി തോന്നുന്ന E എന്നും || എന്നും ഉള്ള ചിഹ്നങ്ങൾ, സയൻ സിനെയും കലാവിദ്യയെയും ഏതു വശത്തുനിന്നു സമീപിച്ചാലും അപഗ്രഥനക്രിയയിൽ വന്നുകയറുന്ന ഏതു സംഖ്യകളെയും ദ്യോതിപ്പിക്കുന്നു. ദൃഷ്ടാന്തത്തിനു ഒരു ചെറിയ സംഭവം ഇവിടെ വിവരിക്കാം. ഒരു നിശ്ചിതകാലസംഖ്യയുടെ അവസാനത്തിൽ ഒരു സംഘം ജനങ്ങളുടെ ഒരു പ്രത്യേക വിഭാഗം ജീവിച്ചിരിക്കാ നുള്ള സംഭവ്യത എന്താണെന്നു ഒരു Actuary (രക്ഷാഭോഗ ക്കണക്കുകൂട്ടുന്ന ആൾ)—യോടു ഡി മോർഗൺ വിവരിച്ചു പറഞ്ഞുകൊണ്ടിരിക്കയായിരുന്നു. ഒരു വൃത്തത്തിന്റെ ചുററളവും, അതിന്റെ മദ്ധ്യരേഖയും (വ്യാസം) തമ്മിലുള്ള അനുപാതത്തെ കുറിക്കുന്നു || എന്ന ചിഹ്നം ഉൾക്കൊള്ളുന്ന ഒരു Actuarial Formula (സൂത്രം) അദ്ദേഹം ഉദ്ധരിച്ചു. ഇതുവരെ കൌതുകം പൂൎവ്വം ശ്രദ്ധിച്ചുകേട്ടുകൊണ്ടിരുന്ന സ്നേഹിതൻ അദ്ദേഹത്തെ തട ഞ്ഞുംകൊണ്ടു ഉറക്കെപ്പറഞ്ഞു:—"എന്റെ പ്രിയസ്നേഹിതാ! അതു് ഒരു ഭ്രാന്തുതന്നെയായിരിക്കണം! ഒരു നിശ്ചിതകാല ത്തിന്റെ അന്തത്തിൽ ജീവിച്ചിരിക്കുന്ന ജനങ്ങളുടെ സംഖ്യയും, ഒരു വൃത്തവും തമ്മിൽ എന്തുകാൎയ്യം—എന്തു സംബന്ധം—ആണു ള്ളതു്?" "ഒരു ഭ-ം, ||-ം സ്ഥിതിചെയ്യാത്ത ഒരു പ്രപഞ്ചത്തെ പ്പററി ചിന്തിക്കതന്നെ അസാദ്ധ്യമാണു്" എന്നു ഒരു യശസ്വി യായ പ്രൊഫസ്സർ പറഞ്ഞിട്ടുള്ളതായി ബോൾ എഴുതുന്നുണ്ടു് എന്നു അറിയുമ്പോൾ അത്ഭുതപ്പെടേണ്ടതില്ല.

ഗണിതശാസ്ത്രത്തിൽഅന്തർലീനങ്ങളായ സൂക്ഷ്മതത്വവിശേഷങ്ങൾകൊണ്ടു ഒരു പ്രയോജനവും, ഉദ്ദേശവും ഇല്ലെന്നുകാണുന്ന നീങ്ങളിൽ പലരോടും എനിക്കു സഹാനുഭൂതി തോന്നുന്നു. എന്നാൽ അവർ ഇനിയും അന്വേഷണം തുടരുമെങ്കിൽ, അവരുടെ പരിപുഷ്ടമായ,നീതിബോധം അവരുടെ ആദ്യത്തെ അഭിപ്രായത്തെ തിരുത്തിക്കൊള്ളുമെന്നും, അവസാനത്തിൽ താഴെ പ്പറയുന്ന പ്രൊഫസ്സർ ഫോളിന്റെ വാക്കുകൾ വർണ്ണിക്കുന്നവിധമുള്ള ഒന്നു് നിങ്ങൾക്കു കരസ്ഥമാകുമെന്നും നിങ്ങൾക്കു കാണാം:—

"തുല്യമില്ലാത്ത ശക്തിയും, സാർവ്വജനീനമായ പ്രയോഗക്ഷമതയും ഉള്ള ഒരായുധം; പ്രകൃതി തീർച്ചയായും ചെവിക്കൊള്ളേണ്ടതും, സദാ മറുപടി പറയേണ്ടതും ആയ ഒരു ഭാഷ!"

ഗണിതശാസ്ത്രം പഠിക്കുന്നതുകൊണ്ടു യാതൊരു ഗുണവും കിട്ടുകയില്ലെങ്കിൽപോലും, അതിനുവേണ്ടി ചെലവുചെയ്യുന്ന പ്രയത്നം വ്യർത്ഥമാണെന്നു കരുതിക്കൂടാ. പ്രകൃതിയിൽ യാതൊന്നും നഷ്ടമാകയോ, പാഴാകയോ ചെയ്യുന്നില്ല; ഭൌതികവസ്തു നശിപ്പിക്കപ്പെടാവുന്നതോ, നഷ്ടപ്പെട്ടു പോകുന്നതോ അല്ല; ഓജസ്സും നഷ്ടമാകയോ, ഇല്ലാതെപോകയോ, ചെയ്യുന്നില്ല. അതുപോലെ ശ്രമവും നശിക്കാത്തതും, നഷ്ടപ്പെടാത്തതും ആണെന്നു ഞാൻ സമർത്ഥിക്കുന്നു. നദികൾ സമതലപ്രദേശങ്ങളിൽനിന്നു അത്യധികം മണ്ണും ഇതരസാധനങ്ങളും കൊണ്ടുപോകുന്നു. കാണാവുന്നിടത്തോളം മണ്ണെല്ലാം നഷ്ടമാകുന്നതായി നമുക്കു തോന്നുന്നു. എന്നാൽ ആ മണ്ണു് കടലിൽ സഞ്ചയിക്കപ്പെടുകയും, കാലാന്തരത്തിൽ ദ്വീപുകളായിത്തീരുകയും ചെയ്യുന്നു. വേനൽകാലത്തു് സൂര്യൻ കുളങ്ങളിലേയും തടാകങ്ങളിലേയും ജലംവററിച്ചു ഉണക്കികളയുന്നു. ആ ജലമെല്ലാം നശിച്ചുപോയെന്നു നാം വിചാരിക്കുന്നു; എന്നാൽ പിന്നെയൊരുകാലത്തു് ഈ വെള്ളമൊക്കെ മഴയുടെ രൂപത്തിൽ തിരിയെവരുന്നു. അതുപോലെ, വ്യാപൃതമായ ഓജസ്സു (Kinetic Energy) സംഭൃതോജസ്സായും (Potential Energy), ഊഷ്മാവായും, വിദ്യുച്ഛക്തിയായും പലരൂപങ്ങളിൽ പരിവർത്തനം ചെയ്യുന്നു. എന്നാൽ, അതു നശിക്കുന്നു എന്നു നമുക്കു തോന്നുമെങ്കിലും, അതൊന്നും യഥാർത്ഥത്തിൽ നശിക്കുന്നില്ല, ഇതേവിധംതന്നെ, പ്രയത്നവും ഒരിക്കലും നശിക്കയില്ലെന്നു ഉറപ്പിച്ചു സമാധാനമായിരിക്കുവിൻ! ചിലപ്പോൾ അതു പരിചയാനുഭവങ്ങളായി പരിണമിക്കും; മററുചിലപ്പോൾ അതു ഭാവി

പ്രയോജനത്തിനുവേണ്ടി സംഭരിക്കപ്പെട്ടു, സൂക്ഷിക്കപ്പെട്ടും; എന്നാൽ അതു ഒരിക്കലും നഷ്ടമാകയില്ല. തീർച്ചതന്നെ. പ്രതീക്ഷിക്കപ്പെട്ട ഫലമുണ്ടായില്ലെങ്കിലും കൊളംബസ്സിന്റെ പരിശ്രമം തീരെ നഷ്ടപ്പെട്ടില്ല. ഉത്തരപശ്ചിമ മേഖലകളിൽകൂടി ഇൻഡ്യയിലേക്കു ഒരു വഴികണ്ടുപിടിക്കാൻ ഇംഗ്ലീഷുകാർചെയ്ത ശ്രമങ്ങൾ പ്രത്യക്ഷത്തിൽ ഫലപ്രദമായില്ലെങ്കിലും ആർക്ടിക്ക് സമുദ്രം പരിവീക്ഷണംചെയ്യാൻ അവ ഉപയോഗപ്പെട്ടു. അതുപോലെ, 'തത്വജ്ഞന്റെകല്ലു' (Philosopher's Stone) കണ്ടുപിടിക്കാൻ ചെയ്യപ്പെട്ട പ്രയത്നങ്ങൾമൂലം രസതന്ത്രം (കെമിസ്ത്രി) എന്ന ശാസ്ത്രം കണ്ടുപിടിക്കാനിടയായി. പിന്നെയും, അയഥാർത്ഥമായ ഗ്രഹചാരഫലശാസ്ത്രത്തിൽ ചെലവാക്കിയ പരിശ്രമങ്ങളിൽ നിന്നും യഥാർത്ഥഗണിതശാസ്ത്രം—ജ്യോതിശ്ശാസ്ത്രം—ഉണ്ടാകാൻ ഇടവന്നു. അങ്ങിനെതന്നെ പ്രത്യക്ഷത്തിൽ പ്രയോജനരഹിതമായി തോന്നിയ ക്ഷേത്രഗണിത പരിശ്രമങ്ങൾ Duplication of a Cube Trisection of an Angle, Squaring of a Circle എന്നിവ—Conic Sections കണ്ടുപിടിക്കാൻ കാരണമായി. ഒരു നിത്യചലനയന്ത്രം പണിചെയ്തുണ്ടാക്കാനുള്ള വ്യർത്ഥശ്രമങ്ങളും പ്രയത്നങ്ങളും കാരണം Dynamics എന്ന ശാസ്ത്രം ബഹുഗുണം പുരോഗമിച്ചു. സുപ്രസിദ്ധനായ ജോൺഹണ്ടർ തന്റെ വളരെ സമയം മാൻ കൊമ്പിന്റെ വളർച്ച (!) ശ്രദ്ധാപൂർവ്വം പഠിക്കാൻ ചെലവാക്കി. നമ്മുടെയെല്ലാം നോട്ടത്തിൽ ഇതു് വെറും വ്യർത്ഥമായി സമയവും ശക്തിയും നശിപ്പിക്കയാണു്. എന്നാൽ പ്രത്യക്ഷത്തിൽ നിഷ്പ്രയോജനമായിരുന്ന ഈ ജ്ഞാനം മരിക്കുന്ന രോഗികളിൽ ഉപയോഗിച്ചതുകൊണ്ടാണു് അദ്ദേഹത്തിന്റെ പേർ മരണരഹിതമായി എന്നും നിലനില്ക്കാനിടയായതു്. അദ്ദേഹത്തിന്റെ പരിശ്രമവും വൃഥാ നഷ്ടപ്പെട്ടില്ല. ഇങ്ങനെ, മാത്തമാററിക്സു പഠിക്കാൻ നിങ്ങൾ ചെയ്യുന്ന പ്രയത്നവും ഒരിക്കലും വൃഥാ നഷ്ടപ്പെട്ടുപോകയില്ല. വേറെ ഫലപ്രദമായ ശക്തിരൂപങ്ങളിൽ അതു പുനർജ്ജന്മം എടുക്കുന്നതു് കാണാനിടവരും. ഇത്ര മഹത്തരമായ ഒരു വിഷയം പഠിക്കാൻ ചെയ്യുന്ന പണി നഷ്ടമാകുമെന്നു വിചാരിക്കുന്നതു് ഒരു മഹാപാതകവും, ഈശ്വരനിന്ദയും തന്നെയാണു്. ഏററവും വലിയ ഒരു പ്രാമാണികനായ ഹെംഹോൾട്സ് ഉപയോഗിച്ചവാക്കുകളിൽ അതിന്റെ മഹത്വത്തെപ്പററി നമുക്കും ഇങ്ങിനെ പറയാം:—"ജൂപ്പിററിന്റെ ശിരസ്സിൽനിന്നു സമ്പൂർണ്ണസജ്ജീകൃതശസ്ത്രയായ മിനേർവാ

ചാടിപ്പുറപ്പെട്ടതുപോലെ, അതിനുതുല്യം പുറപ്പെട്ടതായി മനുഷ്യ വിജ്ഞാനശാഖകളിൽ വേറെ യാതൊന്നുമില്ല; അതിലെ മാരക കവചത്തിന്റെ (Aegis) മുമ്പിൽ ശങ്കകളും പൂർവ്വാപരവിരുദ്ധതകളും അവയുടെ കണ്ണുപൊക്കാൻ ധൈര്യപ്പെടുന്നതല്ല."

പുരയുടെ മേൽത്തട്ടിൽനിന്നു കെട്ടിത്തൂക്കപ്പെട്ട ഒരു വിളക്കിന്റെ ഭ്രമണങ്ങളാണു് ആദ്യത്തെ നാഴികമണി [illegible] ഗലീലിയോയെപ്പഠിപ്പിച്ചതു്. താഴെ വീഴുന്ന ഒരു ആപ്പി[illegible] സൌരയൂഥരഹസ്യങ്ങളെ സംബന്ധിച്ച ഒരു പാഠം ന്യൂട്ടനു് നൽകി. വെള്ളം തിളച്ചുകൊണ്ടിരുന്ന ഒരു പാത്രം, ആവിയന്ത്രം എങ്ങിനെ നിർമ്മിക്കാമെന്നു ജോർജ്ജു സ്റ്റീഫൻസനെ പഠിപ്പിച്ചു. വൈദ്യുതടെലഗ്രാഫിന്റെ ഉത്ഭവത്തിനു കാരണമായ ബീജം ലയിച്ചുകിടന്ന പ്രധാന ഫലങ്ങളിൽ ഗാൽവാനി എത്തിച്ചേർന്നതു്, തൊലിയുരിച്ചു വിവിധലോഹങ്ങളിൽ സ്പർശിച്ചുവെക്കപ്പെട്ട തവളക്കാലിനുണ്ടായ വലിവുകൾ—ചലനങ്ങൾ—പഠിച്ചു പരിശോധിച്ചുനോക്കിയതിനാലാണു്. പുറമേ നിസ്സാരമെന്നു തോന്നപ്പെടാവുന്ന സംഗതികൾ ഇത്ര സുപ്രധാന പാഠങ്ങൾ പഠിപ്പിക്കാൻ ഉതകുമെങ്കിൽ, മാത്തമാററിക്സ് (ഇതു ജ്ഞാനവും, സയൻസുതന്നെയും ആണു്) നിങ്ങളെ വളരെയധികം പഠിപ്പിക്കാൻ കെല്പുള്ളതല്ലയോ?

ഗണിതശാസ്ത്രപർവ്വതശിഖരങ്ങളിൽ ഇരിക്കുന്ന ആനന്ദവും' പ്രതാപവും ആകുന്ന പാർവ്വതിയെ സന്ദർശിക്കുന്നതിനു് ഒരു മൂന്നാംകണ്ണുമാത്രം—മഹാദേവന്റെ മൂന്നാംതൃക്കണ്ണു് (തലയിലോ തലച്ചോറിലോ ഇരിക്കുന്നകണ്ണു്) മാത്രമാണാവശ്യമുള്ളതു്. അഹോ! ക്രമമതയേറിയ, നിശിതമായ, ചുഴിഞ്ഞുകടന്നു നോക്കുന്ന ആ കണ്ണു്! അതിന്റെ നിലയെന്തു്?

> "തരുക്കളിൽ നാവിൻനിരകളും, പായും
> അരുവികൾ തന്നിൽ പരന്നഗ്രന്ഥവും,
> കരുങ്കല്ലുകളിൽ പ്രസംഗഘോഷവും,
> പെരുത്തുനന്മകൾ സമസ്തത്തിങ്കലും
> ഇരുപ്പുള്ളതി"വ തിരിച്ചുകാണുന്നോ-
> രരുമചേരുന്ന നയനമാക്കണ്ണു്."

അന്യന്മാരുടെ പ്രയത്നങ്ങളുടെ ഫലങ്ങൾ നാം അവിരളമായി കൊയ്തെടുത്തു് അനുഭവിക്കുന്നു. ഏററവും അഭിലഷണീയ സഞ്ചാരവാഹനമായ തീവണ്ടികളിൽകയറി നാം യാത്രചെയ്യുന്നു. നമുക്കുവേണ്ടി തയ്യാർചെയ്യപ്പെട്ട വിദ്യുച്ഛക്തികൊണ്ടു നാം സന്ദേശങ്ങൾ അയക്കുന്നു; സുഖകരമായ ഏടുപ്പുകളിൽ നാം

ജീവിക്കുന്നു. നമ്മുടെ സൌകൎയ്യത്തിനു് ഒപ്പിച്ചു് വെട്ടിത്തയ്ച്ച ഉടുപ്പുകൾ നാം അണിയുന്നു. നമുക്കു നല്ല ആരോഗ്യം ഉണ്ടാക്കിത്തരുന്നവിധത്തിൽ തയ്യാർചെയ്തു പാകംചെയ്യപ്പെട്ട ഭക്ഷണം നമുക്കു ലഭിക്കുന്നു. ഇതരന്മാരാൽ ചിന്തിക്കപ്പെട്ടു്, ആസൂത്രണം ചെയ്യപ്പെട്ടു്, വേലചെയ്യപ്പെട്ടു് ലഭിച്ച മററനവധി സാധന സാമഗ്രികളും നാം ഉപയോഗിച്ചാനന്ദിക്കുന്നു. അതിനു പകരം നമുക്കും അന്യന്മാൎക്കു വേണ്ടി വല്ലതും ചെയ്യേണ്ടതുണ്ടു് എന്നുള്ളതു് നാം മറക്കരുതു്. നമുക്കു മനുഷ്യവംശത്തോടു ഗൌരവം ഏറിയ കൃത്യങ്ങൾ നിൎവ്വഹിക്കാനുണ്ടു്. നാം കണ്ടതിനെക്കാൾ നന്നായിട്ടുകണ്ടു് ലോകത്തിനെ വിടാൻ നമുക്കുത്സാഹിക്കാം. സമയമാകുന്ന മണലുകളിൽ ചില കാൽപാടുകൾ ഉണ്ടാക്കിവിട്ടിട്ടു പോകാൻ നമുക്കു പരിശ്രമിക്കാം. സയൻസും മാത്തമാററിക്സും ആകുന്ന സമുദ്രത്തിൽ അഗാധതയിൽ മുങ്ങുകയും, കഴിയുമെങ്കിൽ ലോകത്തെ അലങ്കരിക്കാൻ ഉതകുന്ന കുറെ രത്നങ്ങൾ കൊണ്ടുവരുകയും ചെയ്യാൻ നോക്കാം.

അതിനാൽ പ്രയത്നിക്കുക! പ്രയത്നിക്കുക!! പൂൎണ്ണഹൃദയത്തോടുകൂടി പ്രയത്നിക്കുക!!! പരിപൂൎണ്ണശക്തിയോടുകൂടി വേല ചെയ്യുക! കൎമ്മംചെയ്യുന്നതു് ഈശ്വരാരാധനയാണെന്നു ഓൎമ്മിച്ചും, കൎമ്മം ആണു് ജീവൻ എന്നുള്ളതു് അറിഞ്ഞുംകൊണ്ടു് പണിയെടുക്കുക!

> "നമ്മൾജീവിപ്പതു നാളുകളിലല്ലാ
> കൎമ്മങ്ങൾ ചെയ്യതിലാണു് നൂനം;
> ശ്വാസങ്ങളിലല്ല, ചിന്തകളിലത്രേ,
> ഭാസുരഹൃദ്വികാരങ്ങളിൽ താൻ
> നാഴികയന്ത്രത്തിൽ കാണുന്നസംഖ്യയിൽ
> പാഴിൽകഴിപ്പൊല്ലാ ജീവകാലം;
> ശ്രേഷ്ഠമായ്ച്ചിന്തിച്ചും, ഉൽകൃഷ്ടഭാവങ്ങൾ
> സൂക്ഷ്മമായ്പാലിച്ചും, അത്യുത്തമം
> കൎമ്മങ്ങൾ നിൎവ്വഹിച്ചുംകൊണ്ടു ജീവിക്കു-
> മമ്മൎത്ത്യനേററവും ജീവിക്കുന്നു

ആത്മാൎത്ഥമായ പ്രയത്നം അതിന്റെ പ്രതിഫലംതന്നെയാണു്; പ്രയത്നിക്കുന്നതു് മനുഷ്യന്റെ സഹജസ്ഥിതിയുമത്രെ.

---

ശ്രീരാമവിലാസം പ്രസ്സ്, തിരുവനന്തപുരം.